# MAHAKAVI ULLUR

*A Critical Study of the Life and Works of Mahakavi Ullur S. Paramesvara Aiyar*

# മഹാകവി ഉള്ളൂർ





ഗ്രന്ഥകർത്താക്കൾ

വിദ്വാൻ ഏ. ഡി. ഹരിശർമ്മാ

എം. ഒ. ജോസഫ്, നെടുങ്കുന്നം.



പകർപ്പവകാശം ഗ്രന്ഥകാരന്മാർക്ക്.

# MAHAKAVI ULLUR

*A Critical Study of the Life and Works of*
*Mahakavi Ullur S. Paramesvara Aiyar*

# മഹാകവി ഉള്ളൂർ




ഗ്രന്ഥകർത്താക്കൾ

**വിദ്വാൻ എ. ഡി. ഹരിശർമ്മാ**

**എം. ഒ. ജോസഫ്, നെടുങ്കുന്നം.**

പകർപ്പവകാശം ഗ്രന്ഥകാരന്മാർക്ക്.

വില 1—4—0

---

☞ ഗ്രന്ഥകാരന്മാരുടെ മുദ്രയില്ലാത്ത പ്രതി വ്യാജനിർമ്മിതമാകുന്നു.

# വിഷയവിവരം



കേരള സാഹിത്യ അക്കാദമി

# FOREWORD

Few names are more honoured in Kerala to-day than that of Mahakavi Ulloor Paramesvara Aiyar, who has crowned a long and meritorious official career with literary achievement of imperishable distinction and who, great as his work already is, may yet add greatly to his claims to the gratitude of generations of Malayalees. As one who worships him "on this side idolatory", I am happy that Sri A. D. Hari Sarma and Sri M. O. Joseph, two assiduous and discerning scholars, have come out with a critical biography of the poet which is in every way worthy of its great subject. Written with rare insight, acumen and understanding, this treatise will serve as an invaluable and indispensable guide to the life and work of the Mahakavi and enable the thousands of his admiring readers to get nearer to his heart and obtain a clearer appreciation of his genius. I offer my sincerest congratulations to the authors on the successful manner in which they have performed their self-imposed task of literary piety.

The course of genius has never run smooth. Charles Dickens began his life as a licker of

stamps in a printing house. When he was twenty-three Bernard Shaw was employed by a Telephone Company to persuade people in East London to allow the company to put poles and derricks on their roofs to carry the telephone lines. When Johnson was reminded of the privations he had gone through in his early life he burst into tears. The Mahakavi had his share of youthful struggle and tribulation, but amidst it all, his childhood showed the man as the morning shows the day.

"Fresh as the flower, whose modest worth
He sang, his genius glinted forth,
Rose like a star that touching earth,
For so it seems,
Doth glorify its humble birth
With matchless beams."

" Let but the true poet be given us, place him where and how you will, and true poetry will not be wanting." So says Carlyle in his essay on Burns. In Ulloor's heroic struggle with his environment and his glorious triumph over it we have a monumental illustration of the truth of this dictum.

Even at the tender age of twelve, the Mahakavi gave the world abundant proof of his precocious genius. The verses and articles he contributed to newspapers and magazines even

in his nonage bore witness to the emergence of a new star in the literary firmament. Then came the trammels of office and the Mahakavi rose step by step to the exalted position of a Dewan Peishkar in the Travancore Service. As with Aeschylus, Shakespeare, Burns, Wordsworth, and a number of other poets, we see the ideal and the practical in harmonious alliance in the Mahakavi. Amidst the exacting and humdrum duties of his office he kept his poetic fire burning, but we have no doubt that not only all Kerala but he himself should have rejoiced at his retirement, for invaluable as his services as an official were they were nevertheless to some extent at the expense of the muse. Yet, can we be sure? As Milton observed, the man who would write a great poem ought himself to be a true poem, that is "a composition and pattern of the best and honourablest things". Perhaps the Mahakavi's varied and blameless official carrer was a necessary training ground for his great, high mission as poet.

The early poems of the Mahakavi are like the river he so beautifully describes in *Manjala-manjari*, which takes its source on a high altitude, and rushing down the precipice with impetuous force and breaking the banks, finds a zigzag passage in its onward course. All the

verses in *Mangalamanjari* with their torrential flow of language and their gorgeous imagery and elevation of thought remind us strongly of the river. And just as the river, when it reaches the plain, spreads itself far and wide and without losing its depth and speed becomes more attractive and useful and finally loses itself in the sea, these poems go on gaining in depth and exaltation of sentiment till they culminate in profound philosophy.

Mr. Paramesvara Aiyar is no poet for the easy-going. Truly may it be said of him, as has been said of Milton, that the appreciation of him is the last reward of consummated scholarship. He is the learned poet *par excellence*, and his depth of thought makes him, like Browning, a poet somewhat difficult for the reader who expects poetry to descend to the level of the thriller or the short story. It may be truly said of him that like Shelley's sky-lark, "soaring high he sings and singing high he soars." *Umakeralam*, his *magnum opus*, is no work for the populace. Many of the shorter pieces are written in the same strain. Their width and depth, their lofty idealism, purity and wisdom, cannot but evoke the admiration of scholarly readers. "Maru" (മാറ്) and "Kalam" (കാലം) are master-pieces in miniature, holding infinite riches in little

room. Mr. Herbert Warren has a story that Gainsborough, having strayed into the studio of Sir Joshua Reynolds, minded to carp, looking round said, despite himself. "The beggar's so various!". So might a rival or hostile critic of Ulloor be forced even against his will to admire his richness and variety. And as Rossetti said of Tennyson, you can never open the Mahakavi's works at the wrong page.

"Ulloor" is not only an eminent poet but one of our foremost critics. He is a rare combination of genuis and industry. He has written introductions to no fewer than 120 books—a Marathon of critical achievement. Poets do not always make good critics, but the catholicity, discrimination and acumen that mark "Ulloor's" studies are beyond all praise.

To write the biography of a living poet is at once an advantage and a difficulty; for, while it is possible to obtain authentic facts about his life and work, nearness may warp the judgment and prejudice balanced appreciation. The authors have availed themselves of all the advantages and at the same time steered clear of the pitfalls of the contemporary biographer. I cordially commend this monograph as a luminous and judicious introduction to the works of one who is verily a Mahakavi.

As I have already said, it is an honour and a privilege to be asked to write a short foreword to a book such as this. Sri Hari Sarma is himself a scholar and poet, and Sri Joseph is equally well-known to Malayalees, and their wide reading, accurate learning and experienced judgment are evident on every page and any testimony from me to their qualities would be both needless and impertinent. I commend this book to the notice of the reading public of Kerala and every student of Malayalam Literature. In fine I wish the authors all success in their literary career.



ALWAYE,
10—2—1940.

**D. Padmanabhan Unni, M. A.**

# അവതാരിക

പ്രശസ്തസാഹിത്യകാരന്മാരായ ശ്രീമാൻ ഏ. ഡി. ഹരിശമ്മാ, ശ്രീമാൻ എ. ഒ. ജോസെഫ് എന്നിവർ ചേൎന്നു ബ്രഹ്മശ്രീ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ, എം. ഏ., ബി. എൽ. അവർകളുടെ ജീവചരിത്രം നിമ്മിക്കുവാൻ ആരംഭിച്ച വൎത്തമാനം അറിഞ്ഞതുമുതല്ക്കു് അതു മുഴുമിച്ചുകണ്ടു വായിക്കുന്നതിനു് അത്യന്തം ഉത്സാഹത്തോടും അക്ഷമയോടും കൂടി കാത്തിരുന്ന ഞാൻ "മഹാകവി ഉള്ളൂർ" എന്ന പ്രസ്തുതപുസ്തകം എത്രയും സന്തോഷഭരിതനായിട്ടാണു് കൈപ്പററിയതു് എന്നു് ഊഹിക്കുകയാണു് യുക്തം. ഭാഷാക്ഷേത്രത്തിന്റെ ഗോപുരദ്വാരത്തിൽ സ്ഥിതിചെയ്യുന്ന കൈരളീബന്ധുക്കൾ ഈ സന്ദർഭത്തിൽ എനിക്കു സംഭവിച്ച മനോവൃത്തി വഹിച്ചുകൊണ്ടുതന്നേ ഈ വിശിഷ്ടഗ്രന്ഥം സ്വീകരിച്ചു് ആദരിക്കുമെന്നു ഞാൻ പൂണ്ണമായി വിശ്വസിക്കുന്നു.

ഉള്ളൂർ പന്ത്രണ്ടാമത്തേ വയസ്സിൽ സാഹിത്യസേവനം ആരംഭിച്ചുതായി ഈ ഗ്രന്ഥത്തിൽ ഒരു സന്ദർഭത്തിൽ പറഞ്ഞു കാണുന്നു. ഈ വസ്തുത വിചാരിച്ചാൽ ഇന്നേയ്ക്കു ശരിയായി 50 വർഷം—അതായതു് ഒരു പുരുഷായുസ്സിന്റെ നേർപകുതി—കാലം ഉള്ളൂർ കൈരളീകൈങ്കര്യത്തിൽ ഏൎപ്പെട്ടിട്ടുണ്ടെന്നു ഗ്രഹിക്കാം. ഈ കാലത്തിനിടയ്ക്കു നാനാമാൎഗ്ഗങ്ങളെ ആശ്രയിച്ചു് ഉള്ളൂർ വിരചിച്ചിരിക്കുന്ന കൃതികൾ അസംഖ്യങ്ങളാകുന്നു. അവയുടെ

ആദർശം, സ്വരൂപം, സ്വഭാവം മുതലായവയെപ്പററി സൂക്ഷ്മവും സമഗ്രവും ആയ ജ്ഞാനം അധികം പേക്കും ലഭിച്ചിരിക്കുവാൻ ഇടയില്ല. സാഹിത്യപരിശ്രമത്തിന്റെ പൂവ്വകാലത്തും മററും ഉള്ളൂർ ഉണ്ടാക്കിയിരിക്കുന്ന കവിതകളും ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പത്രങ്ങളും, മാസികകളും അധികവും ഇന്നു നാമാവശേഷമായിരിക്കുന്നു. അവയുടെ പഴയലക്കങ്ങളിൽ ദുർല്ലഭം ഉള്ളൂരിന്റെ കൃതികളിൽ പ്രസിദ്ധപ്പെടുത്താത്തവയായും പലതും കാണണം. ഇന്നു പ്രകാശിതവും ലബ്ധപ്രചാരവുമായ സാഹിത്യസഞ്ചയത്തെപ്പോലെ ഗുണം തികച്ചുമില്ലായിരിക്കാമെങ്കിലും അവയും രക്ഷാദരങ്ങളെ അർഹിക്കുന്നവയാകുന്നു എന്നതിനു സന്ദേഹമില്ല. അവയുടെ കൂട്ടത്തിൽ രസഭൂയിഷ്ഠങ്ങളായ അനേകം പദ്യതല്ലജങ്ങൾ ഉണ്ടെന്നുള്ളതിനു് ഈ ഗ്രന്ഥത്തിൽ (പുറം 68-70) പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ചില ഭാഗങ്ങൾ തെളിവാണു്. മറെറാരുവിധം ശ്ലാഘയെ സമ്പാദിച്ചിരിക്കുന്നവയാണു് ഉദ്യോഗസംബന്ധമായി ഉള്ളൂർ ചെയ്തിരിക്കുന്ന പല പ്രവൃത്തികളും. അവയെപ്പററി പ്രയോജനകരങ്ങളായ അനേകം കാര്യങ്ങൾ മറഞ്ഞു കിടക്കുന്നവയാകുന്നു. അവയെ വെളിവിൽ കൊണ്ടുവന്നു പൂർണ്ണമായി പ്രതിപാദിക്കുന്നതിനു് ഒരു ജീവചരിത്രഗ്രന്ഥത്തിന്റെ നിർമ്മാണംകൊണ്ടല്ലാതെ സാദ്ധ്യമല്ല. ഈ സംഗതി ആലോചിച്ചാൽ എത്ര അത്യാവശ്യമായ ഒന്നാണു് പ്രസ്തുതഗ്രന്ഥമെന്നു വിശദമാകും. ഏതാനും വർഷങ്ങൾക്കു മുൻപു മുതല്ക്കുതന്നേ കൈരളി ആഗ്രഹിച്ചുകൊണ്ടിരുന്ന ഒരു വിലയേറിയ പണ്ടമാണു് ശ്രീമാന്മാരായ എ. ഡി. ഹരിശർമ്മായും എം. കെ. ജോസഫും കൂടി

ഇപ്പോൾ നിർമ്മിച്ച് ആ ദേവിയെ അണിയിച്ച "മഹാകവി ഉള്ളൂർ" എന്ന് അഭിപ്രായപ്പെടാവുന്നതാകുന്നു.

ജീവചരിത്രഗ്രന്ഥരചയിതാക്കളുടെ ദൃഷ്ടി ഏതെല്ലാം വിഷയങ്ങളിൽ പ്രവേശിക്കേണ്ടതുണ്ടോ അവയിലെല്ലാം ഏതദ് ഗ്രന്ഥകാരന്മാരുടെ നോട്ടം ആഴത്തിൽ അടിത്തട്ടുവരെ പതിഞ്ഞിട്ടുണ്ട്. മുമ്പ് അറിഞ്ഞിട്ടില്ലാത്ത അനേകം കാര്യങ്ങൾ പ്രസ്തുതഗ്രന്ഥത്തിൽ ഓരോ അദ്ധ്യായത്തിലും യഥാവസരം പ്രതിപാദിച്ചിരിക്കുന്നു. വായനക്കാരുടെ അറിവിനെ വർദ്ധിപ്പിക്കുന്നതിനു പ്രയോജനപ്പെടുന്നവയാണ് ആ വക ഭാഗങ്ങൾ. ഉള്ളൂർകുടുംബത്തിന്റെ മൂലസ്ഥാനം, പഴക്കം, ഗൈർവാണീപക്ഷപാതം, ശ്രീവഞ്ചിരാജവംശഭക്തി എന്നിവയെപ്പററി ഈ ഗ്രന്ഥത്തിൽ കൊടുത്തിരിക്കുന്ന വിവരങ്ങൾ പ്രകൃതത്തിൽ സ്മരണീയമാകുന്നു. ഇവയും ഏതാദൃശങ്ങളായ മററു ഭാഗങ്ങളും ഈ ഗ്രന്ഥത്തിന്റെ മേന്മയെ വർദ്ധിപ്പിക്കുന്നു.

പ്രാചീനങ്ങളും നൂതനങ്ങളും ശതമുഖങ്ങളുമായ സാഹിത്യസരണികളിൽ ഉള്ളൂർ സ്വന്തം തൂലികാസ്പർശം കൊണ്ട് അനുഗ്രഹിക്കാത്തതായി ഏതെങ്കിലും ഒന്ന് ഉണ്ടെന്നു തോന്നുന്നില്ല. സംസ്കൃതവൃത്തത്തിൽ മുക്തകം തുടങ്ങി മഹാകാവ്യം വരെ, ദ്രാവിഡവൃത്തത്തിൽ മഞ്ജര്യാദി മുതല്ക്കു നവീനവൃത്തനിർമ്മാണംവരെ, താഴ്ന്ന നിലയിൽ നിന്ന് ആരംഭിച്ച് ഏററവും ഉയർന്ന് അങ്ങേ അററത്തു നില്ക്കുന്നതു വരെയുള്ള എല്ലാപടികളിലും, ഇടയ്ക്കു് ഒന്നെങ്കിലും വിടാതെ, ഉള്ളൂർ പ്രവേശിച്ചിട്ടുണ്ട്. ഇതു പദ്യത്തിന്റെ കഥ. ഗദ്യത്തിലാണെങ്കിൽ വിമർശനം, ഗവേഷണം, ചരിത്രം, മതം, ശാസ്ത്രം, എന്നു തുടങ്ങിയ

അനേകം വിഷയങ്ങളെ അധികരിച്ച് ഉപന്യാസങ്ങളെഴുതുന്ന കാൎയ്യത്തിൽ ഉള്ളൂരിൻെറ കരളും കയ്യും ഒരുപോലെ പ്രവൎത്തിച്ചിരിക്കുന്നതായി തെളിയും. സ്വന്തം പ്രതിപാദനത്തിനു ഗോചരമാകുന്ന ഒരു വിഷയത്തിൽ, അതു ഗദ്യമായാലും പദ്യമായാലും പിന്നീടു പുറകേ ആ വഴിയേ വരുന്നവൎക്ക്, അവർ എത്ര വിദഗ്ദ്ധന്മാരായാലും, പ്രവേശിക്കുന്നതിനു പഴുതു കൊടുക്കുന്ന കാൎയ്യം ഉള്ളൂർ അറിഞ്ഞും അറിയാതേയും ചെയ്യുക പതിവില്ല. അത്രയ്ക്കു സൎവ്വാംശവ്യാപകം ആയിരിക്കും ഉള്ളൂരിൻെറ വിമൎശനകല.

സംസ്കൃതം, മലയാളം, തമിഴ്, ഇംഗ്ലീഷ് എന്നി ഭാഷകളിൽ ഏതിലാണ് ഉള്ളൂരിന് അധികം വൈദുഷ്യം എന്നു നിശ്ചയിക്കുവാൻ ക്ലേശമുണ്ടു്. ഈ ഭാഷകളിൽ പ്രശസ്തിനേടിയിരിക്കുന്ന മഹാഗ്രന്ഥങ്ങളുടെ സ്മരണീയങ്ങളായ ഭാഗങ്ങൾ ഉള്ളൂരിനു കാണാപ്പാഠമാണ്. ഏതു് അർദ്ധരാത്രിക്ക് ഉറക്കത്തിൽ ചോദിച്ചാലും ആവക അംശങ്ങൾ, ഓതിക്കോന്മാർ ഓത്തുപോലേ, സ്വരവിസർഗ്ഗാദികൾക്കു കൂടി പിശകു കൂടാതെ ചൊല്ലുവാൻ ഉള്ളൂരിനു സാധിക്കും. മഹാഭാരതാദിഗ്രന്ഥങ്ങളിൽനിന്ന് ഇത്രയധികം ഭാഗങ്ങൾ കാണാതെ ചൊല്ലുവാൻ കഴിയുന്നവർ കുറേയേറെ ദുർല്ലഭമാണ്. ആവക അംശങ്ങൾ ഉള്ളൂരിന്റെ മുൻപിൽ, ആവശ്യപ്പെടുന്നതിനു മുൻപു വന്നു [illegible]തം അനുവൎത്തിക്കുന്നു. സംസ്കൃതം മുതലായ ഭാഷകൾ നാലും സപത്നീസഹജമായ മാത്സൎയ്യം വെടിഞ്ഞു സമയം നോക്കി ഹിതാനുസരണം ഉള്ളൂരിന്റെ പരിചരണസൗഭാഗ്യം അനുഭവിച്ചു കൃതാൎത്ഥകളാകുന്നു. പ്രസ്തുതഭാഷകളിൽ ഭക്തിവാത്സ-

കേരള സാഹിത്യ അക്കാദമി

ല്യാഭിമാനാദികൾകൊണ്ടു് ഗൈർവ്വാണിയോടും കൈരളിയോടും തന്നെയാണു് ഉള്ളൂരിനു പക്ഷപാതം.

അധുനാതനന്മാർ അധികം ആളുകളും പഴഞ്ചനെന്നോ പപ്പഴഞ്ചനെന്നോ അഭിപ്രായപ്പെട്ടു പുച്ഛിച്ചുതള്ളുന്ന പുരാണേതിഹാസാദിപൂർവ്വസാഹിത്യത്തിൽ വിസ്മയാവഹമായ വിജ്ഞാനമാണു് മഹാകവി നേടിയിരിക്കുന്നതു്. ഹൃദയാന്തർഭാഗത്തു ഉയിച്ചുകിടക്കുന്നതും വിശുദ്ധവുമായ ആ പ്രാചീനസംസ്കൃതസാഹിത്യസംസ്കരണമാണു് കർണ്ണഭൂഷണം, ചിത്രശാല, പിങ്ഗള മുതലായ ഗ്രന്ഥങ്ങൾ നിർമ്മിക്കുവാൻ ഉള്ളൂരിനെ പ്രേരിപ്പിച്ചതെന്നു സൂക്ഷ്മജ്ഞന്മാർക്കു ഗ്രഹിക്കുവാൻ കഴിയും. കസ്തൂരി, പനിനീർപ്പൂവു മുതലായ സുഗന്ധദ്രവ്യങ്ങൾ നിരന്തരമേന്തുന്ന കയ്യിൽ വെച്ചു പെരുമാറിക്കൊണ്ടിരിക്കുന്ന ഒരാൾ തൊടുന്നതും പിടിക്കുന്നതുമായ എല്ലാ വസ്തുക്കളിലും അവയുടെ പരിമളം വ്യാപിക്കുന്നതു സ്വഭാവമാണു്. ഇതുപോലെയത്രേ അമൂല്യവും വിശദമോഹനവുമായ സംസ്കൃതസാഹിത്യവുമായി അനവരതം ഇടപെട്ടു ജീവിക്കുന്നവരുടെ കൃതികളിൽ അതിന്റെ ചൈതന്യം പ്രസരിക്കുന്നതും. പൂർവ്വകാലംമുതല്ക്കുതന്നെ മഹാകവികൾ അതു ഭൂഷണമായി കരുതിവരുന്നു. ഏതു പ്രശസ്തമായ ഗ്രന്ഥമെടുത്തു വിമർശിച്ചാലും ഈ വസ്തുത തെളിയും. സംസ്കൃതസംസ്കാരബന്ധംകൊണ്ടു സഞ്ജാതമായിരിക്കുന്ന ആ ഒരു ചൈതന്യം ഉള്ളൂർസാഹിത്യത്തിലും സൗന്ദര്യജീവത്തായി പരിലസിക്കുന്നു എന്ന വസ്തുത അതിന്റെ വൈശിഷ്ട്യത്തിനു മൂലമാകുന്നു.

താളിയോലഗ്രന്ഥമോ കടലാസിൽ എഴുതിയതോ മുദ്രിതമോ ഏതുവിധമുള്ളതായാലും കിട്ടുന്ന പുസ്തകം ആപാദചൂഡം വായിക്കും; ഒരു ഗ്രന്ഥം പരിശോധിക്കേണ്ടതാണെങ്കിൽ അങ്ങനെ ചെയ്തു വേണ്ട ഭേദഗതികൾ നിർദ്ദേശിക്കും; അഭിപ്രായമോ അവതാരികയോ എഴുതേണ്ടതാണെങ്കിൽ ആ കാര്യവും നിർവഹിക്കും; പുസ്തകം അയച്ചുകൊടുക്കുന്ന ആളിന്റെ അവസ്ഥാഭേദങ്ങളൊന്നും ഇക്കാര്യത്തിൽ ചിന്തിക്കുക പതിവില്ല. ആരുടെ കാര്യത്തിലും ഒരു പോലെ ദൃഷ്ടിപതിപ്പിക്കുന്നു. അങ്ങനെ ചെയ്യുന്ന പരിശോധനാദികൾ ഒരു സന്ദർഭത്തിലും ആർക്കാനുംവേണ്ടി കഴിക്കുന്ന വഴിപാടായിത്തീരുന്നതല്ല. പിടിപ്പതിലധികം പ്രതിഫലം വാങ്ങുന്ന ഒരാളിൽക്കൂടി കാണാത്ത ശ്രദ്ധയോടും കൃത്യനിഷ്ഠയോടും സ്നേഹത്തോടും കൂടിയായിരിക്കും, ഉള്ളൂർ ആ വക പ്രവൃത്തികൾ ചെയ്യുന്നതു്. ഇക്കാര്യത്തിൽ "സ്വാത്മബുദ്ധിഃ പരാർത്ഥേഷു" എന്ന ശാസ്ത്രത്തെ ഉള്ളൂരിനെപ്പോലെ മുറുകെപ്പിടിച്ചു് ആദരിക്കുന്നവർ ദുർല്ലഭംതന്നെ. ഇന്നത്തെ സാഹിത്യകാരന്മാരിൽ അധികം പേർക്കും അനുഭവസിദ്ധമായ ഒന്നാണു് ഈ വസ്തുത. പരിശോധന, അഭിപ്രായപ്രകടനം, അവതാരിക എന്നിവ കൊണ്ടു് ഉള്ളൂർ അലങ്കരിച്ചിരിക്കുന്ന ഗ്രന്ഥങ്ങൾ അസംഖ്യമാകുന്നു. ഈ പുസ്തകത്തിന്റെ അന്ത്യഭാഗത്തു കൊടുത്തിരിക്കുന്ന സി. അനുബന്ധത്തിൽ അവയുടെ പട്ടിക ചേർത്തതു് ഉപകാരമായിട്ടുണ്ടു്. മറ്റുപലതിലുമെന്നപോലെ ഇക്കാര്യത്തിലും ഉള്ളൂർ മഹാനുഭാവനായ കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ അടുത്ത സ്ഥാനത്തിനു് അവകാശിയാകുന്നുവെന്നു നിസ്സംശയം പറയാം.

പഴയ താളിയോലഗ്രന്ഥങ്ങൾ ഉള്ളൂരിന്റെ ബഹിശ്ചരപ്രാണങ്ങളാകുന്നു. അവയോട് ഉള്ളൂരിനുള്ള ഭക്ത്യാദരങ്ങൾക്ക് അതിരില്ല. ചിതലും പൊടിയും നിറഞ്ഞ നിലവറകളിൽ ത്യാജ്യവസ്തുക്കളായി തള്ളപ്പെട്ട് ആക്കും വേണ്ടാതെ ജീർണ്ണങ്ങളും അർദ്ധഗതപ്രാണങ്ങളുമായി കിടക്കുന്ന അനേകം ഗ്രന്ഥങ്ങളെ സ്വന്തം ഗവേഷണകലാകുശലതയാകുന്ന മൃതസഞ്ജീവിനി പ്രയോഗിച്ചു ജീവിപ്പിച്ചു നൂതനമായ ജന്മവും ചൈതന്യവും പ്രദാനം ചെയ്തു സമുന്നതമായ നിലയിൽ പ്രകാശിപ്പിച്ചു ഭാഷാക്ഷേത്രത്തിലെ കെടാവിളക്കുകളായി ഉള്ളൂർ പ്രതിഷ്ഠിച്ചിട്ടുണ്ട്. അവയുടെ സർവ്വദേശവ്യാപകമായ കാന്തിസന്തതി, സാഹിത്യമതസമുദായരാഷ്ട്രചരിത്രാദിവിഷയങ്ങളെ സംബന്ധിക്കുന്നവയും അന്ധകാരമഗ്നങ്ങളും വാദഗ്രസ്തങ്ങളുമായി കഴിഞ്ഞിരുന്ന അനേകകാര്യങ്ങളുടെ യഥാർത്ഥ്യം വെളിപ്പെടുത്തി സുസമ്മതങ്ങളായ സിദ്ധാന്തങ്ങൾ സ്ഥാപിക്കുന്നതിനു് അപരിമിതമായ സാഹായ്യം ചെയ്തുകൊണ്ടിരിക്കുന്നു.

വാദപ്രതിവാദങ്ങളിൽ ഏർപ്പെട്ടാൽ പിന്നിട്ടു ശ്രീപരശുരാമനിൽ എന്നപോലെ ക്ഷാത്രവും ബ്രാഹ്മവുമായ തേജോവൈഭവമാണ് ഉള്ളൂരിൽ പ്രത്യക്ഷപ്പെടുന്നത്. യുക്തിപ്രമാണാനുമാനാദിവർഷംകൊണ്ട് അഭേദ്യമായ ഒരു വാദദുർഗ്ഗം ചുററും കെട്ടി എതിർകക്ഷികളെ അതിൽ അകപ്പെടുത്തി ഒരു വശത്തേക്കും അനങ്ങുവാൻ പാടില്ലാതെയാക്കിത്തീർത്ത് അടിയറവയ്പിക്കാതെ ഉള്ളൂർ പിന്നോട്ടു മാറുകയില്ല. വാദപ്രതിവാദങ്ങളിൽ ഭാഗഭാക്കായി, ആ നിലയിൽ ഉള്ളൂർ എഴുതിയിരിക്കുന്ന ലേഖനങ്ങൾ അഭിജ്ഞ

ന്മാക്കു വിനോദകരങ്ങളും അധികവും വിജ്ഞാനപ്രദങ്ങളുമായിരിക്കും എന്നും പറയേണ്ടതാണു്. ദ്വിതീയാക്ഷരപ്രാസാദിവിഷയങ്ങളെ സംബന്ധിച്ചു വാദം നടത്തിയ കാലത്തു് ഉള്ളൂർ എഴുതിയിരിക്കുന്ന ഉപന്യാസങ്ങൾ ഈ അഭിപ്രായത്തിനു ലക്ഷ്യങ്ങളാകുന്നു. ഉള്ളൂർ ഏതെങ്കിലും ഒരു കക്ഷിയുടെ നിലയിൽച്ചേൎന്നു വാദം നടത്തുന്ന വിഷയത്തിൽ പിന്നീടു് ഒരു വാദത്തിന്റെ ആവശ്യകത നേരിടുന്നതല്ല. സമൎത്ഥനായ ഒരു അഭിഭാഷകന്റെ സ്വപക്ഷസ്ഥാപനനിഷ്കൎഷയും അതേ സമയത്തു തന്നെ മഹാമനസ്കനായ പ്രാഡ്വിവാകന്റെ നിഷ്പക്ഷമനോവൃത്തിയും ഉള്ളൂരിന്റെ വാദങ്ങളിൽ ഒരുമിച്ചു പ്രകാശിക്കുന്നതായി അനുഭവപ്പെടും.

ഗദ്യത്തിൽ പദ്യവും (കവിത), പദ്യത്തിൽ ഗദ്യവും എഴുതുവാൻ വേണ്ട വിരുതു് ഉള്ളൂരിന്റെ തൂലികയിൽ വിശേഷേണ വിളയാടുന്നതായി കാണാം. ഭാവാലങ്കാരാദിനിവേശനംകൊണ്ടും ഒരു പ്രത്യേകരീതിയിൽ ചെയ്യുന്ന പദരചനകൊണ്ടും ആസ്വാദ്യത തികഞ്ഞ ഗദ്യത്തെ ഒരു തരത്തിൽ പദ്യം (കവിത) ആയി ഗണിക്കാം. താദൃശഗദ്യനിൎമ്മാണത്തെ ഉദ്ദേശിച്ചാണു് ഗദ്യത്തിൽ പദ്യമെഴുതുക എന്നിവിടെ പറഞ്ഞതു്. "ശ്രീചിത്രയുഗം" വിശേഷാൽപ്രതികളിൽ ഉള്ളൂർ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ലേഖനങ്ങൾ യഥാൎത്ഥമായ ഗദ്യകവിതയുടെ പരമോദാഹരണമായി സ്വീകരിക്കാം. ഉള്ളൂർ സ്നേഹിതന്മാൎക്കു് അയയ്ക്കുന്ന കത്തുകളിലും കവിതാതേജഃകണങ്ങൾ അവിടെയവിടെയായി ചിന്നുന്നതു സിദ്ധമാണു്.

സാധാരണമായി സംഭാഷണംചെയ്യുന്ന ശൈലിയിൽ ലളിതങ്ങളും സുഗ്രഹങ്ങളുമായ പദങ്ങളെ അക്ലിഷ്ടമാ-

യി ഘടിപ്പിച്ച്, കേട്ടാൽ ശ്ലോകമാണെന്നു തോന്നാത്ത വിധം നിർമ്മിക്കുന്ന ഒരുതരം പദ്യങ്ങളെ ഉദ്ദേശിച്ചാണ് പദ്യത്തിൽ ഗദ്യം എന്നു ഞാൻ പറഞ്ഞതു്. ഈ ഗ്രന്ഥത്തിൽ 68, 69 എന്നീ വശങ്ങളിൽ ചേർത്തിരിക്കുന്ന പദ്യങ്ങളെ ഈ സന്ദർഭത്തിൽ ഉദാഹരണത്തിനു സ്മരിക്കാം. അവയിൽ—

"കിട്ടാഞ്ഞും ചെറുകത്തതിന്റെ........"

"കാലം മാറി കവീന്ദ്രർതൻ........"

ഇത്യാദി രണ്ടു പദ്യങ്ങളും സവിശേഷം പ്രശംസനീയങ്ങളായിരിക്കുന്നു. സാധാരണമായി സംഭാഷണം ചെയ്യുന്ന സന്ദർഭങ്ങളിൽ മഹാകവികളുടെ ആശയങ്ങളേയും വാക്യങ്ങളേയും നിഷ്പ്രയാസം ഉദ്ധരിക്കുക എന്നതു് ഉള്ളൂരിന്റെ ഒരു സ്വഭാവമാണ്. അതു് ഈ പദ്യങ്ങളിലും അനായാസേന ശോഭിക്കുന്നു. ഇവയിലെ "മൗനാഖ്യമാം ഭൂഷണം മുട്ടാളർക്ക് വിധിച്ച ഭർത്തൃഹരിയെത്താഴ്നാത്തുവാണേൻ ചിരം", "പണ്ഡിതജഗന്നാഥന്റെ വാക്കിൽ ധരാപാലന്മാർ, കമലവിലാസമദിരോന്മിലന്മദാഘൂർണ്ണിതർ" എന്ന ഭാഗങ്ങൾ ഏതു സഹൃദയന്റെ ഹൃദയമാണ് ആനന്ദതരംഗിതമാക്കിത്തീർക്കാത്തതു്?

"വിശേഷതസ്സർവ്വവിദാം സമാജേ
വിഭൂഷണം മൌനമപണ്ഡിതാനാം"

എന്ന ഭർത്തൃഹരിയുടെ ഉപദേശമാണ് ഇവയിൽ ഒന്നാം ഭാഗത്തിന് ആശ്രയം. ജഗന്നാഥപണ്ഡിതമഹാകവിയുടെ പ്രാണാഭരണത്തിൽ "വിഭാംഃസാ വസുധാതലേ" എന്ന് ആരംഭിക്കുന്ന ഒരു പദ്യമുണ്ടു്. അതിലെ ഒരു പാദമാണ്

ദ്വിതീയഭാഗത്തിൽ ഉദ്ധരിച്ചിരിക്കുന്നതു്. ഇപ്രകാരം കവിതയ്ക്കു മോടിപിടിപ്പിക്കുന്ന കാൎയ്യത്തിൽ വേണ്ട സാമൎത്ഥ്യം ഉള്ളൂരിനു ജന്മസിദ്ധമാകുന്നു. കവനകൗമുദി പത്രമായി നടത്തിയിരുന്ന കാലത്തു് അതിന്റെ ലക്കങ്ങളിൽ ഉള്ളൂർ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന എഴുത്തുകൾ എന്റെ ഈ അഭിപ്രായത്തിനു സാക്ഷികളാണു്. വെണ്മണി അച്ഛനും മകനും, നടുവത്തു് അച്ഛനും മകനും, ശീവൊള്ളി, ഒറവങ്കര, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ എന്നി മഹാകവികൾ പദ്യത്തിൽ ഗദ്യശൈലി ഘടിപ്പിക്കുന്നതിനു് അത്യന്തം കുശലന്മാരാകുന്നു. ഇക്കാൎയ്യത്തിൽ അവൎക്കുള്ള മേന്മയെ എത്ര ശ്ലാഘിച്ചാലും അധികമാകുന്നതല്ല. അവരുടെ പദ്യങ്ങൾക്കു സാമാന്യജനങ്ങളുടെ ഇടയിൽ അമിതമായ പ്രചാരം ലഭിക്കുന്നതിനു് ഈ ഗുണമാണു് പ്രധാനകാരണം. കുറേക്കൂടി ഉയൎന്ന ഒരു സംസ്കാരത്തോടുകൂടി അവരുടെ ഈ പാടവം ഉള്ളൂരിലും പ്രകാശിക്കുന്നു.

ഒരു വിഷയത്തിൽ പ്രവേശനം ഉണ്ടെങ്കിൽ മറ്റൊന്നിൽ ഇല്ല. ഇതാണു് സാഹിത്യകാരന്മാരിൽ അധികം പേരുടേയും നില. എന്നാൽ ഏതു ഭാഷയിലും ഏതു രീതിയിലും ഏതു വിഷയത്തിലും "മയി സമം ലീലായതേ ഭാരതി" എന്ന അഭിമാനത്തിനു് ഉള്ളൂരിനു് അവകാശമുണ്ടു്. ഇവയെപ്പററി ഈ ഗ്രന്ഥകാരന്മാർ തൃപ്തികരമായി പ്രതിപാദിച്ചു ഫലിപ്പിച്ചിരിക്കുന്നതു ശ്ലാഘ്യമായിരിക്കുന്നു.

സാഹിത്യസമാജങ്ങൾക്കു് എവിടെ വിളിച്ചാലും അവിടെ ഓടിയെത്തും. അദ്ധ്യക്ഷന്റെയോ, പ്രസംഗകൎത്താവിന്റെയോ, ഉദ്ഘാടകന്റെയോ, ഉപദേശകന്റെയോ, ആരുടെ നിലയിൽ വേണമെങ്കിലും അവയിൽ പങ്കെടുക്കും.

അപ്പോളെല്ലാം വിജ്ഞാനസുരഭിലമായ സ്വന്തം വാഗ്ധോരണി അവിടെ ലോഭമില്ലാതെ വർഷിക്കും. ആവശ്യപ്പെടാത്ത താമസം, ഏതു പത്രത്തിനും മാസികയ്ക്കും വിശേഷാൽപ്രതിക്കും കവിതയോ ലേഖനമോ അയച്ചു കൊടുക്കും. ചോദിച്ചാൽ ഏതു വിവിധമായ സന്ദേശത്തിനും തൃപ്തികരമായ സമാധാനം ലഭിക്കും. എഴുത്തിന് ഉടനേ മറുപടി കിട്ടും. അതിനൊന്നിനും അവധിവയ്ക്കുകയില്ല; വൈമുഖ്യമില്ല; പ്രതിഫലം വേണ്ട. ഈ സന്ദർഭത്തിൽ

"ഗുർവർത്ഥമർത്ഥീ ശ്രുതപാരദൃശ്വാ
രഘോഃ സകാശാദനവാപ്യ കാമം
ഗതോ വദാന്യാന്തരമിത്യയം മേ
മാഭൂത് പരീവാദനവാവതാരഃ."

എന്ന രഘുവംശപദ്യത്തിന്റെ സാരാംശം എന്റെ സ്മരണയിൽ വരുന്നു. ഭാഷാപ്രണയി ആയ ഒരാൾക്ക്, ഏതെങ്കിലും കാര്യത്തിൽ അർത്ഥിയുടെ നിലയിൽ ഉള്ളൂരുമായി സമീപിച്ചിട്ടു നിരാശനും അലബ്ധകാമനുമായി പിന്നീട് ഇഷ്ടസിദ്ധിക്കു മറെറാരു പണ്ഡിതനെ പ്രാപിക്കേണ്ടി വരിക എന്ന സംഗതി ഇതുവരെ സംഭവിക്കാത്ത ഒന്നാണെന്ന് എനിക്കു തോന്നുന്നു. സാഹിത്യത്തെ സംബന്ധിച്ചിടത്തോളവും ഉള്ളൂർ ഒരു അക്ഷയപാത്രം തന്നെയാണ്. അതു ഷഷ്ടിപൂർത്തികഴിഞ്ഞ ഇക്കാലത്തും ഓടിനടന്ന് ആർക്കും കാമിതാർത്ഥദാനം ചെയ്യുന്നു.

അനേകം അസാധാരണങ്ങളായ യോഗ്യതകൾ ഉണ്ടെങ്കിലും മഹാകവിത്വം ഒന്നുമാത്രമാണ് അനശ്വരമായ ഖ്യാതിയും മലയാളികളുടെ അഭംഗുരമായ സ്നേഹാദ

രാഭിനന്ദനങ്ങളും ഉള്ളൂരിനു സമ്പാദിച്ചു കൊടുത്തിരിക്കുന്ന തെന്ന സംഗതി അല്പവും മറക്കാവുന്നതല്ല. ഉള്ളൂരിൻെറ കാവ്യങ്ങൾക്കു് ഒരു പ്രത്യേകതയുണ്ടു്. അതായതു് അവയിൽ ഏതെങ്കിലും ഒന്നു മതി, തൽകർത്താവു് ഒരു മഹാകവിയാണെന്നു തെളിയിക്കുവാൻ. കുറേയുംകൂടി ഉള്ളിലേയ്ക്കു കടന്നു പരിശോധിച്ചാൽ, ലഘുവോ മഹത്തോ ഏതെങ്കിലുമാകട്ടെ, ഒരു കാവ്യം മുഴുവനും വേണ്ട, അതിലെ ഏതെങ്കിലും ചില ഭാഗങ്ങൾ മാത്രം മതി, ഉള്ളൂരിൻെറ കവികലാചാര്യതയെ പ്രഖ്യാപനം ചെയ്യുന്നതിനെന്നു ഗ്രഹിക്കാം. ഈ നിലയിൽ ശ്ലാഘ്യത എല്ലാ കൃതികളും നേടിട്ടുണ്ടു്. അവയെ സമഗ്രമായി ആശ്രയിച്ചിരിക്കുന്നതാണു് ഉള്ളൂരിൽ ഇന്നു കാണുന്ന മഹാകവിത്വം എന്നു പറഞ്ഞാൽ അതിനു് എത്രയ്ക്കു് അടിസ്ഥാനവും, അടിയുറപ്പും, വെടിപ്പും, തടിപ്പും ഉണ്ടെന്നു് ഊഹിക്കുവാൻ കഴിയും.

ഉള്ളൂരിൻെറ വിജയധ്വജമായ ഉമാകേരളം ലോകത്തിലെ ഏതു ഭാഷയിലേയ്ക്കു തർജ്ജമ ചെയ്താലും അതു് ആ ഭാഷയിലെ ഉത്തമകാവ്യങ്ങളുടെ കൂട്ടത്തിൽ ഒരു പ്രധാനസ്ഥാനം കൈക്കലാക്കും. കർണ്ണഭൂഷണപിംഗളാദികൃതികളുടെ നിലയും ഇതുതന്നെ. ഈ ഒരു മേന്മ എല്ലാ കവികളുടെ കാവ്യങ്ങൾക്കും ലഭിക്കാവുന്നതല്ലല്ലോ. പണ്ഡിതർ ഇ. വി. രാമൻനമ്പൂരി മുതലായ ചില പ്രശസ്തകവികൾ ഉള്ളൂരിന്റെ ചില ലഘുകൃതികൾ സംസ്കൃതത്തിലേയ്ക്കു തർജ്ജമ ചെയ്തു ചില മാസികകളിൽ പ്രസിദ്ധപ്പെടുത്തിക്കണ്ടിട്ടുണ്ടെന്നുള്ള വസ്തുതകൂടി പ്രകൃതത്തിൽ സ്മരിച്ചുകൊള്ളുന്നു. ഉള്ളൂരിൻെറ ഇതരകൃതികളിലേയ്ക്കും അവരുടെ

ദൃഷ്ടി പതിയുന്നതു നന്നായിരിക്കും. അങ്ങനെ ചെയ്താൽ മലയാളഭാഷയുടെ നിലയെ ലോകസാഹിത്യത്തിൻെറ മുൻപിൽ ഉയർത്തിക്കാണിക്കുവാൻ കഴിയും.

രീതികൾ എല്ലാം ഉള്ളൂരിൻെറ പ്രേമപാത്രങ്ങളാകുന്നു; എങ്കിലും ഗൌഡയുടെ ഭാവം കണ്ടാൽ ഉള്ളൂർ അവളുടെ അടിമയാണെന്നു തോന്നും. സൂക്ഷ്മത്തിൽ ഉള്ളുകൊണ്ടു് ഉള്ളൂർ വൈദർഭീവല്ലഭനാണു്. മഹാകവിയുടെ പല ലഘുകൃതികളും ഈ വസ്തുത വെളിപ്പെടുത്തുന്നു.

ഈ ഗ്രന്ഥം മൂന്നും ഏഴും അദ്ധ്യായങ്ങളിൽ ഉള്ളൂർകൃതികളുടെ വിമർശനം അടങ്ങിയിരിക്കുന്നു. അപ്രസിദ്ധങ്ങളും അസുലഭങ്ങളുമായ പല കൃതികളിൽനിന്നും, ഈ സന്ദർഭത്തിൽ, ഉദാഹരണങ്ങൾ എടുത്തു കാണിച്ചതു യുക്തമായിട്ടുണ്ടു്. ഏതദ്ഗ്രന്ഥകാരന്മാരുടെ സാഹിത്യമർമ്മജ്ഞതയേയും വിമർശനവിശാരദതത്തേയും പ്രത്യക്ഷമാക്കുന്ന ഒന്നാണു് ഏഴാമദ്ധ്യായം. ദീർഘമായ ഈ അദ്ധ്യായത്തിൽ ഉമാകേരളാദികാവ്യങ്ങളെപ്പററി ചെയ്തിരിക്കുന്ന നിരൂപണം ശ്ലാഘ്യമാകുന്നു. പ്രകൃതത്തിൽ ഉമാകേരളത്തെപ്പററി ചെയ്തിരിക്കുന്ന വിമർശനം കുറേയും കൂടി സർവാംഗസ്പർശകവും ദീർഘവുമാക്കാമായിരുന്നു എന്നു് എനിക്കു തോന്നുന്നു. ഇതു് എൻെറ അഭിപ്രായം മാത്രമാണു്. നേരേ മറിച്ചു് ഈ നിരൂപണം നീണ്ടുപോയി എന്നു പറയുന്നവരും ഉണ്ടായേക്കാം. കർണ്ണഭൂഷണം, പിംഗള എന്നിവയെപ്പററി ചെയ്തിരിക്കുന്ന വിമർശനം അവയുടെ നാനാമുഖങ്ങളായ വൈശിഷ്ട്യങ്ങളെ നല്ലതുപോലെ വെളിപ്പെടുത്തിട്ടുണ്ടു്. അവയിൽനിന്നു്

അവസരോചിതമായി ചില ഭാഗങ്ങൾ എടുത്തു ചേർത്തു നിരൂപണത്തിന്റെ മേന്മയെ വർദ്ധിപ്പിച്ചിരിക്കുന്നു. വിജ്ഞേയങ്ങളായ പല സാഹിത്യമർമ്മങ്ങളേയും പ്രകൃതത്തിൽ പ്രകാശിപ്പിച്ചതും ഉപകാരമായി എന്നു സമ്മതിക്കണം. ഗ്രന്ഥകർത്താക്കന്മാർ സൗകര്യാനുസാരണം മഹാകവിയുടെ ഇതരകൃതികളേയും വിചാരവീഥിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ഈ ഗ്രന്ഥത്തിൽ സഹൃദയന്മാരെ ഏററവും രസിപ്പിക്കുന്ന ഭാഗം ഏഴാമദ്ധ്യായമാകുന്നു. ഉള്ളൂർ പദ്യപ്രപഞ്ചത്തിന്റെ ഒരു വിശദരൂപം ഈ അദ്ധ്യായത്തിൽനിന്നു വായനക്കാർക്കു മനസ്സിലാക്കാം.

ഉള്ളൂർകൃതികളിൽ സംസ്കൃതപദങ്ങളും സംസ്കൃത കവിതാപ്രസ്ഥാനത്തിലുള്ള കല്പനകളും അധികമായി കടന്നുകൂടീട്ടുണ്ടെന്നു ചിലർ ആക്ഷേപിച്ചു കേൾക്കാറുണ്ടു്. പദം സംസ്കൃതമോ ഭാഷയോ ഏതായാലും അസ്ഥാനത്തു് അനാവശ്യമായി ആടോപപ്രകടനത്തിനുവേണ്ടി പ്രയോഗിക്കുന്ന സ്വഭാവം ഉള്ളൂരിനില്ല. അത്രയും അർത്ഥപുഷ്ടിയും സാരസ്യവും ഭാഷാപദങ്ങൾകൊണ്ടു സിദ്ധിക്കാത്ത സ്ഥാനങ്ങളിലായിരിക്കും സംസ്കൃതപദങ്ങൾ ഉപയോഗിക്കുന്നതു്. അവ സ്വസ്ഥാനങ്ങളിൽ തേച്ചുമിനുക്കി കറ കളഞ്ഞ രത്നങ്ങളെപ്പോലെ തേജോവീചികൾ വിതറി പ്രകാശിക്കുന്നവയുമാണു്. ശ്രീഹർഷൻ, മാഘൻ, മംഖകൻ, ഭാരവി, ബാണൻ മുതലായ മഹാകവികളുടെ കൃതികളിൽ എന്നപോലേ നൂതനങ്ങളും ഗഹനങ്ങളും വൈചിത്ര്യരുചിരങ്ങളുമായ പല കല്പനകളും വഞ്ചിശഗീതി, സുജാതോദ്വാഹം, ഉമാകേരളം, മുതലായ കൃതിക

ളിൽ ഉണ്ടെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ മഹാകവിജനൈകസാദ്ധ്യങ്ങളായ ഏതാദൃശകല്പനകളെ കാവ്യങ്ങളുടെ അകൃത്രിമഭൂഷണങ്ങളായിട്ടു മാത്രമേ സഹൃദയന്മാർ കരുതുക പതിവുള്ളൂ. ഗുരുകുലക്ലേശം എന്നതു 'അങ്ങാടിമരുന്നോ പച്ചമരുന്നോ' എന്ന് അറിയാത്തവർക്കു പ്രസ്തുത കാവ്യസമുച്ചയം ദുർഗ്രഹവും 'തിക്തകംകഷായവു'മായിത്തീരേക്കാം. അതുകൊണ്ട് അതിന്റെ സാഫല്യത്തിനും സഹൃദയാദരത്തിനും എങ്ങനെ ഹാനി തട്ടും?

"മദുക്തിശ്ചേദന്തർമ്മദയതി സുധീഭൂയ സുധിയഃ
കിമസ്യാ നാമ സ്യാദരസപുരുഷാനാദരഭരൈഃ?"

എന്ന ശ്രീഹർഷസൂക്തിയിൽ അടങ്ങിയിരിക്കുന്ന തത്വം തന്നെയാണ് ഈ കാര്യത്തിൽ മഹാകവിക്കുള്ള സമാധാനം.

ഗദ്യത്തിന്റെ കാര്യത്തിലും അഗ്രഗണനീയമായ ഒരു സ്ഥാനം മഹാകവിക്കു കൊടുക്കാതിരിക്കുവാൻ നിവൃത്തിയില്ല. വിഷയാനുസരണമായ പ്രൗഢിയും ഗാംഭീര്യവും തികഞ്ഞവയാണ് ഉള്ളൂരിന്റെ ഗദ്യങ്ങൾ. ഉജ്ജ്വലങ്ങളായ പദങ്ങളുടെ സന്നിവേശംകൊണ്ടും വാക്യങ്ങളുടെ പ്രൗഢത്വംകൊണ്ടും ശിഖരപംക്തികൾ ഉയർത്തി ഗംഭീരനായി നില്ക്കുന്ന പർവ്വതേന്ദ്രന്റെ സാദൃശ്യം ഉള്ളൂരിന്റെ ഗദ്യപ്രബന്ധങ്ങൾ വഹിക്കുന്നു. വിജ്ഞാനദീപികയിലെ ഉപന്യാസങ്ങളിൽനിന്ന് ഈ അഭിപ്രായം വെളിവാകും. അപ്രധൃഷ്യവും സാധാരണന്മാർക്കു അനധിഗമ്യവുമായ പ്രഭാവം വാസ്തവത്തിൽ ഉള്ളൂരിന്റെ പദ്യങ്ങൾക്കല്ല, ഗദ്യകൃതികൾക്കാണുള്ളതു്. വിജ്ഞാനദീപികയിൽ ചേർത്തിരിക്കുന്നവയും അല്ലാത്തവയുമായി അനേകം ഉപന്യാസങ്ങൾ ഉള്ളൂർ എഴു

കേരള സാഹിത്യ അക്കാദമി

ശിട്ടുണ്ട്. അവയെപ്പററി സമഗ്രമായി പ്രതിപാദിക്കുന്നതിനു് ഒരു അദ്ധ്യായം മുഴുവനും നീക്കിവയ്ക്കാമായിരുന്നു എന്നു് എനിക്കു തോന്നുന്നു. പ്രസ്തുതഗ്രന്ഥകർത്താക്കന്മാർ അപ്രകാരം ചെയ്യാതിരുന്നതു് വിസ്തരഭീരുതയാകൊണ്ടായിരിക്കുവാനേ ഇടയുള്ളു.

ഇത്രയും പ്രസ്താവിച്ചതിൽനിന്നു് ഉള്ളൂർസാഹിത്യത്തിൻെറ വൈപുല്യവും വൈശിഷ്ട്യവും അല്പമെങ്കിലും വിശദമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഒരു ചരിത്രഗ്രന്ഥത്തിനു വിഷയീഭവിക്കുന്നതിനു വേണ്ട യോഗ്യത അതിനു പൂർണ്ണമായി സിദ്ധിച്ചിട്ടുണ്ടെന്നും വ്യക്തമായല്ലോ. കൃത്രിമങ്ങളായ കല്പനകൾകൊണ്ടു യോഗ്യത സൃഷ്ടിച്ചു നായകനെ വലുതാക്കിക്കാണിക്കേണ്ട ആവശ്യകത ഉള്ളൂരിന്റെ ജീവചരിത്രം നിർമ്മിക്കുന്ന ഒരാൾക്കു് അല്പവും ഇല്ല. അധികം എഴുതിയാലും ഉള്ളൂർ സാഹിത്യത്തിൻെറ ഗുണാംശങ്ങൾ മുഴുവനും പ്രതിപാദിതമായി എന്നു വരുന്നതല്ല. ഇതാണു് അതിനോടു സമീപിക്കുന്ന ചരിത്രകാരന്മാർക്കും വിമർശകന്മാർക്കും ഉണ്ടാകുന്ന അനുഭവം. നായകൻെറ ഉൽകർഷാപകർഷങ്ങൾ ഗ്രന്ഥങ്ങൾക്കും തദനുരൂപമായി സ്ഥിതി വരുത്തുന്നു എന്ന പൂർവാചാര്യസിദ്ധാന്തം ശരിയാണെങ്കിൽ അനർഘമായ നായകരത്നത്തിൻെറ ലാഭംകൊണ്ടു് അസാധാരണമായ ഒരു ശ്ലാഘ്യത "മഹാകവി ഉള്ളൂർ" എന്ന പ്രസ്തുതഗ്രന്ഥത്തിനു കൈവന്നിട്ടുണ്ടെന്നു സമ്മതിക്കണം.

ഈ പുസ്തകത്തിൽ കൊടുത്തിരിക്കുന്ന പല വിവരങ്ങളും ശേഖരിക്കുന്നതിനു്, ഏതദ്ഗ്രന്ഥകർത്താക്കന്മാർ പല ബുദ്ധിമുട്ടുകളും അനുഭവിച്ചിരിക്കുവാൻ ഇടയുണ്ടെന്നു

സംശയം കൂടാതെ പറയാം. തദനുരൂപമായ വിധം ഗ്രന്ഥത്തിന്റെ പ്രയോജനവും പ്രാശസ്ത്യവും വർദ്ധിച്ചിരിക്കുന്നു എന്നു കാണുവാൻ കഴിയും. ഇക്കാര്യത്തിൽ അഭിമാനത്തിനും ചാരിതാൎത്ഥ്യത്തിനും നമ്മുടെ ഗ്രന്ഥകൎത്താക്കന്മാർ അവകാശികളായിരിക്കുന്നു എന്നു് അഭിപ്രായപ്പെടുവാൻ എനിക്കു വളരെ സന്തോഷമുണ്ടു്. പല സദ്ഗ്രന്ഥങ്ങളും നിൎമ്മിച്ചു് ഏതാനും വൎഷങ്ങൾക്കു മുൻപുതന്നെ സാഹിത്യത്തിൽ മാന്യസ്ഥാനം ഇളക്കംതട്ടാത്തവിധം സമ്പാദിച്ചിരിക്കുന്ന ഒരു പണ്ഡിതവരിഷ്ഠനാണു് ശ്രീമാൻ ഏ. ഡി. ഹരിശൎമ്മാ. ശ്രീമാൻ എം. ഓ. ജോസെഫ്, സത്വരമായ പുരോഗതിയെ പ്രാപിച്ചു വരുന്ന ഒരു യുവസാഹിത്യകാരൻ. ഇവർ യോജിച്ചു നിൎമ്മിക്കുന്ന ഒരു ഗ്രന്ഥത്തിനു സൎവ്വഥാ സംഭാവ്യമായ ഒന്നുതന്നെയാണു് ഈ വൈശിഷ്ട്യം. ഇവരോടു കേരളീയർ എന്നേയ്ക്കും കൃതജ്ഞതയുള്ളവരായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഗ്രന്ഥത്തിനും അതിന്റെ നായകനും കൎത്താക്കന്മാൎക്കും സൎവ്വവിജയങ്ങളും അഭംഗമായി ലഭിക്കുമാറാകട്ടെയെന്നു പ്രാൎത്ഥിച്ചുകൊണ്ടു് ഈ ജീവചരിത്രത്തെ ഞാൻ സസന്തോഷം സഹൃദയസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

| | |
|---|---|
| പേരാമ്പ്ര, വടക്കേമലയാളം<br>17—6—115. | വടക്കുംകൂർ രാജരാജവൎമ്മ<br>ഇളയരാജാ. |

# അഭിപ്രായങ്ങൾ

I

ഒരാത്മമിത്രത്തിൻെറ സുനിർമ്മലമായ ജീവകാലചരിതം വായിക്കുമ്പോളുണ്ടാകുന്ന മനോവികാരങ്ങളുടെ മാധുർയ്യം ഒന്നു വേറേതന്നെയാണ്; ആ മിത്രം ഒരു മഹാകവിക്രടി ആണെങ്കിലോ!

ഈവിധയൊരു പരമാഹ്ലാദം ഞാൻ തികച്ചും അനുഭവിച്ചതു്, 'മഹാകവി ഉള്ളൂർ' എന്ന നവീനഗദ്യനിബന്ധം വായിച്ച സുദിനത്തിൽ മാത്രമാണ്. അതിനാൽ, പ്രസ്തുതപുസ്തകത്തിൻെറ ഒരു പ്രതി സസ്നേഹം അയച്ചുതന്ന തൽകർത്താക്കളിൽ—ശ്രീമാന്മാർ വിദ്വാൻ ഏ. ഡി. ഹരിശർമ്മാ, എം. ഒ. ജോസഫ് എന്നിവരിൽ—എനിക്കു് അസാധാരണമായ കൃതജ്ഞതയുണ്ടു്.

റാവുസാഹിബ് മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യരുടെ ഇതുവരെയുള്ള ചരിതം ഇപ്പുസ്തകത്തിൽ നാതിസംക്ഷേപവിസ്തരമായും സരളമായും ഹൃദയംഗമമായും പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. ഇതിൽ ഗ്രന്ഥകർത്താക്കന്മാരിരുവരും സഹൃദയലോകത്തിൻെറ സാദരമായ അഭിനന്ദനത്തെ അർഹിക്കുന്നു. വിശ്രുതരായ എഴുത്തുകാരന്മാരാണ്, വിദ്വാൻ ഹരിശർമ്മായും ശ്രീ ജോസെഫ്ഉം.

ഒരു ഉള്ളൂർ പരമേശ്വരയ്യർ ഉണ്ടായിവരിക ഒട്ടും എളുപ്പമല്ല. ഇംഗ്ലീഷും സംസ്കൃതവും തമിഴും മലയാളവുമാകുന്ന നാലുഭാഷകളിൽ പറയത്തക്ക പാണ്ഡിത്യമുണ്ടു്;

ഇദ്ദേഹത്തിന്ന്, കവിതയാകട്ടെ, 'പാംസുക്രീഡാസഖി' യത്രേ!

ഒരു വലിയ ചതുർഭാഷാഗ്രന്ഥസമൂഹം ഇദ്ദേഹത്തിന്റെ ഗൃഹത്തെ ഒരു സരസ്വതീക്ഷേത്രമാക്കിയിരിക്കുന്നു; ഇത്ര വളരെ മഹാഗ്രന്ഥങ്ങൾ (മുദ്രിതങ്ങളും ലിഖിതങ്ങളും) മറെറാരു മലയാളിയുടെ ഗൃഹത്തിൽ ഞാൻ കണ്ടിട്ടില്ല. സൽഗ്രന്ഥപ്പാല്ക്കടലിന്റെ നടുവിലാണ്, വിഷ്ണുവിന്നെന്നപോലെ, ഈ പരമേശ്വരസ്വാമിക്കു സുഖവിശ്രമം!

പരന്ന വായന, ഉയൎന്ന ഭാവന എന്നിവയത്രേ ഉള്ളൂർ മഹാകവിയുടെ കാവ്യങ്ങൾക്ക് അതുല്യമായ പെരുമ വരുത്തിയിരിക്കുന്നതു്. ഇദ്ദേഹം വളരെ വളരെ പുസ്തകങ്ങൾ വായിച്ചിരിക്കുന്നു; വളരെ വളരെ പുസ്തകങ്ങൾ നിർമ്മിച്ചിരിക്കുന്നു; വളരെ വളരെ പ്രാചീനകൃതികളെ ഇരുട്ടിൽനിന്നു വെളിച്ചത്തുകൊണ്ടുവന്നിരിക്കുന്നു; വളരെ വളരെ യുവഗ്രന്ഥകാരന്മാരെ പലതരത്തിൽ പ്രോത്സാഹിപ്പിച്ചിരിക്കുന്നു;—ഇതൊക്കെത്തന്നെയാണ്, ഇന്നും, വാർദ്ധക്യപ്രായത്തിലും, യൗവനത്താൽ ത്യക്തനായിട്ടില്ലാത്ത ഈ 'സാഹിത്യഭൂഷണ'ന്റെ വിസ്മയനീയമായ ദിനചൎയ്യ. ഹാ, എന്റെ വന്ദ്യസ്നേഹിതൻ നെടുനാൾ ജീവിച്ചിരിക്കട്ടെ!

ഈ പ്രശസ്തമായ ജീവചരിത്രപ്രബന്ധത്തിന്, ഇതൎഹിക്കുന്ന പ്രചുരപ്രചാരം സിദ്ധിക്കുമെന്നതിൽ സംശയമില്ല.

ചെറുതുരുത്തി
11—6—1115 } വള്ളത്തോൾ

പൌരസ്ത്യഭാഷാഭഗീരഥനായ മിസ്റ്റർ പരമേശ്വരയ്യരുടെ ജീവിതചരിത്രം കേരളക്കരയിൽ പ്രസിദ്ധമാകണമെന്ന കരുതലോടുകൂടെ ആരെങ്കിലും ആരുടെയെങ്കിലും അഭിപ്രായം സമ്പാദിക്കേണ്ട ആവശ്യം അശേഷമില്ല. ഉള്ളൂർ പരമേശ്വരയ്യർ എന്ന ശബ്ദത്തേയോ അതു കുറിക്കുന്ന ആളേയോ കവിഞ്ഞു് പ്രചുരപ്രചാരം സിദ്ധിച്ചിട്ടുള്ള ശബ്ദമാകട്ടെ, ആളാകട്ടെ, ഇന്നു് ഇവിടെ വേറേ ഏതു്? സംസ്കൃതം, ഇംഗ്ലീഷ്, തമിഴ്, മലയാളം എന്ന നാലു ഭാഷകളിൽനിന്നു സമ്പാദിച്ച ജ്ഞാനംകൊണ്ടു് ഊർജ്ജസ്വലനായ മിസ്റ്റർ പരമേശ്വരയ്യർ ആകട്ടെ, കവി, വാഗ്മി, ഗവേഷകൻ, വിമർശകൻ, നിരന്തരവ്യവസായി എന്നിങ്ങനെ പല പേരുകളിൽ മലയാളഭാഷയ്ക്കു നല്കീട്ടുള്ള അനുഗ്രഹങ്ങൾ അളവുകോലിൻെറ അളവോളം നീണ്ടുനീണ്ടുകിടക്കുന്നു. ഭാഷാവ്യാപാരം ചെയ്യുന്നതിൽ ലബ്ധപ്രതിഷ്ഠന്മാരായ രണ്ടാളുകൾ ഈ ജീവിതചരിത്രം എഴുതുവാൻ ഇടയായതു കൈരളിയുടെ ഭാഗ്യമായി. വിഷയം അതിരിൽ ഒതുങ്ങാത്ത ഒരു സാഹിത്യസമരം! അതിനെ യേനകേനപ്രകാരേണ അതിരിൽ ഒതുക്കി, നീളേണ്ടെടങ്ങളിൽ നീളംകൊടുത്തും, അല്ലാത്തെടങ്ങളിൽ അല്പമാത്രവിവരണം നല്കിയും ഈ പുസ്തകകർത്താക്കന്മാർ ചെയ്തിരിക്കുന്ന പരിശ്രമം, വിചിന്തനത്തിൽ വിഭ്രമജനകവും, ദർശനത്തിൽ ഹർഷഹേതുകവും, പ്രയോജനത്തിൽ വിപുലഫലപുഷ്കലവും തന്നെ. മിസ്റ്റർ പരമേശ്വരയ്യർ സാധിച്ചിരിക്കുന്ന വിശാലമായ വിജയത്തിൻെറ ഈ ഛായാ

ഗ്രന്ഥം സച്ഛൂപ്യവും സാമൂന്ന്യവും ആയി. വ്യാസൻ എഴുതിയ ഭാരതത്തിനു് എഴുത്തച്ഛൻ എഴുതിയ മലയാളപ്പകർപ്പിനെക്കുറിച്ചുള്ള സ്മരണം, ഈ ജീവിതചരിത്രം വായിക്കവേ, എന്റെ മനസ്സിൽ വീണ്ടും വീണ്ടും വേലിയേററം ചെയ്യുകയുണ്ടായി.

പുതുപ്പള്ളി
17—6—115 } റാവുസാഹിബ്, ഒ. എം. ചെറിയാൻ
ബി. ഏ., എൽ. ററി.

## III

ബ്രഹ്മാവിനു നാലു തലയുണ്ടെന്നു പറയുന്നതു് എന്തുകൊണ്ടാണെന്നു ഞാൻ പലപ്പോഴും ചിന്തിക്കാറുണ്ടു്. മഹാകവി ഉള്ളൂരിന്റെ ജീവചരിത്രചിത്രം അടക്കിവെച്ച ഈ ഗ്രന്ഥസൗധത്തിൽ ഏതു ജാലകത്തിനുള്ളിൽക്കൂടി നോക്കിയാലും ഓരോ മുഖം പ്രകാശിച്ചു കാണുമ്പോഴാണു് എനിക്കു് ആ ചിന്തയ്ക്കു് ഒരു പ്രകാശം കിട്ടുന്നതു്.

“ഔദ്യോഗികകൃത്യങ്ങളുടെ നിർവ്വഹണത്തിൽ വേണ്ടിടത്തോളം ശീഘ്രകാരിതയും സൂക്ഷ്മതയും ജാഗ്രതയും നിങ്ങൾക്കുണ്ടു്. എല്ലാ ഡിപ്പാർട്ടുമെന്റുകളിലേയും ജോലികളുടെ വിവരങ്ങളെപ്പററി നിങ്ങൾക്കുള്ള ജ്ഞാനം അഗാധവും അവികലവുമാകുന്നു.” സർ. എം. കൃഷ്ണൻനായർ തിരുവിതാംകൂർ ദിവാൻപദം ഒഴിഞ്ഞുപോകുമ്പോൾ ഉള്ളൂരിനു് എഴുതിയ ഒരു കത്തിലുള്ളതാണിതു്. തന്റെ സെക്രട്ടറിമാരിൽ ഏററവും കർമ്മകുശലരും ബുദ്ധിശാലികളുമായവരിൽ ഒരാളായിരുന്നു ഉള്ളൂരെന്നും “എന്തെങ്കിലും ജോലി ഏല്പിച്ചാൽ അതു വളരെ വേഗം ചെയ്തുതീർക്കുന്നു

തിന്ന് അദ്ദേഹത്തിനുള്ള പാടവം പ്രത്യേകിച്ചും പ്രശംസനീയ"മാണെന്നും ദിവാൻ രാഘവയ്യാ രേഖപ്പെടുത്തി. "തിരുവിതാംകൂറിനെ സംബന്ധിക്കുന്ന കാര്യങ്ങളിൽ, പ്രത്യേകിച്ചും ഭൂതവും വർത്തമാനവുമായ രാജ്യഭരണകാര്യങ്ങളെ സംബന്ധിച്ച്" അദ്ദേഹത്തിനുള്ള "വിശാലമായ പരിചയത്തേയും വിസ്തൃതമായ ജ്ഞാനത്തേയും" ദിവാൻ വാട്ട്സ് പ്രശംസിച്ചു. മൂന്നു വിവിധപ്രകൃതിക്കാരായ മൂന്നു മേലധികാരിമാരെക്കൊണ്ട് ഇങ്ങനെ ആശയത്തിൽ തുല്യമായ അഭിപ്രായം പറയിക്കാൻ ഇടവരുത്തിയ ആൾ തന്റെ കർത്തവ്യകർമ്മത്തെ മതനിഷ്ഠപോലെ അനുസരിച്ച ആളായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ. ഇരുപതാമത്തെ വയസ്സുതുടങ്ങി ഓരോ ജോലിയിൽ ഏർപ്പെട്ടു. പല ഡിപ്പാർട്ടുമെന്റുകളിലും പ്രവർത്തിച്ച്, ക്രമേണ ഉയർന്ന പദവിയെ പ്രാപിച്ച്, എല്ലാ മേലധികാരിമാരുടേയും നിഷ്കളങ്കമായ പ്രശംസയ്ക്കു പാത്രമാകത്തക്കവണ്ണം സ്വകൃത്യങ്ങൾ ഏററവും തൃപ്തികരമായും അത്യന്തം വിശ്വസനീയമായും നിർവഹിച്ച ഒരാൾക്ക് അവയ്ക്കു പുറമേയോ അവയിൽ കവിഞ്ഞോ ഉള്ള വല്ല ജോലിയും ചെയ്യുവാൻ സമയമോ കഴിവോ ഉണ്ടാകയില്ലെന്നാണല്ലോ അനേകം മഹാന്മാരുടെ ജീവചരിത്രത്തിൽനിന്നു നമ്മൾ മനസ്സിലാക്കുന്നത്.

എന്നാൽ ഉള്ളൂരിന്റെ ജീവചരിത്രചിത്രം അടങ്ങിയ സൗധത്തിലേയ്ക്ക് മറെറാരു ജാലകത്തിലുള്ളിൽക്കൂടി നോക്കിയാൽ കാണുന്നതു് ഇതിലും അത്ഭുതാവഹമായ ഒരു മുഖമാകുന്നു. ലോകത്തെ ചിരിപ്പിച്ചും കരയിച്ചും

രസിപ്പിച്ചുകൊണ്ടു പല പാഠങ്ങളും പഠിപ്പിക്കുന്ന ഒരു മഹാകവിയെയാണു് അതിൽക്കൂടി കാണുന്നതു്. അഗാധമായ പാണ്ഡിത്യം പ്രകാശിക്കുന്ന ഗംഭീരമുഖമാണു് മറെറാരു ജാലകത്തിനുള്ളിൽക്കൂടി കാണുന്നതു്. കവികൾ തന്നെ പല തരക്കാരുണ്ടല്ലോ; സാമാന്യവാസനയും അസാമാന്യപാണ്ഡിത്യവുമുള്ളവർ; സാമാന്യപാണ്ഡിത്യവും അസാമാന്യവാസനയുമുള്ളവർ; അസാമാന്യപാണ്ഡിത്യവും അസാമാന്യവാസനയുമുള്ളവർ. ഉള്ളൂരിനു മലയാളത്തിലും, സംസ്കൃതത്തിലും, ഇംഗ്ലീഷിലും ഒരുപോലെയുള്ള പാണ്ഡിത്യം സർവ്വരും സമ്മതിക്കുന്നതും, സർവ്വരും ബഹുമാനിക്കുന്നതുമാകുന്നു. തന്റെ അസാമാന്യവാസനയ്ക്കു് അദ്ദേഹമുണ്ടാക്കിയ അനേകം കാവ്യങ്ങൾ ദൃഷ്ടാന്തങ്ങളാകുന്നു.

അതാ, അനന്യസാധാരണമായ ഉത്സാഹവും സഹനശീലവുമുള്ള ഗവേഷകനായിട്ടു മറെറാരു ജാലകത്തിനുള്ളിൽക്കൂടി കാണപ്പെടുന്നു.

പണ്ഡിതനായി സ്ഥിതിചെയ്തുകൊണ്ടിരിക്കെത്തന്നെ കവികോകിലമായി ഉയരുകയും, സാഹിത്യപരമായ ഗവേഷകഖനകനായി കുഴിച്ചു താഴുകയും ചെയ്തുകൊണ്ടു മൂന്നു ലോകത്തും ഏകസമയത്തു ജീവിച്ചു പ്രകാശിച്ചു കൈരളിക്കും കേരളീയർക്കും ഇത്രയധികം ഗുണംചെയ്ത ഒരു അനുഗൃഹീതകേരളീയനെ ഞാൻ വേറെ കണ്ടിട്ടില്ല, കേട്ടിട്ടുമില്ല. തളർച്ചയില്ലാതെ അദ്ധ്വാനിക്കുവാനും, അദ്ധ്വാനംകൊണ്ടു സാധിക്കുന്നവയ്ക്കു് അവിതർക്കമായ പൂർണ്ണത വരുത്തുവാനും, ആ പൂർണ്ണതയിൽ അചഞ്ചലമായ ആത്മ

കേരള സാഹിത്യ അക്കാദമി

വിശ്വാസം പ്രകടിപ്പിക്കുവാനും കഴിവുള്ള കേരളീയനേയും ഞാൻ വേറേ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല.

കൈരളി ഉള്ളേടത്തോളം കാലംവരെ ഉള്ളൂർ മഹാകവിയും ഉണ്ടായിരിക്കും.

ഇങ്ങനെയുള്ള ഒരു മഹാന്റെ ജീവചരിത്രം ഇങ്ങനെ എഴുതി പ്രസിദ്ധപ്പെടുത്തിയ മാന്യന്മാർ എല്ലാ കേരളീയരുടേയും കൃതജ്ഞതയെ അർഹിക്കുന്നു. ചരിത്രനായകൻ രാജ്യഭരണകാര്യാർത്ഥം സർക്കാരിനേയും ജനങ്ങളേയും സംബന്ധിച്ചു ചെയ്ത സേവനം അദ്ദേഹത്തിനു സിദ്ധിച്ച "റാവുസാഹിബ്" എന്ന സ്ഥാനത്തോടുകൂടി അവസാനിച്ചു; അദ്ദേഹത്തിന്റെ സാഹിത്യപരിശ്രമം തന്റെ കാവ്യങ്ങളിൽ എന്നെന്നും ജീവിക്കും. മനുഷ്യനെ—പുരുഷനെ—അതാണ് കാണേണ്ടതു്. അതാണ് ഈ ഗ്രന്ഥകർത്താക്കൾ, ഇന്നുള്ളവരുടേയും മേലാൽ ഉണ്ടാകുവാനിരിക്കുന്നവരുടേയും അറിവിനു സവിശേഷം വിഷയമാകത്തക്കവണ്ണം ഇതിൽ വിശദമായി ചിത്രീകരിച്ചിരിക്കുന്നതു്. ഗ്രന്ഥകർത്താക്കളെ ഞാൻ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നു.

ഗോകുലം, തലശ്ശേരി }
19—6—115 }

മൂർക്കോത്തു കുമാരൻ.

# IV

ലോകോപകാരികളായ മഹാന്മാരെ പ്രേമാസ്പദങ്ങളായ പേരുകൾകൊണ്ടാണ് ജനാവലി സാധാരണ സംബോധന ചെയ്യുക. ഇതാണ് ആളുകൾ ഉള്ളൂർ, വള്ളത്തോൾ എന്നിങ്ങനെ നമ്മുടെ രണ്ടു കവിസാർവഭൗമന്മാരെ വിളിച്ചുവരുന്നതിനുള്ള കാരണം. 1084-ൽ, തൃശ്ശിവപേരൂർ ഭാരതവിലാസസഭായോഗത്തിൽ വെച്ചാണ് ഞാൻ ഉള്ളൂരിനെ ആദ്യം കണ്ടതു്. തിരുവിതാംകൂറിലേയ്ക്കു തിരിച്ചുപോകുന്നവഴി, പന്തളത്തുതമ്പുരാനും ഉള്ളൂരും എറണാകുളത്തു കുമാരാലയത്തിൽ കയറി വിശ്രമിച്ചാണ് യാത്ര തുടർന്നു്. അങ്ങനെ തുടങ്ങിയ പരിചയം സഹോദരസ്നേഹത്തിൽ എത്തിച്ചേരുന്നതിനു വളരെക്കാലം വേണ്ടിവന്നില്ല. ഈ മുപ്പത്തൊന്നു വർഷത്തെ ചിരന്തനമൈത്രിയുടെ ഫലമായി, വയസ്സുകൊണ്ടു് എനിക്കു മൂപ്പുണ്ടെങ്കിലും, മറ്റെല്ലാവിധത്തിലും ഞാൻ ഉള്ളൂരിനെ എന്റെ ഒരു ഗുരുവര്യനായിട്ടാണു കരുതിവരുന്നതു്.

മനഃകായക്ലേശങ്ങളെ തീരെ വകവയ്ക്കാതെ, കേരളത്തിലെ സാഹിത്യക്ഷേത്രത്തിൽ, ഭാഷാഭഗവതിയെ ഇത്ര ഭക്തിയോടുകൂടി ഭജിച്ചു് ആരാധിച്ചുവരുന്നവർ, വളരെ ചുരുക്കമാണു്. ഗുരുതരങ്ങളായ ഇതരജോലികൾക്കിടയിൽ, സാഹിത്യപരിശ്രമം ചെയ്തു ഭാഷാവർഷൻ എന്ന പേരു സമ്പാദിക്കുന്നതിനു മററാർക്കും സാധിച്ചിട്ടില്ല. ഈ ചതുർഭാഷാപണ്ഡിതന്റെ വിവിധവിഷയങ്ങളിലുള്ള വിസ്തൃതമായ വിജ്ഞാനവും ഗവേഷണപടുത്വവും,

അത്ഭുതകരമായ സാമത്ഥ്യവും അക്ഷീണമായ ഉത്സാഹവും ആരേയാണ് അത്ഭുതപ്പെടുത്താതിരുന്നിട്ടുള്ളത്? പണികളുടെ പരിവത്തനമാണ് ഇദ്ദേഹത്തിന്റെ വിശ്രാന്തി. സ്വപ്രയത്നത്തിനപ്പുറമേ ഭാഷാപോഷണവിഷയത്തിൽ പ്രവത്തിച്ചുകൊണ്ടിരിക്കുന്നവരിൽ ഇദ്ദേഹത്തിന്റെ സാഹായ്യവും പ്രോത്സാഹനവും ലഭിച്ചിട്ടുള്ളവരുടെ എണ്ണം എത്ര വളരെയാണ്! സമസ്തകേരളസാഹിത്യപരിഷത്തിന്റെ ആധാരസ്തംഭം ഉള്ളൂരല്ലെങ്കിൽ പിന്നെയാരാണ്?

ഉള്ളൂരിന്റെ ഉത്തമകൃതികൾ ഇദ്ദേഹത്തിന്റെ ഓമ്മയെ ഒരിക്കലും മായാത്തവിധത്തിൽ നിലനിത്തുന്നതിനു പയ്യാപ്തങ്ങളാകും. എങ്കിലും, ഇരിക്കുന്ന കാലത്തുതന്നെ, ഇദ്ദേഹത്തോടുള്ള ഭാഷാഭിമാനികളുടെ കൃതജ്ഞതയേയും സ്നേഹബഹുമാനങ്ങളേയും പ്രകാശിപ്പിക്കേണ്ടതു് അത്യാവശ്യമാകുന്നു. അതിനു സാഹിത്യകാരന്മാരും അനേകം കൃതികളെക്കൊണ്ടു കൈരളിയെ പൂജിച്ചിട്ടുള്ളവരുമായ മി. ഏ. ഡി. ഹരിശമ്മാ, മി. എം. ഓ. ജോസെഫ് എന്നിവർ എഴുതീട്ടുള്ള ഈ ചരിത്രം ധാരാളം മതിയാകുന്നതാണ്. ചരിത്രത്തിന്റെ വിഭാഗം, രചന, ഭാഷ, ഭൂഷണം എന്നിവ മനോഹരങ്ങളും അഭിമാനാർഹങ്ങളുമായിട്ടുണ്ട്.

പരോപകാരിയായ മി. പരമേശ്വരയ്യർ അനന്തൈശ്വയ്യങ്ങളോടുകൂടി അനേകകാലം ജീവിച്ചിരിക്കുമാറാകട്ടെ എന്നു ജഗദീശ്വരനോടു ഞാൻ പ്രാത്ഥിക്കുന്നു.

കുമാരാലയം, എറണാകുളം
21—6—1115.

ടി. കെ. കൃഷ്ണമേനോൻ.

# മുഖവുര.

കവികലക്രൂടസ്ഥനം ഭാഷാസാഹിത്യചക്രവത്തിയുമായ മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ, എം. ഏ., ബി. എൽ., അവർകളെ അറിയുകയോ ആദരിക്കുകയോ ചെയ്യാത്ത ഒരൊററമലയാളിയെങ്കിലും ഇന്നു കാണുമെന്നു തോന്നുന്നില്ല. തത്താദൃശനായ ഒരു മഹാപുരുഷൻെറ അപദാനങ്ങളുടെ അനതിദീർഘമായ വിവരങ്ങളടങ്ങിയ ഈ ഗ്രന്ഥം കൈരളീഭക്തന്മാൎക്ക് അടിയറവെയ്ക്കുന്നതിൽ ഞങ്ങൾക്ക് അനിർവ്വചനീയമായ സന്തോഷമാണുള്ളതു്. മഹാകവിയുടെ ഷഷ്ട്യബ്ദപൂർത്ത്യാഘോഷാവസരത്തിൽ പ്രസിദ്ധം ചെയ്യണമെന്നുള്ള ഉദ്ദേശ്യത്തോടെയാണു് ഞങ്ങൾ ഇതു തയ്യാറാക്കിയതു്; പക്ഷെ അപ്രതിക്ഷിതങ്ങളായ ചില കാരണങ്ങളാൽ ഇപ്പോൾ മാത്രമേ പ്രസിദ്ധീകരിക്കുന്നതിനു ഞങ്ങൾക്കു സാധിക്കുന്നുള്ളു. ഈ കാലവിളംബത്തിൻെറ ഫലത്തെ ഉപയോഗപ്പെടുത്തണമെന്നു കരുതി, ഷഷ്ട്യബ്ദപൂർത്തിക്കു ശേഷമുണ്ടായ ചില സംഭവങ്ങളേയും യഥാസന്ദർഭം ഇതിൽ ഞങ്ങൾ കൊള്ളിച്ചിട്ടുണ്ടു്.

മി. പത്മനാഭനുണ്ണി പ്രസ്താവിക്കുന്നതുപോലെ, ജീവൽകവികളുടെ കൃതികളെ വിമർശിക്കുകയോ അവരുടെ ഭാഷാസേവനത്തെ തിട്ടപ്പെടുത്തുകയോ ചെയ്യുക എന്നതു് വിഷമമായ ഒരു സംഗതിയാകുന്നു. എന്തുകൊണ്ടെന്നാൽ, അനുവാചകലോകത്തിൽ വിചാരങ്ങളെക്കാൾ വികാരങ്ങൾ മുന്തി നില്ക്കുകയെന്നുള്ളതു മനുഷ്യസാധാരണമായ ഒരു വാസ്തവമാകുന്നു. മഹാകവി ഉള്ളൂർ മലയാളഭാഷയ്ക്കു ചെയ്തിരിക്കുന്ന സേവനങ്ങളുടെ

മഹത്വം അറിയണമെങ്കിൽ, സമകാലികഭാഷാസാഹിത്യത്തേയും, സമകാലികകവികളുടെ സേവനങ്ങളേയും താരതമ്യനിരൂപണം ചെയ്യേണ്ടിവരും. വിചാരങ്ങളെ വികാരങ്ങൾ കീഴടക്കിയിരിക്കുന്ന ഒരു ഘട്ടം അതിനു തെല്ലും യോജിച്ചതല്ല തന്നെ. അതുകൊണ്ടാണ് ഈ ഗ്രന്ഥത്തിൽ മഹാകവിയുടെ കൃതികളെ കൂലങ്കഷമായി നിരൂപണംചെയ്യാതിരുന്നിട്ടുള്ളത്. ഭാഷാസാഹിത്യത്തിൽ പേരെടുത്ത പണ്ഡിതന്മാരുടെ അഭിപ്രായങ്ങൾ ധാരാളമായി ഉദ്ധരിക്കുവാൻ ഞങ്ങൾക്കു പ്രേരകമായിത്തീർന്നിട്ടുള്ളതും ഈ ഒരു സംഗതിതന്നെയാകുന്നു.

സ്വയം കൃതികൾ രചിക്കുന്നതുപോലെ തന്നെ, തുല്യപ്രാധാന്യത്തോടുകൂടിയ ഒരു ഭാഷാസേവനമാർഗ്ഗമാണല്ലോ സാഹിത്യപോഷണത്തിൽ ഏർപ്പെട്ടിരിക്കുന്ന മററുള്ളവരെ പ്രോത്സാഹിപ്പിക്കുകയെന്നുള്ളതും. സാഹിത്യത്തിൻെറ ബഹുമുഖമായ വികാസം എപ്പോഴും സാഹിത്യകാരന്മാർ ലഭിക്കുന്ന പ്രോത്സാഹനത്തെ ആശ്രയിച്ചിരിക്കുന്നു എന്ന വസ്തുത ആലോചിക്കുമ്പോൾ, ഈ ഒരു സംഗതിയിൽ മഹാകവി ഉള്ളൂർ ചെയ്തിരിക്കുന്ന സേവനം എത്ര മഹത്തരവും അഭിമാനാവഹവുമാണെന്നു കാണാവുന്നതാണ്. ഈ വിഷയത്തെപ്പററി പ്രത്യേകം ഒരദ്ധ്യായം എഴുതേണ്ടതു് ജീവചരിത്രപൂർത്തിക്ക് ആവശ്യമായിരുന്നു എങ്കിലും, ചില പ്രത്യേകകാരണങ്ങളാൽ അതു വേണ്ടെന്നുവെയ്ക്കുകയാണ് ചെയ്തതു്. എങ്കിലും മഹാകവി അവതാരികകൾകൊണ്ടും മററും അലങ്കരിച്ചിട്ടുള്ള ഗ്രന്ഥങ്ങളുടെ ഒരു പട്ടിക, ഞങ്ങൾക്ക് ഓർമ്മയുള്ളിടത്തോളം, അനുബന്ധമായി ചേർത്തിട്ടുണ്ട്. ആ പട്ടികയിൽ നിന്നു് ഇക്കാ

യ്യത്തിൽ ഉള്ളൂർ ചെയ്തിരിക്കുന്ന സേവനത്തിന്റെ വൈപുല്യവും വൈവിദ്ധ്യവും മനസ്സിലാക്കാവുന്നതാണ്.

ഈ ജീവചരിത്രനിർമ്മാണത്തിൽ, ആവശ്യപ്പെട്ട രേഖകൾ തന്നും, വിവരങ്ങൾ അറിയിച്ചും ഞങ്ങളെ സഹായിച്ച മഹാകവിയോടും, ഞങ്ങളുടെ ആഗ്രഹാനുസാരം ഇതിന് പ്രൗഢമായ ഒരു ആമുഖം എഴുതിത്തന്ന ശ്രീമാൻ പത്മനാഭനുണ്ണി അവർകളോടും, ഒരു അവതാരികകൊണ്ട് ഇതിനെ അലങ്കരിച്ച മഹാമഹിമശ്രീ വടക്കുംകൂർ രാജരാജവർമ്മ ഇളയരാജാ അവർകളോടും, ഈ ഗ്രന്ഥം വായിച്ചു തങ്ങളുടെ വിലയേറിയ അഭിപ്രായം രേഖപ്പെടുത്തിത്തന്ന മഹാനുഭാവന്മാരോടും ഞങ്ങൾക്ക് അകൈതവമായ കൃതജ്ഞതയുണ്ട്. ഇതിനെ ഇത്ര മനോഹരമായി മുദ്രണം ചെയ്തുതന്ന ബി. വി. ബുക്ക് ഡിപ്പോ പ്രവർത്തകന്മാരും ഞങ്ങളുടെ കൃതജ്ഞതയെ അർഹിക്കുന്നു. അച്ചടിയിൽ കടന്നുകൂടിയ ഏതാനും സ്ഖലിതങ്ങളെ ശുദ്ധിപത്രദ്വാരാ തിരുത്തിയിരിക്കുന്നതിലേക്കു വായനക്കാരുടെ ശ്രദ്ധ പതിയുമെന്നു വിശ്വസിക്കുന്നു. ചരിത്രനായകനായ മഹാകവിക്കു ദീർഘായുസ്സു നേർന്നുകൊണ്ടു ഞങ്ങളുടെ ഈ വിനീതോപഹാരത്തെ ഇതാ സഹൃദയഹസ്തങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

എന്നു

ഗ്രന്ഥകർത്താക്കൾ

എറണാകുളം
20-8-115

# മഹാകവി ഉള്ളൂർ

## ഒന്നാമദ്ധ്യായം

### ബാല്യവും വിദ്യാഭ്യാസവും

കുടുംബചരിത്രം.

കേരളകാളിദാസൻ എന്ന ബിരുദാഭിധാനത്താൽ സുപ്രസിദ്ധനായ കേരളവമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഉമാകേരളത്തിന്റെ അവതാരികയിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ തങ്ങളുടെ രാജ്യത്തേയും രാജാക്കന്മാരേയും അതിഭക്തിയോടുകൂടി സേവിച്ചിട്ടുള്ള അനവധി അംഗങ്ങളടങ്ങിയ ഒരു പുരാതനകുടുബത്തിലാണു് മഹാകവി ഉള്ളൂർ എസ് പരമേശ്വരയ്യരവർകളുടെ ജനനം. ആ കുടുംബം, കോലത്തുനാട്ടിൽ നിന്നു തിരുവിതാംകൂറിലേക്കുണ്ടായ ഒന്നാമത്തെ ദത്തോടുകൂടി, അതായതു ക്രി. പി. പതിന്നാലാം ശതകത്തിൻെറ ആരംഭത്തിൽ, തിരുവനന്തപുരത്തു ചെന്നുചേൎന്നു. അന്നു മുതൽ ഇന്നേവരെ ആ കുടുംബത്തിലുണ്ടായിട്ടുള്ള അംഗങ്ങളെല്ലാം തിരുവിതാംകൂർ മഹാരാജാക്കന്മാരെ ആശ്രയിച്ചാണു് കഴിഞ്ഞുപോന്നിട്ടുള്ളതു്. കണ്ണൽ വെൽഷ് എന്ന പാശ്ചാത്യപണ്ഡിതൻ 'സൈനികസ്മരണകൾ' എന്ന പേരിൽ എഴുതീട്ടുള്ള ഒരു ഗ്രന്ഥത്തിൽ സൂചിപ്പിച്ചിട്ടുള്ള ചരിത്രപ്രസിദ്ധമായ ക്ഷമാപണപത്രം ബാല

രാമവർമ്മമഹാരാജാവിന്റെ പക്കൽനിന്ന കണ്ണൽ സെൻറു ലെഗറിൻെറ പാളയത്തിലേക്ക നിർഭീകനായി കൊണ്ടു പോയി കൊടുത്തു് ആ ധീരന്റെ കൈയിൽനിന്ന മഹാ രാജാവിന സമാശ്വാസപ്രദമായ പ്രതിസന്ദേശം വഹിച്ചു കൊണ്ടുവന്നതു് മഹാകവിയുടെ പിതാമഹൻെറ പിതാമ ഹനായ സാംബശിവയ്യരായിരുന്നു. സന്തുഷ്ടനായ മഹാ രാജാവു് അഭീഷ്ടദാനത്തിന സന്നദ്ധനായപ്പോൾ 'തിരു മേനി ദീർഘായുഷ്മാനായി ശത്രുബാധവിട്ടു ജീവിച്ചിരു ന്നാൽ മതി' എന്നായിരുന്നു ആ സാത്വികൻതിരുമന സ്സറിയിച്ചതു്.

സാംബശിവയ്യരുടെ പുത്രനായ വെങ്കടരാമയ്യർ സ്വാതിതിരുനാൾ, ഉത്രംതിരുനാൾ, ആയില്യംതിരുനാൾ എന്നീ മൂന്ന മഹാരാജാക്കന്മാരുടെ ആശ്രിതനായി എൺ പതിൽപരം വയസ്സുവരെ ജീവിച്ചിരുന്നു. ഒടുവിൽ വാർദ്ധക്യം നിമിത്തം കൊട്ടാരത്തിൽ പോയി മുഖം കാണി ക്കാൻ നിവൃത്തിയില്ലാതെ ഉള്ളൂരിൽ സ്വഗൃഹത്തിൽ തന്നെ താമസമായി. ഉള്ളൂർ എന്ന സ്ഥലം തിരുവനന്തപുരത്തു നിന്നു് നാലു മയിൽ വടക്കുള്ളതും അവിടെയുള്ള വിശിഷ്ട മായ സുബ്രഹ്മണ്യക്ഷേത്രത്താൽ വിശ്രുതവുമാണു്. ഒരു കാലത്തു് അതു തിരുവിതാംകൂർ രാജകുടുംബത്തിൻെറ ഒരു ശാഖയായ നെടുമങ്ങാട്ടു (പേരകത്താവഴി) രാജകുടുംബ ത്തിൻെറ ശാസനത്തിൽ അമന്നിരുന്നു. അതിനുമുമ്പു് തിരുവനന്തപുരത്തു കരമന ഗ്രാമത്തിൽ നിവസിച്ചിരുന്ന കവിയുടെ പൂർവന്മാർ നെടുമങ്ങാട്ടുരാജാക്കന്മാർ ഉള്ളൂർ ഗ്രാമം ബ്രാഹ്മണർക്കു ദാനം ചെയ്തപ്പോൾ അവിടെ

പാർത്തുതുടങ്ങി. ആററിങ്ങൽ റാണിമാരിൽ ഇളയറാണിക്ക് അവിടെ പ്രത്യേകം താമസത്തിന് കോയിക്കലുണ്ടായിരുന്നു. മഹാകവി അശ്വതിതിരുനാൾ ഇളയതമ്പുരാൻ തിരുമനസ്സിലേ ധർമ്മപത്നി ഉള്ളൂർ പ്രവൃത്തിയിൽ പെട്ട അയ്യിറാത്തല കുടുംബത്തിലേ ഒരംഗമായിരുന്നു. അദ്വൈതമതപാരീണനും അധഃസ്ഥിതന്മാരുടെ ഉദ്ധാരകനും ആയ ശ്രീനാരായണഗുരുസ്വാമിയും ഉള്ളൂരിൽ ചെമ്പഴന്തി എന്ന ഗ്രാമത്തിലാണ് ജനിച്ചതെന്നു പറയേണ്ടതില്ലല്ലോ.

ഒരിക്കൽ ആയില്യംതിരുനാൾ മഹാരാജാവുതിരുമനസ്സുകൊണ്ട് സ്വാമിദർശനത്തിനായി ഉള്ളൂർ ക്ഷേത്രത്തിൽ എഴുന്നള്ളിയപ്പോൾ വെങ്കടരാമയ്യരെ വരുത്തി 'എന്തു വേണ'മെന്നു ചോദിക്കയും 'തീരെ നടക്കാൻ നിവൃത്തിയില്ലാത്തതിനാൽ ഊന്നിനടക്കുന്നതിന് ഒരു വടികിട്ടിയാൽ അതു് ഒരനുഗ്രഹമായിരിക്കും' എന്നുള്ള ആ വൃദ്ധന്റെ മറുപടി കേട്ടു സന്തോഷിച്ച്, സ്വർണ്ണം കെട്ടിയ ഒരു വടി അദ്ദേഹത്തിനു സമ്മാനിക്കയും ചെയ്തു.

വെങ്കടരാമയ്യരുടെ പുത്രനായ സാംബശിവയ്യർ മുപ്പതുവയസ്സു തികയുന്നതിനു മുൻപുതന്നെ—പിതാവായ വെങ്കടരാമയ്യർ ജീവിച്ചിരിക്കവേതന്നെ—ചരമം പ്രാപിച്ചു. സുബ്രഹ്മണ്യയ്യർ എന്ന ഒരു പുത്രനും രണ്ടു പുത്രിമാരും അദ്ദേഹത്തിനുണ്ടായിരുന്നു. ഈ സുബ്രഹ്മയ്യരാണ് നമ്മുടെ ചരിത്രനായകന്റെ പിതാവ്. അദ്ദേഹം സംസ്കൃതത്തിൽ വ്യുൽപത്തിയും ലോകപരിചയവും ധാരാളമുള്ള ഒരാളായിരുന്നു. ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ ശിഷ്യനായ ശ്രീകണ്ഠേശ്വരത്തു് അപ്പയ്യൻപോററി എന്ന പണ്ഡി

തനായിരുന്ന അദ്ദേഹത്തെ സംസ്കൃതം പഠിപ്പിച്ചത്. കാവ്യനാടകങ്ങൾ കഷ്ടിച്ചു വായിക്കുവാൻ മാത്രമേ അദ്ദേഹത്തിനു സൗകര്യം കിട്ടിയുള്ളു. അപ്പോഴേയ്ക്കും കുടുംബഭാരം തലയിൽ കയറിയതിനാൽ, മലയാളംപഠിച്ച് പരീക്ഷയിൽ ജയിച്ച് ഉദ്യോഗത്തിൽ പ്രവേശിക്കേണ്ടിവന്നു. ഒരു മലയാളംപള്ളിക്കൂടത്തിൽ വാദ്ധ്യാരായിട്ടാണ് ആദ്യം സർക്കാർപണിയിൽ ചേർന്നതു്. പിൽക്കാലത്ത് അദ്ദേഹം ചങ്ങനാശേരി, ആലപ്പുഴ, വൈക്കം എന്നീ മൂന്നു സ്ഥലങ്ങളിൽ പ്രഥമാധ്യാപകനായിരുന്നിട്ടുണ്ട്. ദീർഘകാലം ജോലിചെയ്തതു് ചങ്ങനാശേരിയിലാണ്. ഒടുവിൽ, 1060–ൽ മലയാളംപള്ളിക്കൂടങ്ങളുടെ ഇൻസ്പെക്ടറായിത്തീർന്നു. ആപ്പീസ്സ് ചങ്ങനാശേരിയിൽ തന്നെയായിരുന്നു. പിന്നീട് 1065-ൽ ഇഹലോകവാസം വെടിയുന്നതുവരെ അവിടെത്തന്നെയായിരുന്നു പണിയും താമസവും.

സംസ്കൃതത്തിലും മലയാളത്തിലും സാമാന്യമായ വ്യുൽപത്തിയും ഇതിഹാസപുരാണാദികളിൽ അസാമാന്യമായ അവഗാഹവും അഭിനന്ദനീയമായ കർമ്മകുശലതയും ഉണ്ടായിരുന്നതിനാൽ സുബ്രഹ്മണ്യയ്യർ ചങ്ങനാശേരി ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ അന്നു മൂപ്പായിരുന്ന ശക്തൻ രവിവർമ്മക്കോയിത്തമ്പുരാൻെറ വയസ്യനും കാര്യസ്ഥനും ആയിത്തീർന്നു. അതുകൊണ്ടു് ഔദ്യോഗികമായ കൃത്യം കഴിഞ്ഞു് ബാക്കിയുള്ള സമയം കൊട്ടാരത്തിലാണു് കഴിഞ്ഞുകൂടിയിരുന്നതു്. ഈ കോയിത്തമ്പുരാൻെറ അനന്തരവന്മാരായിരുന്ന കേരളവർമ്മ (ചെറുണ്ണി) കോയിത്തമ്പു

രാൻ, രാമവർമ്മ കോയിത്തമ്പുരാൻ, രവിവർമ്മ (കുഞ്ഞുണ്ണി) കോയിത്തമ്പുരാൻ എന്നിവരുടെ സൗഹാർദ്ദവും സാഹചര്യവും സുബ്രഹ്മണ്യക്ക് എളുപ്പത്തിൽ സിദ്ധിച്ചു.

കേവലം ഔദ്യോഗികകൃത്യങ്ങൾ കൊണ്ടുമാത്രം തൃപ്തിപ്പെട്ടു് അടങ്ങി ഒതുങ്ങിയിരിക്കുന്ന സ്വഭാവമല്ല സുബ്രഹ്മണ്യയ്യർക്കുണ്ടായിരുന്നതു്. അദ്ദേഹം ഒരു പൊതുക്കാര്യപ്രസക്തനും സമുദായപരിഷ്കർത്താവും കൂടിയായിരുന്നു. പള്ളിക്കൂടത്തിൽ പഠിപ്പിക്കുന്നതുമാത്രമാണു് അദ്ധ്യാപകൻെറ തൊഴിലെന്നോ, പള്ളിക്കൂടങ്ങൾ പരിശോധിക്കുന്നതു മാത്രമാണു് ഇൻസ്പെക്ടറുടെ പണിയെന്നോ അദ്ദേഹം വിശ്വസിച്ചിരുന്നില്ല. ചങ്ങനാശേരി, സുറിയാനിക്കത്തോലിക്ക ക്രിസ്ത്യാനികളുടെ ഒരു കേന്ദ്രമാണല്ലോ. അന്നു് ആ സമുദായം വിദ്യാഭ്യാസവിഷയത്തിൽ വളരെ പിന്നണിയിലാണു് നിന്നിരുന്നതു്. മദ്യപാനാസക്തി അവരിൽ ചിലരുടെ ഇടയിൽ ക്രമത്തിലധികം വർദ്ധിച്ചിരുന്നു. അവരുടെ ഈ രണ്ടു ന്യൂനതകളിലും സുബ്രഹ്മണ്യയ്യരുടെ ശ്രദ്ധ പതിയുകയും അവയുടെ പരിഹാരത്തിനായും ആ സമുദായത്തിൻെറ സർവ്വതോമുഖമായ പുരോഗമനത്തിനായും അദ്ദേഹം പലതും പ്രവർത്തിക്കയും ചെയ്തു. അവരുടെ ഇടയിൽ പ്രാഥമികവിദ്യാഭ്യാസം ധാരാളമായി പ്രചരിപ്പിക്കാൻ അദ്ദേഹം അക്ഷീണമായി പരിശ്രമിച്ചു. അതേ അവസരത്തിൽ മദ്യവർജ്ജനസംഘങ്ങൾ സ്ഥാപിച്ചും ആ വിഷയത്തെ സംബന്ധിച്ചു പ്രസംഗങ്ങൾ നടത്തിയും മററും മദ്യപാനശീലത്തെ ഉന്മൂലനം ചെയ്വാൻ തീവ്രമായി യത്നിക്കയും ചെയ്തു. ഇക്കാര്യത്തിൽ പരേതനായ മോൺസിഞ്ഞോർ സിറിയക്ക് കണ്ട

ങ്കരി അവർകളുടെ ഹൃദയപൂർവ്വമായ സഹകരണം അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണ്.

അദ്ധ്യാപകനായിരിക്കുന്ന അവസരത്തിൽ തന്നെ, 1054-ൽ സുബ്രഹ്മണ്യയ്യർ തിരുവിതാംകൂർ സദർ(ഹൈ) കോടതി വക്കിൽ പരീക്ഷയിൽ വിജയം സമ്പാദിച്ചിരുന്നു. അന്ന് അദ്ദേഹത്തിന്റെ ഉററ മിത്രവും പിന്നീട് 'തിരുവനന്തപുരം ബാറിലെ സിംഹ'മെന്നു പ്രസിദ്ധനായിത്തീർന്ന മാന്യനുമായ വള്ളിയൂർ സുബ്രഹ്മണ്യയ്യർ തന്റെ ചങ്ങാതിയെ ഒരു വക്കീലായി വ്യവഹരിക്കാൻ പ്രേരിപ്പിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്തുവെങ്കിലും, 'വക്കീലായാൽ മനസ്സറിഞ്ഞുകൊണ്ടു കളവു പറയേണ്ടിവരുമല്ലോ; അങ്ങനെയുള്ള പണി നമ്മുടെ കുടുംബത്തേക്കു വേണമോ?' എന്നു പിതാമഹനായ വെങ്കടരാമയ്യർ ചോദിച്ചതിനാൽ, 'വേണ്ടെങ്കിൽ വേണ്ട; അപ്പൂപ്പൻ പറയുന്നതുപോലെ' എന്നു പറഞ്ഞു തന്റെ പഴയ ജോലി തുടർന്നുകൊണ്ടുപോകുകയാണ് സുബ്രഹ്മണ്യയ്യർ ചെയ്തതു്.

സുബ്രഹ്മണ്യയ്യരുടെ സഹധർമ്മിണിയായ ഭഗവതി അമ്മയുടെ ഗൃഹം ചിറയിൻകീഴ് താലൂക്കിൽ നാവായിക്കുളത്തായിരുന്നു. ആ കുടുംബത്തിലേയും പല അംഗങ്ങൾ ഓരോ കാലത്തു തിരുവിതാംകൂർ മഹാരാജാക്കന്മാരെ സേവിച്ചിട്ടുണ്ടു്.

ജനനവും ബാല്യവും.

---

ഇങ്ങനെ രാജഭക്തിസമ്പന്നമായ ഒരു പുരാതനകുടുംബത്തിൽ, വിദ്യാവിവേകസമ്പന്നനായ ഒരു പിതാവിന്റെ സീമന്തപുത്രനായി, 1052 ഇടവം 25-ാനു- രേവതി

നക്ഷത്രത്തിൽ നമ്മുടെ ചരിത്രനായകൻ ചങ്ങനാശേരിയിൽവെച്ചു ജനിച്ചു. അന്നു സുബ്രഹ്മണ്യയ്യർ ചങ്ങനാശേരി പെരുന്നയിൽ താമരശ്ശേരി (പാലൂർ) ഇല്ലംവക ഒരു ഗൃഹത്തിൽ താമസിച്ചുവരികയായിരുന്നു. നമ്പൂതിരിയില്ലത്തിൽ ജനിച്ചതുകൊണ്ടാണു് ഉള്ളൂരിനു ഭാഷാസാഹിത്യത്തിൽ ഇത്ര അഭിനിവേശം വന്നതെന്നു്, പെരുന്നക്കാരനായ ജി. ശങ്കരൻപോററി അവർകൾ ബി. എ. ചരിത്രനായകനു് കേരളതിലകം മെഡൽ സമ്മാനിച്ച യോഗക്ഷേമമഹാസഭാസമ്മേളനത്തിൽവെച്ചു സന്ദർഭവശാൽ ഫലിതരൂപത്തിൽ പ്രസംഗിക്കയുണ്ടായിട്ടുണ്ടു്. പിതാവു് പുത്രനു കുലാചാരരീതിയിൽ നാമകരണം ചെയ്തതു 'സാംബശിവൻ' എന്നായിരുന്നു. പരമേശ്വരൻ എന്നുള്ളതു് സ്ത്രീകൾ വിളിച്ചുവന്ന ഓമനപ്പേരാകുന്നു. ഒടുവിൽ ആ ഓമനപ്പേരാണു് പ്രസിദ്ധമായിത്തീന്നതു്. മുറപ്രകാരം അഞ്ചാമത്തേ വയസ്സിൽ അക്ഷരാഭ്യാസം തുടങ്ങി. പിന്നീടു തിരുവിതാംകൂർ ദിവാനായിത്തീന്ന ദിവാൻ ബഹദൂർ വി. എസ്. സുബ്രഹ്മണ്യയ്യർ അവർകളുടെ വിദ്യാരംഭവും ചരിത്രനായകന്റെ വിദ്യാരംഭവും ഒരേ ദിവസമാണു് നടന്നതു്. മി. സുബ്രഹ്മണ്യയ്യരുടെ സ്വദേശവും ചങ്ങനാശേരി (വാഴപ്പള്ളി) തന്നെയാണു്. മകൻ ഒന്നാംപാഠം പഠിച്ചു കഴിഞ്ഞപ്പോഴേക്കും അച്ഛനെ വൈക്കത്തേക്കു് സ്ഥലം മാററുകയാൽ ചരിത്രനായകനു് കുറച്ചു കാലം വൈക്കത്തും പഠിക്കേണ്ടിവന്നിട്ടുണ്ടു്. സ്കൂൾവിട്ടു ഗൃഹത്തിൽ വന്നാൽ അമരകോശം, സിദ്ധരൂപം, ശ്രീരാമോദന്തം മുതലായവ പിതാവും പഠിപ്പിച്ചുവന്നു. സംസ്കൃതത്തെ സംബന്ധിച്ചിടത്തോളം ഉള്ളൂരിന്റെ പ്രഥമഗുരു പിതാവുതന്നെയായിരുന്നു.

ചരിത്രനായകന് എട്ടുവയസ്സു പ്രായമായപ്പോൾ സുബ്രഹ്മണ്യയ്യരെ പള്ളിക്കൂടം ഇൻസ്പെക്ററായി ഉയൎത്തി ചങ്ങനാശേരിക്കു സ്ഥലം മാററി. പുതിയ ഉദ്യോഗം മൂലം മിസ്റ്റർ സുബ്രഹ്മണ്യയ്യൎക്ക് സ്കൂൾപരിശോധനാൎത്ഥം പല പ്പോഴും സഞ്ചരിച്ചു പോകേണ്ടതായി വന്നു. തന്റെ അസാന്നിദ്ധ്യത്തിൽ മകന്റെ പഠിപ്പിനു തടസ്സം നേരിടരുതെന്നു കരുതി പുത്രവത്സലനായ ആ പിതാവ് താൻ സഞ്ചരിച്ചു പോകുന്ന അവസരങ്ങളിൽ മകനെ പഠിപ്പിക്കുന്നതിനു മറെറാരദ്ധ്യാപകനെ ഏൎപ്പെടുത്തി. അന്നു ചങ്ങനാശേരി മലയാളംപള്ളിക്കൂടത്തിലേ പ്രഥമാദ്ധ്യാപകനായിരുന്ന കള്ളൎകോട്ടു ചക്രപാണിവാരിയരവർകളായിരുന്നു ഈ പുതിയ അദ്ധ്യാപകൻ. അദ്ദേഹത്തിന്റെ അടുക്കൽ ചരിത്രനായകൻ ശ്രീകൃഷ്ണവിലാസത്തിൽ രണ്ടു സൎഗ്ഗത്തോളം പഠിച്ചു.

സംസ്കൃതപഠനം.

---

മിസ്റ്റർ സുബ്രഹ്മണ്യയ്യൎക്കു തന്റെ പുത്രൻ ഒരു സംസ്കൃതപണ്ഡിതനായിത്തീരണമെന്ന് അതിയായ മോഹമുണ്ടായിരുന്നതിനാൽ അദ്ദേഹം മകനെ ചങ്ങനാശേരി രവിവൎമ്മകോയിത്തമ്പുരാന്റെ (കുഞ്ഞുണ്ണിത്തമ്പുരാൻ) തിരുമനസ്സിലേ സന്നിധിയിൽ കൊണ്ടുചെന്നാക്കി. "കുഞ്ഞുണ്ണിത്തമ്പുരാൻ മഹാനാണ്; അദ്ദേഹത്തിന്റെ യോഗ്യത ഒരു ദിവസം ലോകം അറിയും; എന്റെ മകന്, പണ്ഡിതനും കവിയുമായ അദ്ദേഹത്തിന്റെ അന്തേവാസിത്വത്തിലധികമായി ഒരനുഗ്രഹം സിദ്ധിക്കാനില്ല." എന്നായിരുന്നു മിസ്റ്റർ സുബ്രഹ്മണ്യയ്യർ അന്നു മകനോടു പറഞ്ഞതു്. ഈ ഗുരുവരന്റെ കീഴിൽ കുമാരസംഭവം മൂന്നാംസൎഗ്ഗം മുതൽ

പഠിക്കാനാരംഭിച്ചു. കവികുലചക്രവത്തിയായ കേരളവമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു് ഈ അധ്യയനവും അധ്യാപനവും ചിലപ്പോഴം കണ്ടുകൊണ്ടിരുന്നു. മിസ്റ്റർ സുബ്രഹ്മണ്യയ്യർ ആ തിരുമേനിയുടേയും ഒരാശ്രിതനായിരുന്നു. അതുകൊണ്ടുംകൂടിയായിരിക്കാം ഈ ബാലവിദ്യാത്ഥിയുടെ പഠിപ്പിൽ ആ സാഹിത്യനായകൻ ശ്രദ്ധ പതിപ്പിച്ചതു്. ഒരുപക്ഷേ, ഭാവിയിൽ സാഹിത്യലോകത്തെ മുഴുവൻ പ്രകാശമാനമാക്കിത്തീക്കുവാനിരിക്കുന്ന ഒരു തേജഃപുഞ്ജത്തിൻെറ ഉദയത്തെ കേരളകാളിദാസൻ അപ്പോഴത്തന്നെ ആ ബാലനിൽ വീക്ഷിച്ചിരുന്നിരിക്കാം.

രവിവമ്മകോയിത്തമ്പുരാന്റെ അടുക്കൽ ചരിത്രനായകൻ അഞ്ചുകൊല്ലം തുടന്നു പഠിച്ചു. അത്രയും കാലംകൊണ്ടു് കുമാരസംഭവത്തിൽ നാലു സർഗ്ഗം, നൈഷധത്തിൽ ആദ്യത്തേ ആറു സർഗ്ഗം, സുഭദ്രാഹരണം, ദൂതവാക്യം, കൗന്തേയാഷ്ടകം, പാഞ്ചാലീസ്വയംവരം എന്നീ നാലു പ്രബന്ധങ്ങൾ, അഭിജ്ഞാനശാകുന്തളത്തിലേ ഏതാനും അങ്കങ്ങൾ, ഇത്രയും പഠിച്ചുകഴിഞ്ഞിരുന്നു. ഗുരുനാഥനു ശിഷ്യനെപ്പററി തോന്നിയ വാത്സല്യത്തിനു് അതിരും എതിരുമുണ്ടായിരുന്നില്ല. സഹജമായ ബുദ്ധിവിലാസം, അന്യാദൃശമായ സ്ഥിരോത്സാഹം, അത്ഭുതാവഹമായ ധാരണാശക്തി മുതലായ ഗുണങ്ങളെക്കൊണ്ടു് ഒരു മാതൃകാവിദ്യാത്ഥിയായിരുന്ന മിസ്റ്റർ പരമേശ്വരയ്യർ ശിഷ്യവത്സലനായ രവിവമ്മകോയിത്തമ്പുരാൻെറ ഹൃദയത്തെ ആവജ്ജിച്ചതിൽ എന്താണത്ഭുതം!

പുത്രൻെറ സംസ്കൃതഭാഷാഭ്യസനത്തിൽ പിതാവും പ്രത്യേകം ശ്രദ്ധ പതിപ്പിച്ചിരുന്നു. പദച്ഛേദം, വിഭക്തി,

അന്വയം, അന്വയാൎത്ഥം, പരിഭാഷ, സാരം എന്നീ രീതിയിലാണ് അന്നു കാവ്യങ്ങൾ പഠിപ്പിച്ചിരുന്നതു്. ഇങ്ങനെയുള്ള പാഠത്തിൽ പുതുതായി പരിചയപ്പെടുന്ന ഓരോ പദത്തിൻേറയും അഭിധാനംകൂടി പുത്രൻ ഗൃഹത്തിൽ വരുമ്പോൾ ചൊല്ലിക്കൊടുത്തു പഠിപ്പിക്കുന്നതു് അദ്ദേഹം ഒരു പതിവാക്കിത്തീൎത്തു. അതോടുകൂടി നാമലിംഗാനുശാസനം (അമരകോശം) ഔഷധിവൎഗ്ഗമൊഴിച്ചു് ആദ്യന്തം ഹൃദിസ്ഥമാക്കിക്കുകയും ചെയ്തു. ഓരോ ശ്ലോകത്തെ സംബന്ധിച്ചും പദച്ഛേദം മുതലായുള്ളതെല്ലാം പത്തുതവണ വീതം കാണാപ്പാഠം ചൊല്ലണമെന്നും ഏൎപ്പാടു ചെയ്തിരുന്നു. അതിനു പുറമേ സന്ദൎഭോചിതമായ ഇതിഹാസപുരാണാദികഥകളും മകനെ നിഷ്കൎഷിച്ചു ചൊല്ലിക്കേൾപ്പിച്ചിരുന്നു. പുരാണകഥാപാത്രങ്ങൾ തമ്മിലുള്ള ബന്ധം ശ്രദ്ധിച്ചു മനസ്സിലാക്കുന്നതിനു് ഈ കഥാശ്രവണം ചരിത്രനായകനെ വളരെ സഹായിച്ചിട്ടുണ്ടു്.

പാഠ്യകോടിയിൽ പെടാത്ത ഗ്രന്ഥങ്ങൾ വായിക്കുന്നതിനു് ആദ്യകാലത്തു പിതാവു പുത്രനെ അനുവദിച്ചിരുന്നില്ല. എന്നാൽ ജ്ഞാനതൃഷ്ണാലുവായ മകനാകട്ടെ, അച്ഛൻ സക്കിട്ടുപോകുന്ന അവസരങ്ങളിൽ സ്നേഹിതന്മാരുടെ അടുക്കൽനിന്നു് എഴുത്തച്ഛൻ, കുഞ്ചൻനമ്പ്യാർ മുതലായവരുടെ കൃതികൾവാങ്ങി വായിച്ചുകൊണ്ടിരുന്നു. ഈ ഒളിച്ചുകളി അധികംകാലം നടന്നില്ല. മകൻെറ ഗ്രന്ഥപാരായണാസക്തി ക്രമേണ അച്ഛൻെറ ശ്രദ്ധയിൽ പെട്ടു. അദ്ദേഹത്തിനു് അതിൽ സന്തോഷമേ ഉണ്ടായുള്ളു. തന്റെ കൈവശമുണ്ടായിരുന്ന പുസ്തകങ്ങൾ അദ്ദേഹം മകനു വായിക്കാൻ കൊടുത്തുതുടങ്ങി. ഇങ്ങനെ വായിച്ച പുസ്തകങ്ങ

ളുടെ കൂട്ടത്തിൽ ചരിത്രനായകനു മഹാഭാരതത്തോടാണ് അധികം പ്രതിപത്തി തോന്നിയതു്. ആ പ്രതിപത്തി ഇന്നേവരേ നിലനിന്നുപോരികയും ചെയ്യുന്നു. "ഭാരതത്തിലേ ഗ്രന്ഥസമുച്ചയം മുഴുവൻ നശിച്ചുപോയാലും, മഹാഭാരതം ഒരെണ്ണം ശേഷിച്ചാൽ അതു മതി, നമ്മുടെ മാതൃഭൂമിയുടെ വിശേഷോത്തരതയെ വെളിപ്പെടുത്താൻ" എന്നു് ഉള്ളൂർ രേഖപ്പെടുത്തിട്ടുള്ളതിൽ നിന്നു്, മഹാഭാരതത്തിനു് അദ്ദേഹം കല്പിച്ചിട്ടുള്ള വില എത്രമാത്രമാണെന്നു് സ്പഷ്ടമാകുന്നുണ്ടല്ലോ.

ചങ്ങനാശേരി ലക്ഷ്മീപുരത്തുള്ള കൊട്ടാരത്തിൽ ചരിത്രനായകൻെറ വിദ്യാഭ്യാസത്തിനു് അനുകൂലമായ പല പരിതഃസ്ഥിതികളുമുണ്ടായിരുന്നു. തന്മൂലം ഒഴിവുദിവസങ്ങൾ മിക്കവാറും അദ്ദേഹം അവിടെത്തന്നെയാണു് കഴിച്ചുകൂട്ടിയതു്. വിദ്യാതൃഷ്ണയിലും സ്വഭാവഗുണത്തിലും ഒരുപോലെ മുന്നിട്ടുനിന്നിരുന്ന ഈ വിദ്യാർത്ഥി അവിടത്തെ എല്ലാത്തമ്പുരാട്ടിമാരുടെയും കണ്ണിലുണ്ണിയായിത്തീർന്നു. രവിവർമ്മകോയിത്തമ്പുരാൻെറ അനന്തരവനായ രാജരാജവർമ്മകോയിത്തമ്പുരാൻ—ഡാക്ടർ എൽ. എ. രവിവർമ്മകോയിത്തമ്പുരാൻെറ ജ്യേഷ്ഠൻ—ചരിത്രനായകൻെറ ഒരു സഹപാഠിയായിരുന്നു. അന്നു് ആ കൊട്ടാരം ഒരു പണ്ഡിതസങ്കേതമായിരുന്നു എന്നുതന്നെ പറയാം. രവിവർമ്മകോയിത്തമ്പുരാൻെറ മൂത്ത ജ്യേഷ്ഠനായ കേരളവർമ്മകോയിത്തമ്പുരാൻ സംസ്കൃതത്തിൽ ഒരു വശ്യവചസ്സായ കവിയായിരുന്നു. അദ്ദേഹത്തിൻെറ

"ലക്ഷ്മീവക്ഷോരുഹഭരപരീരംഭസമ്മോദമൂർച്ഛാ-
മാച്ഛാദ്യൈവം സ്വപിഷി കിമിതിച്ഛന്മനാ പദ്മനാഭ,
വാരാണാസ്യാം വരഗുണനിധിർവഞ്ചിരാജഃ പ്രയാസ്യൻ
വാഞ്ഛന്നാസ്തേ ഭവദനുമതിം, പശ്യ വിശ്വൈകനാഥ"

എന്നാരംഭിക്കുന്ന ശ്രീമൂലകമഹാരാജമംഗലപ്രാൎത്ഥനാശതകം പ്രസിദ്ധമാണല്ലോ. "കവീന്ദ്രലക്ഷ്മീപുരത്തു വിലസുന്ന മണിപ്രദീപ"മായിരുന്ന "ലക്ഷ്മീപുരത്തു രവിവൎമ്മനൃപന്റെ" കാവ്യകലാകുശലതയെപ്പററി ഒന്നും പറയേണ്ടതുമില്ല. ആ ജ്യേഷ്ഠാനുജന്മാർ മൂന്നുപേരും ഒന്നിച്ചു കൂട്ടുമ്പോഴും പുറമേനിന്നു വിദ്വാന്മാരായ നമ്പൂരിമാരും രാജാക്കന്മാരും മററും വരുമ്പോഴും സാഹിത്യസംബന്ധമായി പല വാദപ്രതിവാദങ്ങളും കൊട്ടാരത്തിൽ നടന്നിരുന്നു. ആ അവസരങ്ങളിലെല്ലാം ചരിത്രനായകൻ വിനീതനായ ഒരു ശ്രോതാവിന്റെ നിലയിൽ അവിടെ സന്നിഹിതനായിരിക്കും. പണ്ഡിതന്മാരുടെ ഉക്തിപ്രത്യുക്തിരീതികൾ മനസ്സിലാക്കുന്നതിനും കാലക്രമത്തിൽ അവരുമായി പരിചയം സമ്പാദിക്കുന്നതിനും അതു് ഒരു മാൎഗ്ഗമായിത്തീൎന്നു. സരസദ്രുതകവികിരീടമണിയായിരുന്ന കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാനും ചങ്ങനാശേരി രവിവൎമ്മകോയിത്തമ്പുരാനും തമ്മിൽ പദ്യരൂപത്തിൽ നടന്നിരുന്ന ചില എഴുത്തുകുത്തുകൾ അന്നുതന്നെ ചരിത്രനായകൻ കാണുകയുണ്ടായിട്ടുണ്ടു്. ആ കത്തുകൾ വായിക്കുമ്പോഴൊക്കെ തനിക്കും അങ്ങനെ എഴുതിയാൽ കൊള്ളാമെന്നുള്ള മോഹവും ഉണ്ടായിട്ടില്ലെന്നില്ല. അന്നു സഹപാഠികൾക്കു സംസ്കൃതത്തിൽ പദ്യരൂപ

ത്തിൽ ചില കത്തുകളൊക്കെ എഴുതുകയുമുണ്ടായിട്ടുണ്ടു്. ഒരിക്കൽ ലക്ഷ്മിപുരത്തു ശകതൻതമ്പുരാന്റെ അതിഥിയായി വന്നിരുന്ന തിരുവല്ലാരാജാവു്—വട്ടപ്പറമ്പിൽ കേശവൻ വലിയതാൻ മുതൽപേരുടെ പിതാവു്—സംസ്കൃതത്തിൽ ചരിത്രനായകനെ പരീക്ഷിക്കയും ആ ബാലന്റെ അസാമാന്യമായ സാമത്ഥ്യംകണ്ടു വളരെ സന്തോഷിക്കയും ചെയ്തു.

ഇംഗ്ലീഷ് വിദ്യാഭ്യാസം.

മിസ്റ്റർ സുബ്രഹ്മണ്യയ്യക്കു് ഇംഗ്ലീഷ് വശമില്ലായിരുന്നുവെങ്കിലും സംസ്കൃതത്തെക്കാൾ അധികമായി അദ്ദേഹം അതിനെ ബഹുമാനിച്ചിരുന്നു. ജീവിതവിജയത്തിനു് അത്യന്താപേക്ഷിതമായ ആ ഭാഷകൂടി മകനെ പഠിപ്പിക്കണമെന്നു് അദ്ദേഹം തീരുമാനിച്ചു. എന്നാൽ സംസ്കൃതത്തിൽ ഒരുവിധം വൈദുഷ്യം നേടിയതിനുശേഷം ഇംഗ്ലീഷുപഠിക്കാൻ ആരംഭിക്കുന്നപക്ഷം, അതു രണ്ടു ഭാഷകളുടേയും പഠനത്തിനു കൂടുതൽ സഹായമായിത്തീരുമെന്നു ബുദ്ധിമാനായ അദ്ദേഹം മുൻകൂട്ടിക്കണ്ടു. അതുകൊണ്ടാണു് ആദ്യം സംസ്കൃതം മാത്രം പഠിപ്പിക്കാൻ ഏൎപ്പാടു ചെയ്തതു്. അതിൽ ഒരുവിധം ജ്ഞാനം സിദ്ധിച്ചുവെന്നു കണ്ടപ്പോൾ 1062-ൽ ചരിത്രനായകനെ ചങ്ങനാശേരി ഡിസ്ട്രിക്റ്റു് ഇംഗ്ലീഷ്‌വിദ്യാലയത്തിൽ കൊണ്ടുപോയി ചേൎത്തു. ആ ബാലവിദ്യാൎത്ഥി ചിലപ്പോൾ ഒരു വൎഷംകൊണ്ടു രണ്ടു ക്ലാസ്സുകൾ വീതം പാസ്സായിക്കൊണ്ടിരുന്നു. എല്ലാ ക്ലാസുകളിലും പ്രഥമസ്ഥാനം കൈവശപ്പെടുത്തുകയും ചെയ്തിരുന്നു. 1064-ൽ ലോവർ ഫോൎത്തുക്ലാസ്സിൽ പഠിക്കുമ്പോഴാണു്,

അതേവരെ നടപ്പിലിരുന്ന വഷാവസാനതാരതമ്യപരീക്ഷ ഗവൎമ്മെൻറിൽനിന്നു നിൎത്തൽ ചെയ്തതു്. അന്നു ഡിസ്ട്രിക്ററസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന മിസ്റ്റർ ഡാനിയൽ, സ്കൂൾ ഇൻസ്പെക്ററർ മിസ്റ്റർ ഡന്തിദയോടു്, തൻെറ സ്കൂളിൽ സംസ്ഥാനത്തിൽ ഒന്നാമനായി ജയിക്കത്തക്ക യോഗ്യതയുള്ള ഒരു വിദ്യാൎത്ഥിയുണ്ടായിരുന്നുവെന്നും താരതമ്യപരീക്ഷാസമ്പ്രദായം നിൎത്തലാക്കിയതുകൊണ്ടു് ആ ബഹുമതി തൻെറ സ്കൂളിനു നഷ്ടപ്പെട്ടുപോയെന്നും പറയുകയുണ്ടായി. അദ്ദേഹം ഉദ്ദേശിച്ച വിദ്യാൎത്ഥി ചരിത്രനായകനായിരുന്നു.

പത്രലേഖകൻ.

മിസ്റ്റർ പരമേശ്വരയ്യൎക്കു 12 വയസ്സുള്ളപ്പോൾ, 1064-ലാണു്, മാന്നാനത്തെ സന്യാസാശ്രമത്തിൽ നിന്നു നസ്രാണിദീപിക ആരംഭിച്ചതു്. അക്കാലത്തു വൎത്തമാനപത്രങ്ങൾ വളരെ അപൂൎവമായിരുന്നു. ലേഖനങ്ങളും പ്രാദേശികവാൎത്തകളും മററുമയച്ചു നസ്രാണിദീപികയെ സഹായിക്കണമെന്നു പത്രഭാരവാഹികൾ മിസ്റ്റർ സുബ്രഹ്മണ്യയ്യരോടപേക്ഷിച്ചു. അദ്ദേഹത്തിൻെറ ബഹുമാനപ്രാണനായിരുന്ന വികാരി ജനറാൾ മോൺസിഞ്ഞോർ സിറിയക്ക് കണ്ടങ്കരിയുടെ പ്രേരണയനുസരിച്ചാണു് ഈ അപേക്ഷയുണ്ടായതു്. വികാരി ജനറാൾ നേരിട്ടും മിസ്റ്റർ സുബ്രഹ്മണ്യയ്യരോടു് ഇക്കാൎയ്യത്തെപ്പററി പറയാതിരുന്നില്ല. എന്നാൽ സൎക്കാരുദ്യോഗസ്ഥനായ മിസ്റ്റർ സുബ്രഹ്മണ്യയ്യൎക്കു് ഒരു പത്രലേഖകനാകാൻ നിവൃത്തിയില്ലായിരുന്നു. അതിനാൽ അദ്ദേഹം ആ ജോലി മകനെക്കൊണ്ടു ചെയ്യി

കേരള സാഹിത്യ അക്കാദമി

ക്കാൻ തീരുമാനിച്ചു. ആദ്യം ഒന്നു രണ്ടു ലേഖനങ്ങൾ അച്ഛൻ എഴുതി മകനെക്കൊണ്ടു പകർത്തിച്ചയച്ചു. പിന്നീടു മകൻ തന്നെ ലേഖനങ്ങളെഴുതി അച്ഛനെക്കൊണ്ടു തിരുത്തിച്ചയച്ചു തുടങ്ങി. പിറേറക്കൊല്ലം കോട്ടയത്തുനിന്നു കണ്ടത്തിൽ വറുഗീസ് മാപ്പിളയുടെ പത്രാധിപത്യത്തിൽ 'മലയാളമനോരമ' പുറപ്പെട്ടപ്പോൾ രഥബന്ധരൂപത്തിൽ ഒരു മംഗളശ്ലോകം ഉണ്ടാക്കി ആ പത്രത്തിനയച്ചുകൊടുക്കാൻ ചരിത്രനായകനു സാധിച്ചു. ഇങ്ങനെ പന്ത്രണ്ടാമത്തെ വയസ്സിൽ തന്നെ ഉള്ളൂർ സാഹിത്യക്ഷേത്രത്തിൽ കാൽവെച്ചു കഴിഞ്ഞിരുന്നു.

പിതൃവിയോഗം.

---

ചങ്ങനാശേരിയിൽ പരമാനന്ദകരമായ നിലയിൽ പുരോഗമനം ചെയ്തിരുന്ന ചരിത്രനായകൻെറ ജീവിതനൌക 1065-ൽ ഒരു വലിയ പാറയിൽ ചെന്നുമുട്ടി. അതുവരെ ആത്മസുഹൃത്തുകളായി കഴിഞ്ഞിരുന്ന ലക്ഷ്മിപുരത്തു ശക്തൻതമ്പുരാനും സുബ്രഹ്മണ്യയ്യർക്കും തമ്മിൽ എന്തോ കാരണവശാൽ നല്ല രസമില്ലാതെയായി. ഇതിൻെറ ഫലമായി കൊട്ടാരത്തിനടുത്തു താൻ താമസിച്ചിരുന്ന ഗൃഹത്തിൽനിന്നു സുബ്രഹ്മണ്യയ്യർ താലൂക്കുകച്ചേരിയുടെ സമീപത്തേക്കു മാറിത്താമസിച്ചു. അതോടുകൂടി ചരിത്രനായകൻെറ കൊട്ടാരത്തിലെ പഠിത്തവും അവസാനിച്ചു. അതുവരെ താൻ നിസ്സീമമായി സ്നേഹിക്കയും ബഹുമാനിക്കയും ചെയ്തിരുന്ന തമ്പുരാനുമായുണ്ടായ രസക്ഷയം സുബ്രഹ്മണ്യയ്യരുടെ മനസ്സിനെ അത്യധികം വ്യഥപ്പെടുത്തി. കൊട്ടാരത്തിനടുത്തു താമസമായി രണ്ടുമാസം

കഴിയുന്നതിനുമുൻപ്, നാല്പതാമത്തെ വയസ്സിൽ പണ്ടേ തന്നെ പിടികൂടിയിരുന്ന പ്രമേഹരോഗം മൂർഛിച്ച് അദ്ദേഹം ഇഹലോകവാസംവെടിഞ്ഞു.

പിതാവിൻെറ മരണം ബാലനും വിദ്യാൎത്ഥിയുമായിരുന്ന ചരിത്രനായകനെ ഇതികൎത്തവ്യതാമൂഢനാക്കിത്തീൎത്തു. പിതാമഹി, വിധവയായ ഒരു പിതൃസഹോദരി, മാതാവ്, കനിഷ്ഠസോദരി, ഒരു വയസ്സു മാത്രം പ്രായമുള്ള സഹോദരൻ ഇത്രയും അംഗങ്ങളുള്ള ഒരു കുടുംബത്തെ സംരക്ഷിക്കേണ്ട ഭാരം ചരിത്രനായകൻെറ ചുമലിൽ നിലകൊണ്ടു. വിദ്വാനായിരുന്ന സുബ്രഹ്മണ്യയ്യരുടെ ധനസ്ഥിതി, സാധാരണവിദ്വാന്മാരുടേതുപോലെ തന്നെയായിരുന്നു. കുടുംബത്തിൻെറ നിത്യവൃത്തിക്കുവേണ്ടതുതന്നെ 'കഷ്ടിപിഷ്ടി' യായിരുന്നു. ഫീസിനും പുസ്തകത്തിനും മററും യാതൊരു നിൎവ്വാഹവുമുണ്ടായിരുന്നില്ല. ഇങ്ങനെയൊക്കെയാണെങ്കിലും ഗൃഹഭരണവിദഗ്ദ്ധയായിരുന്ന പിതാമഹി പാൎവ്വതിയമ്മയുടെ നിപുണതയാൽ ചരിത്രനായകൻ പഠിത്തം ഒരുവിധം തുടൎന്നുകൊണ്ടിരുന്നു.

സുബ്രഹ്മണ്യയ്യരുടെ മരണശേഷം അദ്ദേഹത്തിന്റെ കുടുംബം ഉള്ളൂർഗ്രാമത്തിലേയ്ക്കു താമസം മാററി. തിരുവനന്തപുരം ഫോർട്ട്ഹൈസ്കൂൾ ഭാരവാഹികൾ പരമേശ്വരയ്യരെ അപ്പർഫോൎത്തുക്ലാസ്സിൽ ചേൎത്തു. സുബ്രഹ്മണ്യയ്യരുടെ കുടുംബത്തിലെ ഒരു ബന്ധുവും ശ്രീമൂലംരാജവിലാസം കാൎയ്യത്തിൻെറ കൎത്താവുമായ ഹരിപ്പാട്ടു വാസുദേവ സ്സണ്ണിയും, അദ്ദേഹം അവധിയിൽ പോകുന്ന അവസരങ്ങളിൽ പ്രസിദ്ധകവിയായ ഏവൂർ എൻ. വേലുപ്പിള്ളയും

ആയിരുന്നു ആ സ്കൂളിൽ മലയാളം പഠിപ്പിച്ചിരുന്നതു്. ഒരിക്കൽ മിസ്റ്റർ വേലുപ്പിള്ളയുടെ ക്ലാസിൽവെച്ചു ശ്രീകൃഷ്ണചരിതത്തിന്റെ മുദ്രിതമായ പ്രതിയിൽ 'ധരണീഭഗവതി വിരിഞ്ചലോകേ' എന്നച്ചടിച്ചിരുന്നതു കണ്ടു്, 'ധരണിഭഗവതി വിരിഞ്ചലോകേ എന്നല്ലേ വേണ്ടതു്?' എന്നു ചരിത്രനായകൻ ചോദിക്കയുണ്ടായി. 'കുട്ടിക്കു കവിതയുണ്ടോ?' എന്നായിരുന്നു ഇതിനു ഗുരുഭൂതന്റെ ചോദ്യരൂപമായ പ്രത്യുത്തരം. അന്നുമുതൽ മിസ്റ്റർ വേലുപ്പിള്ള കവിതാവിഷയത്തിലും ചരിത്രനായകന്റെ ഗുരുഭൂതനായിത്തീർന്നു.

താമസം ഉള്ളൂർഗ്രാമത്തിലേയ്ക്കു മാററിയ കാലത്തു പ്രസ്തുതകുടുംബത്തിനു സാമ്പത്തികമായ പല ക്ലേശങ്ങളേയും അഭിമുഖീകരിക്കേണ്ടിവന്നു. ഏതാനും മാസം കഴിഞ്ഞപ്പോൾ ചരിത്രനായകന്റെ ഇളയ സഹോദരി ഒൻപതാമത്തെ വയസ്സിൽ പരേതയായി. രാവിലേയും വൈകുന്നേരവും ഗൃഹത്തിൽനിന്നു സ്കൂളിലേയ്ക്കും സ്കൂളിൽനിന്നു ഗൃഹത്തിലേയ്ക്കും നാലു നാഴിക വീതം നടന്നുവേണ്ടിയിരുന്നു പഠിക്കുവാൻ. ഇങ്ങനെ മനഃകായങ്ങൾക്കു് ഒരുപോലെ ക്ലേശകരമായിരുന്ന ഒരു പരിതഃസ്ഥിതിയിൽ പഠിത്തം ശരിയായ വിധത്തിൽ നിർവഹിക്കുന്നതിനോ സാഹിത്യവാസനയെ പരിപോഷിപ്പിക്കുന്നതിനോ യാതൊരു സൌകര്യവുമുണ്ടായിരുന്നില്ല. എങ്കിലും ഉത്സാഹിയും ഉത്തിഷ്ഠമാനനുമായ ചരിത്രനായകൻ തന്റെ കൃത്യം ഭംഗിയായി നിർവ്വഹിക്കയും കൈയിൽ കിട്ടുന്ന പുസ്തകങ്ങളും വർത്തമാനപത്രങ്ങളും വായിച്ചു ജ്ഞാനതൃഷ്ണയെ ശമിപ്പിക്കയും അക്ഷരശ്ലോകമത്സരങ്ങളിൽ പങ്കുകൊള്ളുകയും കവിതാവ്യവസായം നാമമാത്രമായിട്ടാണെങ്കിലും തുടർന്നുകൊണ്ടിരി

ക്കയും ചെയ്തു. ഇങ്ങനെ 1068-ൽ, 16-ാമത്തെ വയസ്സിൽ, പരമേശ്വരയ്യർ മററ്റിക്കലേഷൻപരീക്ഷ പാസ്സായി.

കോളെജ്ജ് വിദ്യാഭ്യാസം.

സാമ്പത്തികക്ലേശം നിമിത്തം വിദ്യാഭ്യാസം തുടരുന്ന കാര്യത്തിൽ പിതാമഹിക്ക് അത്ര തൃപ്തിയുണ്ടായിരുന്നില്ല; എന്നാൽ കടം വാങ്ങീട്ടെങ്കിലും മകനെ തുടൎന്ന പഠിപ്പിക്കണമെന്ന മാതാവു നിർബന്ധിച്ചു. വത്സലയായ മാതാവിന്റെ നിർബന്ധംതന്നെയാണ് ഒടുവിൽ ജയിച്ചതു്. അങ്ങനെ പരമേശ്വരയ്യർ തിരുവനന്തപുരം കോളെജ്ജിൽ ഒരു വിദ്യാൎത്ഥിയായിത്തീൎന്നു.

കലാശാലാവിദ്യാഭ്യാസം ആരംഭിച്ച കാലത്തുണ്ടായ ഒരു സംഭവം ഇവിടെ സ്മരണീയമാകുന്നു. അന്നു കോളെജ്ജിൽ മലയാളം പഠിപ്പിച്ചിരുന്നതു മുൻഷി എൻ. രാമകുറുപ്പവർകളായിരുന്നു. അദ്ദേഹം കോട്ടയത്തു തമ്പുരാന്റെ കല്യാണസൗഗന്ധികം ആട്ടക്കഥ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ "പ്രാപ്തും പാശുപതാസ്ത്രമീശകൃപയാ യാതേ ജ്ജുനേ" എന്നിത്യാദിയായ പദ്യത്തിന്റെ അൎത്ഥം വിവരിച്ചുകൊടുത്തതു്, ചരിത്രനായകനൊഴികെ മററുവിദ്യാൎത്ഥികളെല്ലാം എഴുതിയെടുത്തു. "കുട്ടിമാത്രം എന്തുകൊണ്ടാണെഴുതി എടുക്കാത്തതു്?" എന്നുള്ള ചോദ്യത്തിന് "ആ ശ്ലോകവും അതിന്റെ അൎത്ഥവും എനിക്കറിയാം, സാർ." എന്നായിരുന്നു പ്രത്യുത്തരം. "എന്നാൽ അടുത്ത ശ്ലോകത്തിന്റെ അൎത്ഥം പറയൂ; കേൾക്കട്ടെ." എന്നായി ഗുരുനാഥൻ. ശിഷ്യനാകട്ടെ, യാതൊരു സങ്കോചവും കൂടാതെ

“ശസ്ത്രാത്ഥം ശക്രസൂനൗ ഗതവതി ശകുനേസ്ഥാദ്ദശം ഛത്മ വൃത്തം” എന്നാരംഭിക്കുന്ന അടുത്ത പദ്യം യാതൊരു തെററുമില്ലാതെ ചൊല്ലി വ്യാഖ്യാനിച്ചു കേൾപ്പിച്ചു. വിസ്മിതചിത്തനായ മി. കുറുപ്പ് ശിഷ്യൻെറ പൂർവ്വചരിത്രം ചോദിച്ചു മനസ്സിലാക്കി. നൈഷധത്തിലെ ആറുസർഗ്ഗം പഠിച്ചിട്ടുള്ള ഒരാൾ, ആ കാവ്യത്തിലെ മൂന്നുസർഗ്ഗംമാത്രം പഠിച്ചിട്ടുള്ള തൻെറ ക്ലാസിൽ ഇരിക്കുന്നതു ശരിയല്ലെന്നു പറഞ്ഞുകൊണ്ടു് മിസ്റ്റർ കുറുപ്പ് ആ വിദ്യാർത്ഥിയെ സംസ്കൃതക്ലാസിൽ കൊണ്ടുചെന്നാക്കി. അന്നു കോളെജ്ജിലെ സംസ്കൃതാധ്യാപകൻ കരമന വൈദ്യനാഥശാസ്ത്രികളായിരുന്നു. അദ്ദേഹം മി. രാമകുറുപ്പിൻേറയും ഗുരുനാഥനായിരുന്നു.

ചങ്ങനാശേരിയിൽവെച്ചു് സഹപാഠിയായിരുന്ന മി. വി. എസ്. സുബ്രഹ്മണ്യയ്യർ കോളെജ്ജുക്ലാസുകളിലും ഉള്ളൂരിൻെറ സതീർത്ഥ്യനായിത്തീർന്നു. ഈ സൗഹാർദ്ദബന്ധം, ചരിത്രനായകനെ മി. സുബ്രഹ്മണ്യയ്യരുടെ താമസസ്ഥലമായ കരമനയിലേയ്ക്കാകർഷിച്ചു. പിന്നീടു കുറേക്കാലം അവിടെത്തന്നെ താമസിച്ചുകൊണ്ടാണു് പഠിച്ചതു്. ചരിത്രം, സാഹിത്യം മുതലായ വിഷയങ്ങളിൽ അന്യാദൃശമായ അവഗാഹം സിദ്ധിച്ചിരുന്നുവെങ്കിലും മാത്തെമാററിക്സിൽ ചരിത്രനായകൻ വളരെ പിന്നോക്കമായിരുന്നു. ഈ വിഷയങ്ങളിൽ പരീക്ഷാവിജയത്തിനു വേണ്ട സാമാന്യമായ ജ്ഞാനം സമ്പാദിക്കുന്നതിനു മി. സുബ്രഹ്മണ്യയ്യരോടുകൂടിയുള്ള താമസം അദ്ദേഹത്തിനു വളരെ സഹായമായിത്തീർന്നു. “എനിക്കു വാസനയുള്ള വിഷയങ്ങളിൽ പെട്ട ഏതുകാര്യവും ഒരിക്കൽ ഗ്രഹിച്ചാൽ പിന്നീടു മറക്കുവാൻ വളരെ പ്രയാസമുണ്ടു്; എത്ര തവണ

വായിച്ചാലും ഒന്നും തലയിൽ കയറാത്ത വിഷയങ്ങളും ധാരാളമുണ്ട്. അത്തരത്തിലുള്ള ഒരു വിഷയമായിരുന്നു എനിക്ക് എഫ്. ഏ. ക്ലാസ്സിൽ പഠിക്കേണ്ടിവന്ന മാത്തെമാററിക്സ്. മി. വി. എസ്. സുബ്രഹ്മണ്യയ്യരും ഞാനും അക്കാലത്തു നിത്യസഹചാരികളല്ലായിരുന്നു എന്നുവരികിൽ ഞാൻ ഒരിക്കലും എഫ്. ഏ. പരീക്ഷ ജയിക്കുകയില്ലായിരുന്നു." എന്നു പിൽക്കാലത്തു ചരിത്രനായകൻ തുറന്നുപറയുകയുണ്ടായിട്ടുണ്ട്.

ഇംഗ്ലീഷ്സാഹിത്യത്തിലും സാഹിത്യചരിത്രത്തിലുമുണ്ടായിരുന്ന അസാമാന്യമായ അഭിനിവേശം, ചരിത്രനായകനെ, ഇംഗ്ലീഷ് പ്രൊഫെസർ മിസ്റ്റർ സി. എസ്. ബോയിൽ എം. ഏ. യുടെ കണ്ണിലുണ്ണിയാക്കിത്തീർത്തു. ഒരിക്കൽ ചരിത്രനായകൻ എഴുതിയ ഏതാനും ഇംഗ്ലീഷ് പദ്യങ്ങൾ യാദൃച്ഛികമായി സായിപ്പിന്റെ ദൃഷ്ടിയിൽ പെട്ടതുമുതൽ അദ്ദേഹത്തിനു ശിഷ്യനോടുള്ള പ്രതിപത്തി ദ്വിഗുണീഭവിച്ചു. 1070-ൽ ഉള്ളൂർ എഫ്.ഏ. പരീക്ഷ ജയിച്ചു. ഉടൻതന്നെ ബി. ഏ. ക്ലാസിൽചേർന്നു. ഗണിതശാസ്ത്രത്തോട് അത്ര സ്വരച്ചേർച്ചയില്ലാത്തതുകൊണ്ട് തത്വശാസ്ത്രമാണ് ഐച്ഛികമായി സ്വീകരിച്ചതു്. പ്രാണസുഹൃത്തായ മി. സുബ്രഹ്മണ്യയ്യരും കൂട്ടുകാരനെ അനുഗമിച്ചു. അന്നു പ്രിൻസിപ്പാളായിരുന്ന ഡോക്ടർ മിച്ചൽ 'ഗണിതശാസ്ത്രം' ഐച്ഛികമായെടുക്കാൻ വളരെ നിർബന്ധിച്ചുവെങ്കിലും രണ്ടുപേരും അതിനു വഴിപ്പെട്ടില്ല. ഇതു സായിപ്പിന്റെ അപ്രീതിക്കു കാരണമായിത്തീർന്നു. ജൂണിയർ ബി. ഏ. ക്ലാസിൽ ഇംഗ്ലീഷിനും ഉപഭാഷയ്ക്കും ഒന്നാമതായി പാസ്സാ

കുന്നവക്കുള്ള സമ്മാനത്തിനു് അക്കൊല്ലം മി. പരമേശ്വരയ്യർ അർഹനായി എന്നറിഞ്ഞപ്പോൾ, അതേവരെ ഇംഗ്ലീഷ് സാഹിത്യഗ്രന്ഥങ്ങൾ സമ്മാനമായി കൊടുത്തു വന്നിരുന്ന പതിവിനെ ഭേദപ്പെടുത്തി ഹെർബെർട്ട് സ്പെൻസരുടെ ഒരു തത്വശാസ്ത്രഗ്രന്ഥമാണു് അദ്ദേഹം സമ്മാനമായി നല്കിയതു്. തന്റെ ഉപദേശത്തെ വകവയ്ക്കാതെ ചരിത്രനായകൻ തത്വശാസ്ത്രം ഐച്ഛികമായി സ്വീകരിച്ചതിലുള്ള അതൃപ്തികൊണ്ടാണു് പ്രിൻസിപ്പാൾ അങ്ങിനെ പ്രവർത്തിച്ചതെന്നു പറയേണ്ടതില്ലല്ലോ.

കലാശാലാജീവിതകാലത്തു ചരിത്രനായകൻ അനവധി ഇംഗ്ലീഷ് സാഹിത്യഗ്രന്ഥങ്ങൾ വായിച്ചുതീർത്തു. വിശ്രമവേളയിൽ കോളെജ്ജിലെ ഗ്രന്ഥശാലാധികൃതന്മാരെ സഹായിച്ചു് അവരെ പാട്ടിലാക്കിയിരുന്നതുകൊണ്ടു്, കോളെജ്ജുനിയമത്തിനു വിപരീതമായി ഒരേസമയം പലപുസ്തകങ്ങളും എടുത്തുകൊണ്ടു പോകുന്നതിനു് അദ്ദേഹത്തിനു സാധിച്ചിരുന്നു. ഇതുനിമിത്തം ഇംഗ്ലീഷ് പരീക്ഷകളിൽ 95 ശതമാനത്തോളം മാർക്കു വാങ്ങിക്കുന്നതിനും കഴിഞ്ഞിരുന്നു. 1072-ൽ ബി. ഏ. പരീക്ഷ പാസ്സായി. തത്വശാസ്ത്രത്തിൽ ഒന്നാംക്ലാസിലും ഇംഗ്ലീഷിലും സംസ്കൃതത്തിലും രണ്ടാംക്ലാസിലുമാണു് ജയിച്ചതു്. ഇംഗ്ലീഷിൽ നിശ്ചയമായും ഒന്നാംക്ലാസുകിട്ടുമെന്നു പ്രതീക്ഷിച്ചിരുന്ന പ്രൊഫെസർ ബോയിൽ പരീക്ഷാഫലം കണ്ടപ്പോൾ അത്ഭുതപ്പെട്ടു. അദ്ദേഹം ഒരു ഇംഗ്ലീഷ് പരീക്ഷകനു് എഴുതിച്ചോദിച്ചു. ഉത്തരക്കടലാസു ശരിക്കു വായിച്ചു മനസ്സിലാക്കുവാൻ വിഷമമായ വിധത്തിൽ കൈപ്പട അത്രയ്ക്കു മോശമായിരുന്നുവെന്നും വിഷയജ്ഞതകണ്ടു താൻ മാർക്കുകൊടുക്കുകയാണു്

ചെയ്യതെന്നുമായിരുന്നു പരീക്ഷകന്റെ മറുപടി. സംസ്കൃതത്തിന്റെ സ്ഥിതിയും ഇതുതന്നെ ആയിരുന്നു എന്ന് ഊഹിക്കാവുന്നതാണ്.

കോളെജ്ജുക്ലാസ്സുകളിൽ മി. പരമേശ്വരയ്യർ അധ്യാപകന്മാരുടെ വാത്സല്യഭാജനമായിട്ടാണ് കഴിഞ്ഞുകൂടിയിരുന്നതെന്നു മുൻപു പറഞ്ഞുവല്ലോ. അദ്ദേഹത്തിന്റെ സംസ്കൃതജ്ഞാനം കണ്ടു സന്തുഷ്ടനായ പ്രൊഫെസർ സുന്ദരംപിള്ള ശിഷ്യനെ 'ശാസ്ത്രി' എന്ന ഓമനപ്പേരിൽ വിളിക്കുക സാധാരണമായിരുന്നു; അതുപോലെ പ്രാചീനാംഗ്ലേയസാഹിത്യത്തിലുള്ള അവഗാഹം കണ്ടു കോളെജ്ജിലെ മററൊരു ഇംഗ്ലീഷ് പ്രൊഫെസറായിരുന്ന മി. ലാബുഷാഡിയർ ശിഷ്യനു 'കവി' എന്ന നമ്മബിരുദം നല്കിയിരുന്നു. ചാസറുടെ കവിതകൾ തെററുകൂടാതെ വൃത്തമൊപ്പിച്ചു ചൊല്ലുവാൻ ഉള്ളൂരിനു കഴിഞ്ഞിരുന്നതുകൊണ്ടു്, ആ കവിതാഭാഗം പഠിപ്പിക്കുന്ന അവസരങ്ങളിലൊക്കെ 'നമ്മുടെ കവി എന്തു പറയുന്നു?' എന്ന് അദ്ദേഹം കൂടെക്കൂടെ ചിരിച്ചുംകൊണ്ടു ചോദിക്കുക പതിവായിരുന്നു. മുൻഷി രാമക്കുറുപ്പ് സീനിയർ ബി. ഏ. ക്ലാസിൽ പഠിച്ചിരുന്ന പ്രസ്തുതശിഷ്യനെക്കൊണ്ടു്, ജൂനിയർ ബി. ഏ. ക്ലാസിലെ മലയാളം ചോദ്യക്കടലാസുകൾ ഉണ്ടാക്കിക്കയും ഉത്തരക്കടലാസുകൾ പരിശോധിപ്പിക്കയും ചെയ്യാറുണ്ടായിരുന്നു എന്നുള്ള സംഗതി കൂടി ഇവിടെ പ്രസ്താവയോഗ്യമാകുന്നു.

——:o:——

# രണ്ടാം അദ്ധ്യായം

## ഉദ്യോഗജീവിതം

അദ്ധ്യാപകൻ

മി. പരമേശ്വരയ്യർ ബി. ഏ. പാസായ കാലത്ത് അദ്ദേഹത്തിന്റെ കുടുംബത്തിലെ ധനസ്ഥിതി ആശാസ്യമായിരുന്നില്ലെന്നു പറഞ്ഞുവല്ലോ. കുടുംബസംരക്ഷണത്തിന്, കുടുംബത്തിലെ പ്രായപൂർത്തി വന്ന ഏകപുരുഷാംഗമായ അദ്ദേഹം എന്തെങ്കിലും ജോലി സ്വീകരിക്കാൻ നിർബദ്ധനായിത്തീർന്നു. അക്കാലത്തു തിരുവനന്തപുരം ടൌൺഹൈസ്കൂളിൽ ഇംഗ്ലീഷുഭാഷയും ചരിത്രവും പഠിപ്പിക്കുന്നതിന് ഒരു സഹായാദ്ധ്യാപകന്റെ സ്ഥാനം ഒഴിവു വന്നു; 1072 അവസാനത്തോടുകൂടി ചരിത്രനായകന് ആ ഉദ്യോഗം സിദ്ധിക്കുകയും ചെയ്തു. ഗവേഷണവിഷയത്തിൽ അത്യന്തം അഭിനിവേശമുണ്ടായിരുന്നതുകൊണ്ട് ഇൻഡ്യാചരിത്രവിഷയകമായ തന്റെ അദ്ധ്യാപനം പ്രത്യേകിച്ചും ആകർഷകമാക്കുന്നതിന് അദ്ദേഹത്തിനു സാധിച്ചു. ആംഗലഭാഷാധ്യാപനവിഷയത്തിലും ആ സ്കൂളിന്റെ പ്രശസ്തി പരന്നു. അന്നു ഹൈസ്കൂളുകളിൽ സർവ്വത്ര സ്വീകരിക്കപ്പെട്ടിരുന്നതു് നെസ്ഫീൽഡ് എന്ന പണ്ഡിതന്റെ ഇംഗ്ലീഷ് വ്യാകരണമായിരുന്നു. ചരിത്രനായകനാകട്ടെ, വ്യാകരണതത്വങ്ങളെ കുറച്ചുകൂടി ശാസ്ത്രീയമായ രീതിയിൽ പ്രതിപാദിക്കപ്പെട്ടിരുന്ന

മേസൺ എന്ന പണ്ഡിതന്റെ വ്യാകരണമാണ് കുട്ടികളെ പഠിപ്പിച്ചിരുന്നത്. മേസന്റെ വ്യാകരണം അന്നു ഗവർമ്മെന്റു ഹൈസ്ക്കൂളിലും ടൌൺ ഹൈസ്ക്കൂളിലും മാത്രമേ പഠിപ്പിച്ചിരുന്നുള്ളു.

ഹെഡ്മാസ്റ്റർ

അടുത്തകൊല്ലം ആ സ്ക്കൂളിലെ ഹെഡ്മാസ്റ്റർസ്ഥാനം ഒഴിവായി. സ്ക്കൂളിന്റെ ഉടമസ്ഥനായ രാജരാജവർമ്മകൊച്ചു കോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, മാനേജരായ കിളിമാനൂർ കേരളവർമ്മ (കുട്ടൻ) കോയിത്തമ്പുരാൻ ബി. ഏ. യും ചരിത്രനായകനെയാണ് ആ സ്ഥാനത്തേക്കു നിയമിച്ചത്. അന്ന് 21 വയസ്സുമാത്രം പ്രായമുണ്ടായിരുന്ന അദ്ദേഹത്തെ "ബോയി ഹെഡ്മാസ്റ്റർ" എന്ന പരിഹാസപ്പേരിൽ ആളുകൾ വിളിക്കാറുണ്ടായിരുന്നു. ഈ 'ബോയി ഹെഡ്മാസ്റ്റ'രുടെ ഭരണത്തിൽ ആ വിദ്യാലയം ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചു. ഉയർന്ന ക്ലാസുകളിൽ ഇംഗ്ലീഷും ചരിത്രവും നിരന്തരമായും സംസ്കൃതവും മലയാളവും ഇടയ്ക്കിടയ്ക്കും ഹെഡ്മാസ്റ്റർതന്നെ പഠിപ്പിച്ചുവന്നു. ആറാം ഫാറത്തിലെ വിദ്യാർത്ഥികളെ ഉദ്ദേശിച്ച് ഒഴിവു ദിവസങ്ങളിൽ പ്രത്യേകം ക്ലാസുകൾ നടത്തി, അവരുടെ വിജ്ഞാനത്തെ വികസ്വരമാക്കുന്നതിലും ഹെഡ്മാസ്റ്റർ ഉത്സുകനായിരുന്നു. ഒരു പുതിയ കെട്ടിടം നിർമ്മിക്കുക, ഒരു നല്ല ഗ്രന്ഥശാല ഉണ്ടാക്കുക, ഒരു വാദപ്രതിവാദസംഘം സ്ഥാപിച്ചു പുറമേനിന്നു വിദ്വാന്മാരെ വരുത്തി പ്രസംഗിപ്പിക്കുക എന്നിങ്ങനെ ആ സ്ക്കൂളിന് അഭിവൃദ്ധിപ്രദങ്ങളായ പല കാര്യങ്ങളും അദ്ദേഹം അക്കാലത്തു നിർവ്വഹിച്ചു.

ശ്രമകരമായ ഈ പ്രഥമാദ്ധ്യാപകജോലിക്കിടയിലും അദ്ദേഹം തന്റെ വിജ്ഞാനഭണ്ഡാഗാരത്തെ പോഷിപ്പിച്ചുകൊണ്ടു തന്നെയാണിരുന്നതു്. എഫ്. എൽ. പരീക്ഷയ്ക്കു പഠിച്ചു് രണ്ടാംക്ലാസിൽ ഉയന്ന നിലയിൽ അദ്ദേഹം ജയിച്ചതു് അക്കാലത്താണു്. അവിടത്തെ സംസ്കൃതാദ്ധ്യാപകനായിരുന്ന ഗണപതിശാസ്ത്രികളിൽനിന്നു് കുറേ വ്യാകരണം പഠിക്കുന്നതിലും, നിരന്തരമായ ഗ്രന്ഥപാരായണത്താൽ സംസ്കൃതഭാഷാപരിജ്ഞാനത്തെ പരിപോഷിപ്പിക്കുന്നതിലും അദ്ദേഹം ശ്രദ്ധാലുവായിരുന്നു.

കോളെജ്ജിൽ ഇംഗ്ലീഷു പ്രൊഫെസറായിരുന്ന മി. ബോയിൽ ചരിത്രനായകന്റെ ആത്മസുഹൃത്തായിരുന്നുവെന്നു മുൻപു പറഞ്ഞുവല്ലോ. അദ്ദേഹം തന്റെ പ്രിയശിഷ്യനു കോളെജ്ജിൽ ഒരു ജോലി സമ്പാദിച്ചു കൊടുക്കുവാൻ വളരെ ശ്രമിച്ചു നോക്കി; അന്നത്തെ പ്രിൻസിപ്പാളിന്റെ പ്രാതികൂല്യംകൊണ്ടു് അതു സാധിച്ചില്ല. 1073-ൽ കോളെജ്ജിൽ ഒരു മലയാളപണ്ഡിതരുടെ തസ്തിക ഒഴിവു വന്നപ്പോൾ സാഹിത്യചക്രവത്തിയായ കേരളവമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു്, "ഈ ഉദ്യോഗത്തിനു സവ്വഥാ അർഹനായി മി. എസ്. പരമേശ്വരയ്യർ ബി. എ. മാത്രമേ ഇവിടെയുള്ളു" എന്നു തുറന്നഭിപ്രായപ്പെട്ടു. പക്ഷേ നിർഭാഗ്യവശാൽ ആ ശുപാർശിയും ഫലപ്രദമായില്ല.

സെൻസസ് ജോലി.

---

ചരിത്രനായകനെപ്പോലെ നിർദ്ധനനായ ഒരാൾക്കു് ഒരു ഗ്രാന്റ്സ്ക്കൂളിലെ ജോലികൊണ്ടു് തൃപ്തിപ്പെടുന്ന

തിനോ, ബി. എൽ. പാസ്സായി അഭിഭാഷകവൃത്തി സ്വീകരിച്ച് അതിൻെറ പ്രാരംഭക്ലേശങ്ങൾ സഹിക്കുന്നതിനോ നിവൃത്തിയില്ലായിരുന്നു. ഇക്കാലത്താണ് സാനിറെററിക്കമ്മിഷണറായിരുന്ന ഡാക്ററർ എൻ. സുബ്രഹ്മണ്യയ്യർ സെൻസസ്സ കമ്മീഷണറായിനിയമിക്കപ്പെട്ടതു്. അദ്ദേഹം ആ ജോലി ഏതാനും മാസം നോക്കിയ ശേഷം, തൻെറ കീഴിൽ ഒരു ക്ലാർക്കുജോലി സ്വീകരിക്കുവാൻ സമ്മതമാണോ എന്നു ചരിത്രനായകനോടു ചോദിച്ചു. സുബ്രഹ്മണ്യയ്യർക്ക് അദ്ദേഹത്തിൻെറ സേവനം വേണമെന്നു തോന്നിയതു് 'പ്രാചീനഭാരതത്തിലെ സ്ത്രീകൾ' എന്ന തലക്കെട്ടിൽ ഒരു ഉപന്യാസം അദ്ദേഹം എഴുതിവായിച്ച അവസരത്തിൽ താൻ ആദ്ധ്യക്ഷ്യം വഹിക്കുവാനും അതിൽ പ്രദർശിപ്പിച്ചിരുന്ന ഗവേഷണനൈപുണ്യം കണ്ടു് അഭിനന്ദിക്കുവാനും ഇടവന്നിരുന്നതുകൊണ്ടാണ്. ആ ഉപന്യാസം അക്കാലത്തു് മദിരാശിയിലെ ഇൻഡ്യൻ ലേഡീസ്സ്മാഗസീൻ എന്ന മാസികപുസ്തകത്തിൽ പ്രസിദ്ധപ്പെടുത്തുകയുണ്ടായിട്ടുണ്ട്. എന്നാൽ ഡാക്ററുടെ അഭിനന്ദനാർഹമായ ഈ അനുകൂലമനഃസ്ഥിതിക്കുപോലും ചരിത്രനായകൻെറ അത്യാവശ്യത്തിനു മതിയായ സഹായം വളരെയൊന്നും നല്കാൻ സാധിച്ചില്ല; എന്തെന്നാൽ, ഹെഡ്മാസ്റ്ററുടെ നിലയിൽ കിട്ടിക്കൊണ്ടിരുന്നതിൻെറ പകുതിശമ്പളം പോലും പുതിയ ജോലിക്കു ലഭിക്കുമായിരുന്നില്ല. എങ്കിലും തൻെറ ഭാഗ്യത്തിൽ വിശ്വസിച്ചുകൊണ്ടു്, 1076 വൃശ്ചികത്തിൽ, ചരിത്രനായകൻ ആ ജോലി സ്വീകരിച്ചു.

സെൻസസ് കമ്മീഷണരുടെ കീഴിൽ ആദ്യം ക്ലാർക്കായും അനന്തരം ഹെഡ്ക്ലാർക്കായും അദ്ദേഹം ജോലി

നോക്കി. ദേശം, ഭാഷ, മതം, ആചാരം, ജാതി ഇതുകളെ സംബന്ധിച്ച ചരിത്രവിഷയങ്ങളെപ്പററിയുള്ള വിവരങ്ങൾ ശേഖരിക്കുകയായിരുന്നു അദ്ദേഹത്തിൻെറ മുഖ്യമായ പ്രവൃത്തി. ഗവേഷണഭ്രാന്തനായ ഒരു ചെറുപ്പക്കാരനു പററിയജോലി. 1076 (1091)ലെ സെൻസസ് റിപ്പോർട്ടു തയ്യാറാക്കുന്നതിൽ ഡാക്ററർ സുബ്രഹ്മണ്യയ്യർക്ക് ചരിത്രനായകൻെറ ഗ്രന്ഥപരിചയവും സാഹിതീപാടവവും വളരെ പ്രയോജകീഭവിച്ചിട്ടുണ്ട്. പ്രസ്തുതറിപ്പോർട്ട് ഗവർൺമെൻറിലേക്കു സമർപ്പിച്ചപ്പോൾ ചരിത്രനായകൻെറ സേവനത്തെപ്പററി ഡാക്ററർ സുബ്രഹ്മണ്യയ്യർ ഇങ്ങനെ എഴുതി:—"മി. പരമേശ്വരയ്യർ വളരെ ബുദ്ധിമാനും, ജോലിചെയ്യുവാൻ പ്രാപ്തനുമായ ഒരു ചെറുപ്പക്കാരനാണു്. റിപ്പോർട്ടിലെ പട്ടികകൾ ഒത്തുനോക്കിയതും ജാതികളെ പരാമർശിക്കുന്ന അദ്ധ്യായത്തിനുവേണ്ട സാമഗ്രികൾ സംഭരിച്ചതും അദ്ദേഹമാണു്. ഞാൻ പ്രതീക്ഷിച്ചിരുന്നതുപോലെ തന്നെ അദ്ദേഹം തൻെറ ജോലി ഭംഗിയായി നിർവ്വഹിച്ചു. അദ്ദേഹം പ്രദർശിപ്പിച്ച അത്യുന്നതമായ കാര്യക്ഷമത നോക്കിയാൽ ഗവർൺമെൻറിൻെറ കീഴിൽ സമുചിതമായ ഒരു ഉദ്യോഗം കൊടുത്തു സമ്മാനിക്കുന്നതിനു് അദ്ദേഹം അർഹനാണെന്നു രേഖപ്പെടുത്താൻ എനിക്കു വളരെ സന്തോഷമുണ്ടു്""

എം. ഏ. ബി. എൽ. ബിരുദങ്ങൾ.

ഈ സെൻസസ് ജോലിക്കിടയിൽ, 1078-ൽ, ചരിത്രനായകൻ ബി. എൽ. പരീക്ഷ പാസ്സായി. അടുത്ത കൊല്ലം എം. ഏ. ബിരുദവും സമ്പാദിച്ചു. പ്രൊഫെസർ

ബോയിലിൻെറ നിർദ്ദേശമനുസരിച്ച് എം. ഏ. ഇംഗ്ലീഷു സാഹിത്യത്തിൽ ജയിക്കണമെന്നു തീരുമാനിച്ച് അതിലേയ്ക്കു പഠിച്ചുകൊണ്ടിരുന്ന അദ്ദേഹം, തൻെറ പ്രത്യക്ഷദൈവതമായിരുന്ന കേരളവമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ഉദ്ദേശപ്രകാരം മലയാളവും തമിഴം പ്രധാനവിഷയങ്ങളായി സ്വീകരിക്കുകയും പരീക്ഷയിൽ പ്രശസ്തമായ നിലയിൽ പാസ്സാകുകയും ചെയ്തു.

ഈ എം. ഏ ബിരുദസമ്പാദനത്തെപ്പററി ഒരു വാക്കു പറയേണ്ടതുണ്ട്. മലയാളവും തമിഴം എടുത്ത് അന്നുവരെ ആരും എം. ഏ. ജയിച്ചിട്ടില്ലായിരുന്നു. എം. ഏ.യ്ക്കു സ്വീകരിച്ച പ്രബന്ധ(Thesis)വിഷയം "മലയാളത്തിലെ അക്ഷരമാല—അതിൻെറ ഉത്ഭവവും വളർച്ചയും" എന്നതായിരുന്നു. പരീക്ഷയ്ക്കു് വിവത്തനത്തിനായി ഇംഗ്ലീഷിലും മലയാളത്തിലും ഓരോ കവിതാഖണ്ഡങ്ങളുണ്ടായിരുന്നു. മലയാളപദ്യത്തെ ഇംഗ്ലീഷുപദ്യമായും, ഇംഗ്ലീഷുപദ്യത്തെ മലയാളപദ്യമായും ചരിത്രനായകൻ തർജ്ജിമ ചെയ്തു. പരീക്ഷകനായിരുന്ന എം. സി. കണ്ണൻനമ്പ്യാർ ഉത്തരക്കടലാസു വായിച്ച് വളരെ സന്തോഷിക്കുകയും പരീക്ഷ്യൻെറ സാമത്ഥ്യത്തെപ്പററി പലരോടും പ്രശംസിച്ചു പറയുകയുമുണ്ടായി. ഇദംപ്രഥമമായി മലയാളത്തിലും തമിഴിലും എം. ഏ. യ്ക്കു ജയിച്ച ചരിത്രനായകനെപ്പററി പി. അയ്യപ്പൻപിള്ള ബി. ഏ. തിരുവിതാംകൂർ വിദ്യാഭിവർദ്ധിനീസഭയുടെ അദ്ധ്യക്ഷനെന്ന നിലയിൽ 1904 ഒക്ടോബർ 14-ാനു- ചെയ്ത പ്രസ്താവന ഇവിടെ ഉദ്ധരിക്കാം. "യോഗ്യനും വർദ്ധിഷ്ണുവുമായ നമ്മുടെ ഒരു

നാട്ടുകാരന്റെ മലയാളഭാഷയിലുള്ള അഗാധമായ പാണ്ഡിത്യത്തെ ബഹുമാനിച്ച് സർവ്വകലാശാലയിൽനിന്നു ബിരുദ നല്കീട്ടുള്ളതും ഈ സന്ദർഭത്തിൽ പ്രസ്താവിക്കേണ്ട സംഗതിയാകുന്നു. മദ്രാസ് സർവ്വകലാശാലയിൽ എം. ഏ. പരീക്ഷയ്ക്കു ദ്രാവിഡശാഖ സ്ഥാപിക്കപ്പെട്ടതിന്റെ ശേഷം മലയാളത്തിൽ ആദ്യമായി ഈ പരീക്ഷയിൽ ജയിച്ചിട്ടുള്ളതു് ഉള്ളൂർ ദേശക്കാരനായ എസ്. പരമേശ്വരയ്യർ അവർകളാകുന്നു. ഇതു നമുക്കു ന്യായമായ അഭിമാനത്തിനു കാരണം തന്നെ. ഈ യുവാവിനു് അത്യന്തം ലോകോപകാരകവും ഉൽകൃഷ്ടവും ദീർഘവുമായ ജീവിതത്തെ നാം ആശംസിക്കുന്നു. ഇദ്ദേഹത്തിൽനിന്നു മലയാളഭാഷയ്ക്കു് അപരിമേയമായ സമ്പത്തു സിദ്ധിക്കുമെന്നു നമുക്കു് ആശിക്കാവുന്നതാണ്." അദ്ദേഹത്തിന്റെ ആ ആശ പൂർണ്ണമായി ഫലിച്ചുവെന്നു് അനന്തരകാലചരിതം തെളിയിക്കുന്നു.

ചില ചില്ലറ ജോലികൾ.

സെൻസസ്‌റിപ്പോർട്ടു പ്രസിദ്ധീകൃതമായ ഉടനെ അതിന്റെ ഒരു സംഗ്രഹം മലയാളത്തിൽ എഴുതുന്നതിലേയ്ക്കായി ഗവർൺമെൻറിൽനിന്നു 350 ക. പാരിതോഷികത്തിൽ ചരിത്രനായകനെ നിയമിച്ചു. "തെക്കെ ഇൻഡ്യയിലെ ജാതികളും വർഗ്ഗങ്ങളും" എന്ന ഗ്രന്ഥപരമ്പരയുടെ രചനയിൽ ഡാക്‌ററർ എഡ്‌ഗാർ തെഴ്സ്റ്റണെ സഹായിക്കുന്നതിലേയ്ക്കായി അക്കാലത്തുതന്നെ (1078 മേടം 1-ാനു-) ഗവർൺമെൻറു് ഡാക്‌ററർ സുബ്രഹ്മണ്യയ്യരുടെ കീഴിൽ ചരിത്രനായകനെ നിയമിച്ചു. പ്രസ്തുതഗ്രന്ഥപരമ്പരയിൽ തിരുവിതാംകൂറിലെ ജാതികളെ സംബന്ധിച്ച

കാണുന്ന വിവരങ്ങളെല്ലാം ശേഖരിച്ചുകൊടുത്തതു പരമേശ്വരയ്യരായിരുന്നു. "എത്നോഗ്രാഫിക്ക് അസിസ്റ്റന്റ്" എന്ന ഈ ഉദ്യോഗം വഹിക്കുന്നതിനിടയിൽത്തന്നെ കുറച്ചുകാലം പത്മനാഭപുരം ഡിവിഷൻ ആക്ററിംഗു ശിരസ്തദാരായും അദ്ദേഹം ജോലി നോക്കി. ഇങ്ങനെ ചിരപ്രാർത്ഥിതമായ സർക്കാർസർവ്വീസുമന്ദിരപ്രവേശം കുറെ താമസിച്ചിട്ടാണെങ്കിലും അദ്ദേഹത്തിനു ലബ്ധമായി.

പരമേശ്വരയ്യരുടെ ഭാഷാപരമായ പാണ്ഡിത്യത്തെ അഭിനന്ദിച്ച തിരുവിതാംകൂർ ഗവർൺമെന്റിൽനിന്ന് അദ്ദേഹത്തിനു ആയിടയ്ക്കു് ഒരു അസിസ്റ്റൻറ് പരീക്ഷകസ്ഥാനം പ്രദാനംചെയ്തു. മലയാളത്തിലെ ആദ്യത്തെ എം. ഏ. ക്കാരൻ എന്ന നിലയിൽ മദ്രാസ് സർവ്വകലാശാലവക പരീക്ഷകസ്ഥാനവും അദ്ദേഹത്തിനു ലഭിച്ചു. ഭാഷാത്രയവിദഗ്ദ്ധനായ ചരിത്രനായകനെ 1079-ൽ ലണ്ടനിലെ 'റോയൽ ഏഷ്യാററിക്ക സൊസൈയെററി' യിലെ ഒരംഗമായി തിരഞ്ഞെടുത്തു. അടുത്ത കൊല്ലം ലണ്ടനിലെ രാജകീയകലാസംഘം എഫ്. ആർ. എസ്. ഏ. (Fellow of the Royal Society of Arts) എന്ന സ്ഥാനം സ്വീകരിക്കുവാൻ അദ്ദേഹത്തെ ക്ഷണിച്ചു എങ്കിലും വളരെ കൊല്ലങ്ങൾ കഴിഞ്ഞു മാത്രമാണ് അതു സ്വീകരിച്ചതു്.

അക്കാലത്തു ദിവാൻബഹദൂർ നാഗമയ്യാ ചരിത്രനായകന്റെ സഹായസഹകരണങ്ങളെ അനേകം സംഗതികളിൽ ആവശ്യപ്പെട്ടിരുന്നു. നാഗമയ്യായുടെ തിരുവിതാംകൂർ സ്റ്റേററുമാനുവൽ നിർമ്മാണത്തിൽ പരമേശ്വരയ്യർ പല സഹായങ്ങളും ചെയ്തുകൊടുത്തിട്ടുണ്ടു്. നാഗമയ്യാ,

നിയമസഭയിൽ അവതരിപ്പിച്ച "ധമ്മസ്ഥാപനസഹായ ബിൽ" (Charitable Endowment Bill) സംബന്ധിച്ചും ചരിത്രനായകനിൽനിന്നു പല നിർദ്ദേശങ്ങളും സ്വീകരിക്കുകയുണ്ടായി. 1079 മേയ് 11-ാനു- നാഗമയ്യാ ചരിത്രനായകനയച്ച ഒരു കത്തു നോക്കുക:—"ബില്ലിനുവേണ്ടി വളരെ വന്ദനം.........ബില്ലിന്റെ ഉദ്ദേശ്യങ്ങളും കാരണങ്ങളും കാണിച്ച് ഒരു നക്കൽപ്രസ്താവന ദയവായി എഴുതുക. ബ്രിട്ടീഷു് നിയമത്തോടു് ഏതെങ്കിലും കാര്യത്തിൽ എന്തെങ്കിലും കൂട്ടതലായി ചേർക്കേണ്ടതുണ്ടോ? ഹൈന്ദവധമ്മസ്ഥാപനങ്ങളെ സംബന്ധിച്ച പ്രസ്താവിക്കാൻ മറന്നുപോകരുതു്." വക്കീൽപരീക്ഷ പാസ്സായിട്ടുണ്ടെങ്കിലും ഒരൊററദിവസംപോലും വ്യവഹരിച്ചിട്ടില്ലാത്ത ഒരു യുവാവിനാണു് നാഗമയ്യാ ഇങ്ങനെ എഴുതിയിരിക്കുന്നതു്! അദ്ദേഹത്തിന്റെ ബുദ്ധിശക്തിയെപ്പററി നാഗമയ്യായ്ക്കുണ്ടായിരുന്ന മതിപ്പു് എത്ര വലുതായിരുന്നിരിക്കണം!

1076 മുതൽ നാലുകൊല്ലക്കാലം ഗവർൺമെന്റു് സർവ്വീസിൽ പല താൽക്കാലികസേവനങ്ങളും ചെയ്തുകൊണ്ടിരുന്നു എങ്കിലും സ്ഥിരമായ ഒരു ജോലിയും ചരിത്രനായകനു ലബ്ധമായില്ല. 1080-ൽ മി. പരമേശ്വരയ്യരെ മദ്രാസ് ഹൈക്കോടതിയിൽ മലയാളം വിവത്തകനായി നിയമിച്ചുകൊണ്ടു് ഉത്തരവുകിട്ടി. സ്ഥിരമായ ജോലിയൊന്നും ഇല്ലായിരുന്ന സ്ഥിതിക്കു് പ്രത്യേകിച്ചും അതു കാമ്യമായിരുന്നു. എന്നാൽ കുടുംബസംബന്ധമായുള്ള പ്രാരബ്ധം നിമിത്തം തിരുവിതാംകൂർ വിട്ടുപോകുവാൻ നിവൃത്തിയില്ലാതെ വന്നതിനാൽ ആ ജോലി നിരസിക്കേണ്ടി വന്നു. അക്കാലത്തു തന്നെ മി. വി. കൃഷ്ണസ്വാമിഅയ്യ

രുടെ കീഴിൽ 'അപ്രെന്റിസ്സായി' മദ്രാസ് ഹൈക്കോടതിയിൽ വ്യവഹരിക്കുന്നതിനു തരമുണ്ടായെങ്കിലും മേൽ പറഞ്ഞ കാരണത്താൽ തന്നെ ആ ക്ഷണവും ഉപേക്ഷിക്കേണ്ടിവന്നു. മദ്രാസിലെ 'ഹിന്ദു' പത്രത്തിന്റെ ഉപപത്രാധിപരാകാനുള്ള ക്ഷണവും തിരസ്കരിക്കേണ്ടതായി വന്നുകൂടി. വയോധികയായ പിതാമഹിയുടെ അഭിമതമനുസരിച്ചാണു് ഈ തീരുമാനമെല്ലാമുണ്ടായതു്.

1079—ൽ ദിവാൻബഹദൂർ കൃഷ്ണസ്വാമിരായർ ദിവാനുദ്യോഗമൊഴിഞ്ഞുപോകുകയും മി. വി. പി. മാധവരായർ ബി. ഏ., സി. ഐ. ഈ. പകരം നിയമിക്കപ്പെടുകയും ചെയ്തു. പുതിയ ദിവാൻജിയുമായുള്ള പ്രഥമസന്ദർശനാവസരത്തിൽ തന്നെ പരമേശ്വരയ്യരുടെ വൈദുഷ്യത്തെപ്പററി അദ്ദേഹത്തിനു വലിയ മതിപ്പുതോന്നി. ആ അവസരത്തിൽ കൂടെയുണ്ടായിരുന്ന മലയാളമനോരമപ്പത്രാധിപർ മി. കെ. സി. മാമ്മൻമാപ്പിള ഇതിനെപ്പററി വളരെ പ്രശംസിച്ചു ചരിത്രനായകനു് ഒരു കത്തയയ്ക്കുകയുണ്ടായിട്ടുണ്ടു്.

പുതിയ ദിവാൻജിക്കു ചരിത്രനായകന്റെ സാഹായ്യം അത്യന്താപേക്ഷിതമായിത്തീന്ന ഒരു സന്ദർഭം അചിരേണ ഉണ്ടായി. തിരുവിതാംകൂർപട്ടാളത്തിന്റെ പ്രാചീനചരിത്രം അറിയിക്കണമെന്നു് ബ്രിട്ടീഷ് ഗവർൺമെൻറു് തിരുവിതാംകൂർ ഗവർൺമെന്റിനോടു് ആവശ്യപ്പെട്ടു. ഹജൂരിലോ, സ്റ്റേററു മാനുവൽ ആഫീസിലോ ഉള്ളവക്കു് ഇതിനെപ്പററി യാതൊരു അറിവുമില്ലായിരുന്നു. അതിനാൽ മി. മാധവരായർ ചരിത്രനായകനെ ഭക്തിവിലാസത്തിൽ

വരുത്തി അദ്ദേഹത്തിനു് അക്കാൎയ്യത്തെപ്പററി വല്ലതും അറിയാമോ എന്നു ചോദിച്ചു. ദിവാൻജിയുടെ നിർദ്ദേശാനുസാരം ഒരാഴ്ചകൊണ്ടു് ആവശ്യമുള്ള എല്ലാ വിവരങ്ങളും ഉള്ളടക്കിയ ഒരു പ്രബന്ധം അദ്ദേഹം തയാറാക്കിക്കൊടുത്തു. ആ സചിവോത്തമൻ ഇതിൽ അത്യന്തം സന്തോഷിക്കുകയും അത്ര പണ്ഡിതനും ദേശചരിത്രനിഷ്ണാതനുമായ ഒരാളുടെ സേവനം ഹജൂരാഫീസിൽ അപരിത്യാജ്യമാണെന്നു നിശ്ചയിക്കുകയും ചെയ്തു. താമസിയാതെ ഹജൂർ സെക്രട്ടേറിയററു പരിഷ്കരിച്ചപ്പോൾ മാധവരായർ പരമേശ്വരയ്യരെ റവന്യൂസെക്ഷൻ ഹെഡ്ക്ലാർക്കായി നിയമിച്ചു. അങ്ങനെ 9 കൊല്ലത്തെ പരിശ്രമത്തിനു ശേഷം 1081-ൽ ചരിത്രനായകൻ ഒരു സ്ഥിരം സൎക്കാർജോലിയിൽ പ്രവേശിച്ചു.

തഹശീൽമജിസ്ട്രേററ്.

ഹെഡ്ക്ലാർക്കുദ്യോഗം ഒരു മാസത്തിൽ കൂടുതൽ വഹിക്കേണ്ടിവന്നില്ല. അപ്പോഴെയ്ക്കും 1081 ധനു 1-ാനു- അദ്ദേഹത്തെ കൊട്ടാരക്കര ആക്ററിംഗ് തഹശീൽമജിസ്ട്രേററായി നിയമിച്ചു. ആ മേടമാസത്തിൽ മാധവരായർ ദിവാൻപദം ഒഴിയുകയും, ദിവാൻബഹദൂർ എസ്. ഗോപാലാചാൎയ്യർ ആ സ്ഥാനത്തു വരികയും ചെയ്തപ്പോൾ ചരിത്രനായകനു തിരികെ ഹജൂരിലേയ്ക്കു മടങ്ങേണ്ടിവന്നു. ഒരുവിധത്തിൽ നോക്കിയാൽ ഈ പ്രത്യാഗമനം ശ്രേയസ്കരമായിരുന്നു; എന്തെന്നാൽ മിസ്റ്റർ ഗോപാലാചാൎയ്യരുടെ സ്നേഹം സമാൎജ്ജിക്കുന്നതിനു് ഇതു് അവസരം നല്കി. സാധാരണമായി ദിവാൻജിമാർ സൎക്കീട്ടിൽ സെക്രട്ടറിമാരിൽ ഒരാളെ കൊണ്ടുപോകുകയായിരുന്നു പതിവു്;

എന്നാൽ ആചാര്യർ സക്കീട്ടുപോകുമ്പോഴൊക്കെ കൂടെ കൊണ്ടുപോയിരുന്നതു് ചരിത്രനായകനെയാണു്.

1082-ൽ മിസ്റ്റർ ഗോപാലാചാര്യർ "ചരിത്രരേഖാസംരക്ഷണസമിതി" (Historical Records Preservation Committee) രൂപവൽക്കരിച്ചപ്പോൾ ചരിത്രനായകനേയും അതിൽ ഒരംഗമായി നിയമിച്ചു. ഈ കമ്മിററിയിൽ അദ്ദേഹത്തെക്കൂടാതെ മെ: ടി. പൊന്നമ്പലംപിള്ള (അദ്ധ്യക്ഷൻ) കെ. വി. രംഗസ്വാമിഅയ്യങ്കാർ (ഇപ്പോൾ റാവുബഹദൂർ) എം. എ. എന്നിവരാണു് അംഗങ്ങളായുണ്ടായിരുന്നതു്. 1085-വരെ, കുന്നത്തൂർ, കൽക്കുളം, വൈക്കം, പത്തനാപുരം, വിളവങ്കോടു്, തിരുവനന്തപുരം, മാവേലിക്കര, ചിറയിൻകീഴ് ഈ താലൂക്കുകളിൽ തഹശീൽദാരായി അദ്ദേഹം പകരം ജോലിനോക്കിയിരുന്നു. ഇക്കൂട്ടത്തിൽ ഒടുവിൽ ജോലിനോക്കിയതു കൽക്കുളത്താണു്.

തഹശീൽദാരായി ജോലിനോക്കിയിരുന്ന താലൂക്കുകളിലെല്ലാം ചരിത്രനായകൻ ജനപ്രീതികരങ്ങളായ പല പൊതുക്കാര്യങ്ങളിലും ഏർപ്പെട്ടിരുന്നു. അധഃസ്ഥിതസമുദായങ്ങളുടെ ഉന്നമനകാര്യത്തിൽ ഉള്ളഴിഞ്ഞു് അദ്ദേഹം പലതും ചെയ്തിട്ടുണ്ടു്. മാവേലിക്കര തഹശീൽദാരായിരുന്ന കാലത്തു് അതേവരെ അധഃകൃതസമുദായങ്ങൾക്കു പ്രവേശനമില്ലാതിരുന്ന പല നിരത്തുകളും അവരുടെ സഞ്ചാരത്തിനു തുറന്നുകൊടുത്തു. മാത്രമല്ല, അവരുടെ അഭ്യുന്നതിക്കു നിദാനീഭൂതങ്ങളായ പല മാർഗ്ഗങ്ങളേയും വെട്ടിത്തുറക്കുകയും ചെയ്തു. കുന്നത്തൂർനിന്നു സ്ഥലംമാറിപ്പോയപ്പോൾ

മുള്ളനിക്കാട്ടു രാമവൎമ്മതമ്പുരാൻ അയച്ച ഒരു കത്തു്, അദ്ദേഹത്തെപ്പററി നാട്ടുകാൎക്കുള്ള മനോഭാവത്തെ വിശദപ്പെടുത്തുന്നുണ്ടു്.

"സ്ഥലംവിട്ടു ഭവാനെന്നിസ്ഥലത്തുള്ളവരൊക്കെയും
അലം കേഴുന്നി,തെന്തൊന്നു ഫലം? രാജാജ്ഞയല്ലയോ?
എന്നാകിലും ഭവാനുള്ള നന്നായ ഗുണമോൎക്കുകിൽ
ഇന്നാർ ഭവദധിയോഗത്താലൊന്നായ്ക്കേഴാത്തു നാടിതിൽ?"

ചരിത്രനായകൻെറ ഔദ്യോഗികകൃത്യനിൎവ്വഹണത്തെപ്പററി ദിവാൻ ഗോപാലാചാൎയ്യൎക്കുണ്ടായിരുന്ന മതിപ്പെന്തെന്നു് അദ്ദേഹത്തിൻെറ പ്രൈവററുസിക്രട്ടറിയുടെ ഒരു കത്തിൽനിന്നു തെളിയുന്നുണ്ടു്. "നിങ്ങൾ അയച്ച റിപ്പോർട്ടു് സംപൂൎണ്ണവും വ്യക്തവുമായിരുന്നു. മററു തഹശിൽദാരന്മാരെല്ലാം നിങ്ങളുടെ ഈ ദൃഷ്ടാന്തത്തെ പിൻതുടരുമെന്നു ഞാൻ ആശിക്കുന്നു." കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ ഒരു കത്തിൽനിന്നു "വൎക്കലെ ചെയ്തിരുന്ന സംവിധാനങ്ങളെപ്പററി രാജ്ഞിമാർ വളരെ സന്തോഷിച്ചിരിക്കുന്നു"വെന്നു നമുക്കു മനസ്സിലാക്കാം. 1083-ലെ വൈക്കത്തഷ്ടമിക്കു സന്നിഹിതനായിരുന്ന ഗവർൺമെൻറു് അണ്ടർസെക്രെറെററി റാവുബഹദൂർ ആർ. മഹാദേവയ്യർ ബി. ഏ. ഇങ്ങനെ എഴുതീട്ടുണ്ടു്. "എല്ലാകാൎയ്യങ്ങളിലും ശ്രദ്ധ ചെലുത്തിയും എല്ലാവരുടെയും സൌഹാൎദ്ദപരവും അഭിനന്ദനപൂൎവകവുമായ സഹകരണത്തെ സമ്പാദിച്ചും, സൎവ്വപ്രധാനമായ അഷ്ടമി ഉത്സവം എത്രയും കാൎയ്യക്ഷമമായും പ്രശംസാൎഹമായും നിങ്ങൾ നടത്തിയതിൽ ഞാൻ അതീവ സന്തുഷ്ടനായിരിക്കുന്നുവെന്നു പറഞ്ഞുകൊള്ളട്ടെ. ഇതു വെറുമൊരു മുഖസ്തുതിയല്ല; ഞാൻ അത്തരക്കാരനല്ലെന്നു നിങ്ങൾക്കറിയാമല്ലോ."

ഇങ്ങനെ പകരംകൊണ്ടു കഴിഞ്ഞതല്ലാതെ വളരെ കാലത്തെയ്ക്കു സ്ഥിരമായ ഒരു കയററവും അദ്ദേഹത്തിന്ന് കിട്ടിയില്ല. ഇതിനെപ്പററി ചരിത്രനായകന്റെ ആത്മസുഹൃത്തുക്കളിൽ പലൎക്കും വലിയ നൈരാശ്യമുണ്ടായിരുന്നു. അക്കാലത്താണ് അന്ന് തിരുവിതാംകൂർ ഹൈക്കോടതിയിൽ ചീഫ്ജസ്റ്റിസ് ആയിരുന്ന സർ. ടി. സദാശിവയ്യർ ചരിത്രനായകനുമായി പരിചയപ്പെടുന്നതിനും അദ്ദേഹത്തിൻെറ ഹൈന്ദവധൎമ്മശാസ്ത്രജ്ഞാനത്തെ ഗ്രഹിക്കുന്നതിനും ഇടയായതു്. പ്രസ്തുതപരിചയത്തിന്റെ ഫലമായി, 1085-ൽ സിവിൽക്കോടതി പരിഷ്ക്കാരം ഉണ്ടായപ്പോൾ പരമേശ്വരയ്യർ റെവന്യൂവകുപ്പിൽനിന്നു നീതിന്യായവകുപ്പിലേക്കു മാററപ്പെട്ടു.

ഡിസ്ത്രിക്ററുമുൻസിഫ്.

1085 ഇടവം 3-ാം- മി. പരമേശ്വരയ്യരെ തഹശീൽദാർസ്ഥാനത്തുനിന്ന് ഡിസ്ത്രിക്ററു മുൻസിഫായി നിയമിച്ചു. ഈ ഉദ്യോഗത്തിൽ ചെങ്കോട്ട, മീനച്ചിൽ, വിളവങ്കോട്ട് ഈ സ്ഥലങ്ങളിൽ അദ്ദേഹം ഓരോകൊല്ലം ജോലിനോക്കി. ചെങ്കോട്ടയിലായിരിക്കുമ്പോൾ, ഒരു മുൻസിഫിന്നു വേണ്ടത്ര ജോലി അവിടെയില്ലെന്ന കാരണത്താൽ താലൂക്കു മജിസ്ത്രേററിൻെറ ജോലികൂടി ചരിത്രനായകനെ ഏല്പിച്ചിരുന്നു. അതേവരെ സിവിൽനടപടികളുമായി യാതൊരു പരിചയവുമില്ലായിരുന്ന അദ്ദേഹം അതിൽ എത്രയും വേഗത്തിൽ അഗാധമായ ജ്ഞാനം സമ്പാദിച്ചു. കേസുകൾ തീൎക്കുന്നതിൽ അദ്ദേഹം അഭിനന്ദനീയമായ ശീഘ്രത പ്രദശിപ്പിച്ചിരുന്നു. മുൻസിഫ്കോടതി

കളിലെ ത്രൈമാസികക്കണക്ക പരിശോധിക്കുന്ന അവസരങ്ങളിൽ എല്ലാ മുൻസിഫ്മാരിലും വച്ച് ഒന്നാമൻ എന്ന ബഹുമതി ഹൈക്കോടതി അദ്ദേഹത്തിനാണ് പ്രായേണ നല്കിയിരുന്നത്.

ചെങ്കോട്ട മുൻസിഫ്മജിസ്ട്രേററായിരുന്ന കാലത്തുണ്ടായ ഒരു സംഭവം സ്മരണീയമാകുന്നു. ചെങ്കോട്ടക്കാരനായ ഒരു ചെറുപ്പക്കാരൻ, തിരുനൽവേലി കളക്ടറായിരുന്ന ആഷ് ധുരയെ മണിയാച്ചി സ്റ്റേഷണിൽവച്ച് വെടിവച്ചു കൊന്നു് ആത്മഹത്യ ചെയ്തു. ഈ കേസിന്റെ അന്വേഷണത്തിൽ ചരിത്രനായകൻ ബ്രിട്ടീഷ് പോലീസിനെ സാരമായ വിധം സഹായിച്ചു. അതിനെത്തുടന്ന്, രാഷ്ട്രീയങ്ങളായ ചില ഉപജാപങ്ങൾ തിരുവിതാംകൂർ അതിർത്തിക്കുള്ളിൽ നടന്നതായി വരുത്തി, ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരിൽ ചിലക്ക രക്ഷനേടിക്കൊടുക്കുന്നതിനുള്ള ന്യായരഹിതമായ ചില ഗൂഢാലോചനകൾ നടന്നു; മി. പരമേശ്വരയ്യർ അതിനെപ്പററി യഥാവസരം ദിവാൻ രാജഗോപാലാചാര്യരവർകളെ ധരിപ്പിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ ശ്രമത്താൽ ഗൂഢാലോചനക്കാരുടെ ദുരുദ്യമം വിഫലമായി. മദ്രാസ് ഹൈക്കോടതിക്ക് സത്യാവസ്ഥ ബോദ്ധ്യപ്പെട്ടു. അന്നു് അവിടെ ജഡ്ജിയായിരുന്ന സർ. സി. ശങ്കരൻനായർ തിരുവിതാംകൂറിനെപ്പററി വളരെ നല്ല അഭിപ്രായം രേഖപ്പെടുത്തി. കുററാന്വേഷണസംബന്ധമായി പരമേശ്വരയ്യർ ബ്രിട്ടീഷ് പോലീസധികാരികൾക്ക ചെയ്തുകൊടുത്ത സാഹായ്യത്തെപ്പററി അന്നു ബ്രിട്ടീഷു റെസിഡെന്റായിരുന്ന മി. ആർ. ഏ. ഗ്രഹാം

ഐ. സി. എസ്. തിരുവിതാംകൂർ ഗവർൺമെന്റിലേക്ക് 1912 സെപ്റ്റംബർ 14-ാനു- ഇങ്ങനെ എഴുതി:— "തിരുനെൽവേലി ഗൂഢാലോചനക്കേസിനെ സംബന്ധിച്ചുള്ള അന്വേഷണത്തിൽ സബ്മജിസ്ട്രേറ്റ് മി. പരമേശ്വരയ്യർ മദ്രാസ് പോലീസിനു ചെയ്തുകൊടുത്ത വിലയേറിയ സഹായത്തെപ്പററി ഗവർണ്ണർക്കുള്ള അഭിനന്ദനത്തെ തിരുവിതാംകൂർ ഡർബാറിനെ അറിയിക്കണമെന്ന് അധീശഗവർൺമെന്റ് എന്നോടാവശ്യപ്പെട്ടിരിക്കുന്നു." ഈ എഴുത്തിന്റെ പകപ്പ് ചരിത്രനായകനു് അയച്ചുകൊണ്ടു് അന്നു തിരുവിതാംകൂർ ചീഫ്ജസ്റ്റിസായിരുന്ന ദിവാൻ ബഹദൂർ എം. കൃഷ്ണൻനായർ ഇങ്ങനെ എഴുതി: — "തിരുനെൽവേലി ഗൂഢാലോചനക്കേസു സംബന്ധിച്ചു് താങ്കൾ ചെയ്ത സഹായത്തെപ്പററി മദ്രാസ് ഗവർൺമെന്റിനും നമ്മുടെ ഗവർൺമെന്റിനും ഉള്ള അഭിനന്ദനത്തെ സന്തോഷപൂർവം ഞാൻ അറിയിച്ചുകൊള്ളുന്നു."

ഉള്ളൂർ ഡിസ്ട്രിക്ററുമുൻസിഫായിരുന്ന കാലത്ത് ഒരിക്കൽ ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമേനിയെ മുഖംകാണിക്കുകയുണ്ടായി. അപ്പോൾ, "ഇപ്പോൾ പുസ്തകമൊന്നും എഴുതുന്നില്ലേ?" എന്നു കല്പിച്ചുചോദിച്ചു. മുൻസിഫ് പണിയോടുകൂടി സാഹിത്യവ്യവസായം ക്ലേശകരമായിട്ടാണു് തോന്നുന്നതെന്ന പരമാൎത്ഥം അദ്ദേഹം തിരുമനസ്സുണർത്തിച്ചു. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ സമീപത്തും, തിരുവനന്തപുരം പബ്ളിക്കലൈബ്രറിയുടേയും വലിയകോട്ടാരം ഗ്രന്ഥപ്പുരയുടേയും അടുത്തും താമസിക്കണമെന്നായിരുന്നു പരമേശ്വരയ്യരുടെ മോഹം.

ഈ ആഗ്രഹം മഹാരാജാവുതിരുനസ്സിലേയും ദിവാൻ സർ. പി. രാജഗോപാലചാര്യർ, വലിയകോയിത്തമ്പുരാൻ ഇവരുടെയും കാരുണ്യാതിരേകത്താൽ 1088—ൽ സഫലമായി. ആ വർഷം കുംഭം 28-ാംനു- അദ്ദേഹത്തെ ഹജൂരിൽ ഒരു ആക്ററിങ്ങ് അസിസ്റ്റൻ്റസെക്രെട്ടറിയായി നിയമിച്ചു.

ഹജൂരാഫീസിൽ.

അടുത്ത ഒരു വ്യാഴവട്ടക്കാലം ഹജൂരാഫീസിൽതന്നെ ജോലിനോക്കുന്നതിനു ചരിത്രനായകനു സൌകര്യം ലഭിച്ചു. ആ ആഫീസിലെ എല്ലാവകുപ്പുകളിലും അദ്ദേഹം ജോലിനോക്കീട്ടുണ്ട്. ദിവാൻബഹദൂർ സർ. എം. കൃഷ്ണൻനായർ, ദിവാൻബഹദൂർ ടി. രാഘവയ്യാ എന്നീ ദിവാൻജിമാരുടെ കാലത്തു് അദ്ദേഹം മുഴുവൻസമയവും ഹജൂരിൽ തന്നെ കഴിച്ചുകൂട്ടിയെന്നുപറയാം. കുറേക്കാലം കാഴ്ചബംഗ്ലാവു് ഓണററി ഡയറെക്ററായും ജോലിനോക്കീട്ടുണ്ട്. 1095 ചിങ്ങം 1-ാംനു- മുതൽ സർ. എം. കൃഷ്ണൻനായർ ദിവാനുദ്യോഗത്തിൽനിന്നു പിരിഞ്ഞുപോയ മിഥുനം 24-ാംനു- വരെ അദ്ദേഹത്തിൻെറ പ്രൈവെററു സിക്രട്ടറിയായിരുന്നു ചരിത്രനായകൻ. 1095-ലും 1097-ലും നിയമസഭ പരിഷ്കരിച്ചപ്പോൾ അതിൽ സെക്രട്ടറിയും അംഗവുമായി അദ്ദേഹം ജോലിനോക്കി. നവീനങ്ങളായ നിയമങ്ങൾ ക്രോഡീകരിക്കുന്നതിനും പ്രായോഗികമാക്കുന്നതിനും മി. പരമേശ്വരയ്യർ ചെയ്തിട്ടുള്ള സേവനങ്ങൾ ഗവർൺമെൻ്റിൻേറയും പൊതുജനങ്ങളുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ചിട്ടുണ്ട്.

ഉത്തരവാദിത്വമേറിയ ഈ ഔദ്യോഗികകൃത്യങ്ങൾക്കു പുറമെ (1) വെർണ്ണാകുലർ എഡ്യൂക്കേഷൻ കമ്മിററിമെമ്പർ (2) പാഠ്യപുസ്തകക്കമ്മിററിമെമ്പർ (3) മലയാളം പാഠപുസ്തകക്കമ്മിററിമെമ്പർ (4) വെർണ്ണാക്യുലർ സ്കൂൾലിവിങ്ങ്, വെർണാക്യുലർ ഹയർ, ഇംഗ്ലീഷ്സ്കൂൾലീവിംങ്ങ് എന്നീ പരീക്ഷകസമിതിമെമ്പർ (5) കരിക്കലം റിവിഷൺകമ്മിററിമെമ്പർ (6) ശമ്പളപരിഷ്കാരണക്കമ്മിററിമെമ്പരും സിക്രട്ടറിയും (7) പാഠ്യപുസ്തകനവീകരണക്കമ്മെററിമെമ്പർ മുതലായ സ്ഥാനങ്ങളിലും പ്രശസ്തമായ തരത്തിൽ സേവനം ചെയ്തിട്ടുണ്ടു്. ഇക്കാലത്തെല്ലാം മദ്രാസ് സർവ്വകലാശാലയിൽ എം. ഏ., ബി. ഏ. തുടങ്ങിയ ഉയൎന്ന പരീക്ഷകൾക്കുള്ള ബോർഡുകളിൽ ചെയർമാനായും മററും ജോലിനോക്കുകയുണ്ടായിട്ടുണ്ടു്. പ്രസ്തുത സർവ്വകലാശാല 1915-ൽ മലയാളത്തിൽ വിദ്വാൻപരിക്ഷ പുതുതായി ഏൎപ്പെടുത്തിയപ്പോൾ തത്സംബന്ധമായ ബോൎഡിൻെറ ചെയർമാനായി നിയമിതനായതും ചരിത്രനായകൻ തന്നെയായിരുന്നു. തൃശ്ശിനാപ്പള്ളിയിലെ നാഷനൽകോളേജ് അംഗീകരിക്കുന്നതു സംബന്ധിച്ചുണ്ടായ പരിശോധകസമിതിയിലും മി. പരമേശ്വരയ്യരെ സർവ്വകലാശാല ഒരംഗമായി നിയമിക്കയുണ്ടായിട്ടുണ്ടു്.

സർ. പി. രാജഗോപാലചാൎയ്യർ ദിവാൻജിയായിരുന്ന കാലത്തു് തിരുവിതാംകൂറിലെ പ്രഭുകുടുംബങ്ങളുടെ ഒരു ചരിത്രമെഴുതി അയക്കുന്നതിനു് ബ്രിട്ടീഷ് ഗവർൺമെൻറ് തിരുവിതാംകൂർ ഗവർൺമെൻറിനോടു് ആവശ്യപ്പെടുകയുണ്ടായി. ബുദ്ധിമാനായ രാജഗോപാലചാരി ശ്രമസാധ്യ

മായ ആ ജോലി ഏല്പിച്ചതു ചരിത്രനായകനെ ആയിരുന്നു. സർ. എം. കൃഷ്ണൻനായർ ദിവാൻജി ആയിരുന്ന കാലത്തു് ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമേനിയെപ്പററി ബ്രിട്ടീഷ് ഭരണാധികാരികൾ ചെയ്തിട്ടുള്ള പ്രസ്താവനകളേയും, സർ എം. കൃഷ്ണൻനായർ വരുത്തിട്ടുള്ള ഭരണപരിഷ്കാരങ്ങളേയും പരാമർശിച്ച് ഇംഗ്ലീഷിൽ രണ്ടു ഗ്രന്ഥങ്ങൾ ഗവർൺമെൻറിൻെറ ആവശ്യപ്രകാരം ചരിത്രനായകൻ രചിക്കുകയും ഗവർൺമെൻറിൽനിന്നു് അവ പ്രസിദ്ധീകരിക്കുകയുമുണ്ടായിട്ടുണ്ടു്.

പ്രജാക്ഷേമൈകതൽപരനായിരുന്ന ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി നാടാകെക്കൊണ്ടാടിയതു് 1093-ൽ ആയിരുന്നല്ലോ. അന്നു് തിരുമനസ്സിലെ മുപ്പത്തിമൂന്നുവഷകാലത്തെ രാജ്യക്ഷേമകരമായ ഭരണത്തെപ്പററി വിശദമായ ഒരു ചരിത്രമെഴുതുവാൻ ഗവർൺമെൻറിൽനിന്നു മിസ്റ്റർ പരമേശ്വരയ്യരെ ചുമതലപ്പെടുത്തി. പണ്ഡിതോത്തംസമായ അദ്ദേഹം ഒന്നരമാസംകൊണ്ടു് ഏകദേശം ആയിരത്തോളം ടൈപ്പു ചെയ്ത പുറങ്ങൾ വരുന്ന ഒരു മഹാഗ്രന്ഥം എഴുതി ഏല്പിച്ചു. തിരുമനസ്സിലേയ്ക്കു പ്രശംസയിലും പ്രസിദ്ധിയിലും നൈസർഗ്ഗികമായുള്ള അനാസ്ഥ നിമിത്തം അതു് അക്കാലത്തു പ്രസിദ്ധപ്പെടുത്തണമെന്നില്ലെന്നു് അവിടുന്നു തീരുമാനിച്ചു. പിൽക്കാലങ്ങളിൽ ഭരണനേതൃത്വം സ്വീകരിച്ച ദിവാൻജിമാർ പലരും അതു സസന്തോഷം വായിച്ചുനോക്കുകയും തൽകർത്താവിനെ വളരെ ശ്ലാഘിക്കുകയും ചെയ്തിട്ടുണ്ടു്.

സർ എം. കൃഷ്ണൻനായരുടെ കാലത്താണല്ലോ യൂറോപ്പിൽ ലോകമഹായുദ്ധം ആരംഭിച്ചതു്. അക്കാലത്തു് ആരംഭിച്ച "യുദ്ധഫണ്ഡ് സമിതി"യുടെ സെക്രെററിയായി ഗവർൺമെന്റിൽനിന്നു മി. പരമേശ്വരയ്യരേയാണു് നിയമിച്ചതു്. ആ സ്ഥാനത്തിരുന്നുകൊണ്ടു് അദ്ദേഹം തീക്ഷ്ണമായ സേവനം ചെയ്യുകയും, യുദ്ധത്തിനു തിരുവിതാംകൂറിൽനിന്നു ഗണ്യമായ ഒരു തുക പിരിച്ചയയ്ക്കുകയും ചെയ്തു. അതിനെപ്പററി അക്കാലത്തു തിരുവിതാംകൂർ ഗവർൺമെന്റിൽനിന്നു ബ്രിട്ടീഷ് റെസിഡെന്റിനു് ഇങ്ങനെ എഴുതി:— "ഈ പേരുകൾക്കു പുറമേ ഡർബാർ അസി: സെക്രെററി മിസ്റ്റർ എസ്. പരമേശ്വരയ്യർ എം. ഏ. ബി. എൽ-ന്റെ പേരും പ്രസ്താവയോഗ്യമാകുന്നു. അദ്ദേഹം യുദ്ധഫണ്ഡ് സമിതിയുടെ സെക്രെററി എന്ന നിലയിൽ ഇമ്പീരിയൽ ഇൻഡ്യൻ റിലീഫ് ഫണ്ഡിലേയ്ക്കും മദ്രാസ് യുദ്ധഫണ്ഡിലേയ്ക്കും ധനശേഖരം ചെയ്യുന്നതിൽ അത്യന്തം ശ്രദ്ധയോടുകൂടി ശ്രമിച്ചിട്ടുണ്ടു്...."

സർ എം. കൃഷ്ണൻനായർ തിരുവിതാംകൂർ ദിവാൻ പദം ഒഴിഞ്ഞുപോകുമ്പോൾ ആലുവായിൽ നിന്നു് 1920 ജൂലൈ 6-ാംനു- ചരിത്രനായകനെഴുതിയ ഒരു കത്തിൽ നിന്നു് അദ്ദേഹത്തിനു മി: പരമേശ്വരയ്യരെപ്പററി ഉണ്ടായിരുന്ന മതിപ്പു് എത്രമാത്രമെന്നു് അനുമാനിക്കാവുന്നതാണു്:—

"നിങ്ങൾ എന്റെ കീഴിൽ ആദ്യം അസി. സെക്രെററിയായും, പിന്നീടു് അണ്ടർസെക്രെററിയായും, ഒടുവിൽ ഹജൂരാഫീസിൽ ഒരു സെക്രെററിയായും ജോലി

നോക്കിയിരുന്നുവല്ലോ. ഒരു വഷകാലം എൻെറ പ്രൈവെററുസെക്രെറററിയായി ജോലി ചെയ്തിരുന്നതിനാൽ എന്നോട്ട് ആത്മാത്ഥമായ ബന്ധവും നിങ്ങൾക്കുണ്ടായിരുന്നു. അങ്ങനെ നിങ്ങളുടെ സ്വഭാവത്തേയും സേവനത്തേയും നല്ലപോലെ മനസ്സിലാക്കുന്നതിനു വേണ്ടത്ര സന്ദർഭങ്ങൾ എനിക്കു സിദ്ധിച്ചിട്ടുണ്ട്. ഒരു സക്കാരുദ്യോഗസ്ഥനെന്ന നിലയിലും ഒരു സ്വകാര്യവ്യക്തിയെന്ന നിലയിലുമുള്ള നിങ്ങളുടെ സ്വഭാവം ഏററവും മാതൃകായോഗ്യമാകുന്നു. നിങ്ങൾ തികച്ചും നിഷ്കപടനും, മാന്യനും, വിശ്വാസയോഗ്യനുമാകുന്നു. നിങ്ങളുടെ ജോലി അതുപോലെതന്നെ ഉത്തമമാകുന്നു. ഔദ്യോഗികകൃത്യങ്ങളുടെ നിവ്വഹണത്തിൽ വേണ്ടിടത്തോളം ശിഘ്രകാരിതയും സൂക്ഷ്മതയും ജാഗ്രതയും നിങ്ങൾക്കുണ്ട്. എല്ലാ ഡിപ്പാർട്ടുമെൻറുകളിലേയും ജോലികളുടെ വിവരങ്ങളെപ്പററി നിങ്ങൾക്കുള്ള ജ്ഞാനം അഗാധവും അവികലവുമാകുന്നു. സാഹിത്യലോകത്തിലുള്ള നിങ്ങളുടെ ബഹുമാന്യസ്ഥാനവും, സവ്കലാശാലയിൽ വളരെക്കാലത്തേയ്ക്കു പ്രധാനപരിക്ഷകനായും ചെയർമാനായുമുള്ള നിങ്ങളുടെ നിലയും പ്രശംസാർഹമായിരിക്കുന്നു. ഈ രാജ്യത്തിൻേറയും അതിലെ ജനങ്ങളുടേയും ചരിത്രത്തെ സംബന്ധിച്ച് നിങ്ങൾക്കുള്ള ജ്ഞാനം നിസ്തുലമാകുന്നു.

"മഹാരാജാവു തിരുമനസ്സിലെ ഷഷ്ട്യബ്ദപൂത്തി പ്രമാണിച്ച്, തിരുമനസ്സിലെ ഭരണത്തിൻെറ ഒരു ചരിത്രം തയാറാക്കുവാൻ ഞാൻ നിങ്ങളോട്ട് ആവശ്യപ്പെട്ടു. വളരെ ബുദ്ധിമുട്ടി, വേണ്ടതിലധികം സമയമെട്ടു

ക്കാതെ, 900—ൽപരം പേജുകൾ വരുന്ന അമൂല്യമായ ഒരു രേഖ നിങ്ങൾ തയ്യാറാക്കി. ഒരു വ്യക്തിയുടെ നിലയിലും ഭരണാധികാരിയുടെ നിലയിലും മഹാരാജാവു തിരുമനസ്സിലെ സുദീർഘവും മഹനീയവുമായ ഭരണകാലത്തെ പ്രധാനസംഭവങ്ങളെ നല്ല ആംഗലഭാഷയിൽ വ്യക്തമായും വിശദമായും നിങ്ങൾ അതിൽ രേഖപ്പെടുത്തിയിരിക്കുന്നു. അതു് ഇപ്പോഴും അപ്രകാശിതമായിരിക്കുന്നതേയുള്ളൂ. യഥാകാലം അതു് പ്രസിദ്ധീകരിക്കപ്പെടുമെന്നു ഞാൻ പ്രത്യാശിക്കുന്നു. വളരെ പ്രയത്നവും ക്ഷമയും വേണ്ടതായ പല ജോലികളും ഞാൻ പലപ്പോഴും നിങ്ങളെ ഏല്പിച്ചിട്ടുണ്ടു്. അതെല്ലാം നിർവ്വഹിച്ചിട്ടുള്ള രീതികണ്ടു നിങ്ങളിൽ എനിക്കു് പരിപൂർണ്ണമായ തൃപ്തി തോന്നീട്ടുമുണ്ടു്. നിങ്ങളെപ്പോലെ കളങ്കരഹിതമായ സ്വഭാവത്തോടും, അക്ഷീണമായ ഉത്സാഹത്തോടും, അത്ഭുതകരമായ സാമർത്ഥ്യത്തോടും കൂടിയ ഒരാൾ സർക്കാർ സർവ്വീസിൽ ഉയന്ന ഒരു നിലയിൽ എത്താതിരിക്കയില്ല".

ശ്രീമൂലം പ്രജാസഭ സംബന്ധിച്ചു ദിവാൻജിമാരുടെ പ്രസംഗങ്ങൾക്കു നക്കൽ എഴുതിക്കൊടുക്കുക; പ്രതിവർഷമുള്ള രാജ്യഭരണറിപ്പോർട്ടുകൾ തയാറാക്കുക, ശ്രീമൂലം പ്രജാസഭയുടെ പ്രൊസീഡിങ്സ് എഴുതി പ്രസിദ്ധപ്പെടുത്തുക മുതലായ ജോലികളെല്ലാം തന്നെ ചരിത്രനായകനാണു് തുടർച്ചയായി നിർവ്വഹിച്ചുകൊണ്ടിരുന്നതു്. നിയമസഭയുടെ സെക്രെട്ടറി എന്ന നിലയിൽ അദ്ദേഹത്തിൻെറ സേവനത്തെപ്പററി അഖിലകേരളകത്തോലിക്ക

കോൺഗ്രെസ് പ്രസിഡെന്റായിരുന്ന മി. ജാൺനിധീരി ബി. ഏ. ബി. എൽ. 1925 ഫെബ്രുവരി 13-ാനു- നിയമസഭയിൽ വച്ച് ഉദാരമായ വിധത്തിൽ പ്രശംസിക്കുകയുണ്ടായി.

അന്നു നിയമസഭയുടെ പ്രസിഡെൻ്റ് ദിവാൻ മിസ്റ്റർ ററി. രാഘവയ്യാ ആയിരുന്നു. അദ്ദേഹത്തിനു ചരിത്രനായകനോടുണ്ടായിരുന്ന സ്നേഹവിശ്വാസങ്ങൾ എത്രയെന്നു താഴെ ഉദ്ധരിക്കുന്ന ഒരു അഭിനന്ദനസന്ദേശം വിശദമാകുന്നതാണ്.—"ഞാൻ തിരുവിതാംകൂർ ദിവാൻജിയായിരുന്ന കാലത്തു് റാവുസാഹിബ്ബ് മി. ഉള്ളൂർ എസ്. പരമേശ്വരയ്യർ എൻ്റെ കീഴിൽ ഗവർൺമെൻറു് സെക്രെട്ടറിയായി ജോലിനോക്കുകയുണ്ടായിട്ടുണ്ട്. ഏററവും കർമ്മകുശലരും ബുദ്ധിശാലികളുമായ സെക്രെട്ടറിമാരിൽ ഒരാളായിരുന്നു അദ്ദേഹം. അദ്ദേഹത്തിന് വിവിധവിഷയങ്ങളിൽ വിസ്തൃതമായ ജ്ഞാനവും, ജോലിചെയ്തു തീക്കുന്നതിൽ അത്ഭുതാവഹമായ സാമത്ഥ്യവുമുണ്ട്. എന്തെങ്കിലും ജോലി ഏല്പിച്ചാൽ അതു വളരെവേഗം ചെയ്തുതീക്കുന്നതിന് അദ്ദേഹത്തിനുള്ള പാടവം പ്രത്യേകിച്ചും പ്രശംസനീയമാണ്. എൻ്റെ അസംബ്ളിപ്രസംഗങ്ങൾ തയാറാക്കുന്നതിൽ അദ്ദേഹം എനിക്കു വളരെ സഹായങ്ങൾ ചെയ്തുതന്നിട്ടുണ്ട്. തിരുവിതാംകൂറിലെ പരിഷ്കരിച്ച നിയമസഭയുടെ ഒന്നാമത്തെ സെക്രെട്ടറി—ദുർവ്വഹവും ബൃഹത്തുമായ ഉത്തരവാദിത്വങ്ങളോടുകൂടിയ ഒരു ജോലിയാണതു്—അദ്ദേഹമായിരുന്നു. ഒരു പണ്ഡിതനും ഗ്രന്ഥകാരനുമെന്ന നിലയിൽ അത്യുന്നതമായ പ്രശസ്തി അദ്ദേ

ഹത്തിന്ന സിദ്ധിച്ചുകഴിഞ്ഞിട്ടുണ്ടു്. തിരുവിതാംകൂർ ഗവർൺമെൻറിൻെറ കീഴിൽ ഒരു സെക്രെറേററിയററ് ഉദ്യോഗസ്ഥനെന്ന നിലയിലും, ദിവാൻ പേഷ്കാർ എന്ന നിലയിലും അദ്ദേഹം ചെയ്തിട്ടുള്ള സേവനത്തെ ഇൻഡ്യാഗവർൺമെൻറുപോലും അംഗീകരിച്ചുകഴിഞ്ഞിരിക്കുന്നു."

ഹജ്ജൂരാഫീസിലെ ഉദ്യോഗത്തിനിടയിൽ അദ്ദേഹം ഒന്നിലധികം പ്രാവശ്യം ഗവർൺമെൻറു ചീഫ്സെക്രെറെററിയായി പകരം ജോലിനോക്കീട്ടുണ്ടായിരുന്നു. ഇതിൽനിന്നെല്ലാം അക്കാലത്തെ ഔദ്യോഗികകൃത്യങ്ങളുടെ തിക്കും തിരക്കും ഗൌരവവും അവ നിർവ്വഹിക്കുന്നതിന്ന വേണ്ടിയിരുന്ന ഏകാഗ്രതയും എത്രമാത്രമെന്നു വിശദമാകുന്നതാണു്. ഒരിക്കൽ ഒരു ഡിപ്പാർട്ടുമെൻറുമേലധ്യക്ഷൻ ഒരു വ്യാവസായികസമ്മേളനത്തിൻെറ ആവശ്യത്തിലേയ്ക്കു് എഴുതിയ ഒരു റിപ്പോട്ട് ദിവാൻജിയായ രാഘവയ്യായ്ക്കു തീരെ ഇഷ്ടപ്പെടായ്കയാലും, സമ്മേളനദിവസം അടുത്തുപോകയാലും ദിവാൻജി ചരിത്രനായകനോടു വേറൊരു റിപ്പോർട്ടെഴുതുവാൻ ആവശ്യപ്പെടുകയും, ഒരു രാത്രിയും പകലുംകൊണ്ടു് അതിദീർഘമായ ഒന്നാന്തരം ഒരു റിപ്പോർട്ടു് അദ്ദേഹം തയാറാക്കിക്കൊടുക്കുകയും ചെയ്തു. മി. രാഘവയ്യായുടെ അഭിനന്ദനസന്ദേശത്തിൽ ഇതിൻെറയെല്ലാം സ്മരണ നിഴലിച്ചുകാണാവുന്നതാണു്.

പുതിയ നിയമസഭയുടെ ആവിർഭാവത്തോടുകൂടി ഹജ്ജൂരാഫീസിലെ ഗ്രന്ഥശാലയും വിസ്തൃതമാക്കേണ്ടതായി വന്നു. ആ ജോലി മി. പരമേശ്വരയ്യരിൽ തന്നെയാണു് നിക്ഷിപ്തമായതു്. ദിവാൻ ശങ്കരസുബ്ബയ്യരുടേയും

ചീഫ്സെക്രെററി താണുപിള്ളയുടേയും കാലത്തിനു ശേഷം—അതായതു് 1077—നുമേൽ—യാതൊരു പരിഷ്കാരവുമില്ലാതെ കിടന്നിരുന്ന ആ ഗ്രന്ഥശാലയെ ഇന്നത്തെ നിലയിൽ ലെജിസ്ലേററിവ് ലൈബ്രെറി എന്ന പേരിൽ അഭിവൃദ്ധിപ്പെടുത്തിയതു ചരിത്രനായകനാകുന്നു.

ദിവാൻപേഷ്കാർ

1100 മേടത്തിൽ മി. പരമേശ്വരയ്യരെ കൊല്ലം ഡിവിഷനിലെ ദിവാൻപേഷ്കാരും ഡിസ്ത്രിക്ററു മജിസ്ത്രേററുമായി നിയമിച്ചു. ആ നിലയിൽ ഒരു കൊല്ലം അവിടെ ജോലിനോക്കി. അനന്തരം 1107 വരെ തിരുവനന്തപുരം ഡിവിഷനിലായിരുന്നു ഉദ്യോഗം വഹിച്ചിരുന്നതു്. ഈ ഉദ്യോഗജീവിതകാലത്തു് അദ്ദേഹം സകല സമുദായക്കാരുടേയും സ്നേഹപാത്രമായും വിശ്വാസഭാജനമായും, ആക്കും അഭിഗമ്യനായുമാണു് വത്തിച്ചിരുന്നതു്. അധികാരപ്രമത്തത അദ്ദേഹത്തെ തീണ്ടിയിരുന്നില്ല. ആരെയും ഉപദ്രവിക്കാതെയും, ഏററവും ഉത്തരവാദിത്വബോധത്തോടുകൂടിയും അദ്ദേഹം തന്റെ ഉദ്യോഗകൃത്യങ്ങളെ നിവ്വഹിച്ചു. തഹശീൽമജിസ്ത്രേററായിരുന്ന കാലത്തെപ്പോലെതന്നെ ഇക്കാലത്തും അധഃകൃതോന്നമനവിഷയത്തിൽ അദ്ദേഹത്തിന്റെ ബഹുമുഖമായ ശ്രദ്ധ പതിഞ്ഞിരുന്നു. 'ഗുണവാനായ ദിവാൻ പേഷ്കാർ' എന്ന സ്മരണ അദ്ദേഹം ജോലിചെയ്തിട്ടുള്ള സ്ഥലങ്ങളിലെ ആളുകളുടെ മനസ്സിൽ ഇന്നും സജീവമായി പതിഞ്ഞു കിടപ്പുണ്ടു്.

നാട്ടുരാജ്യങ്ങൾ ഫെഡറേഷനിൽ ചേരുന്നതിനെ സംബന്ധിച്ചുള്ള പ്രശ്നങ്ങളെപ്പററി ആലോചിക്കുന്ന തിനായി സർ. ഹാക്കോട്ടുബട്ട്ലരുടെ അദ്ധ്യക്ഷതയിൽ ബ്രിട്ടീഷ് ഗവർൺമെൻറ് ഒരു കമ്മിററിയെ നിയമിച്ചി രുന്നുവല്ലോ. ആ കമ്മിററിമുൻപാകെ ഓരോ നാട്ടുരാജ്യവും അതാതിൻെറ താൽപര്യങ്ങളെക്കാണിച്ച് ഓരോ മെമ്മൊ റാൻഡം സമർപ്പിച്ചിട്ടുണ്ട്. തിരുവിതാംകൂറിൽനിന്നു സമർപ്പിക്കേണ്ട മെമ്മൊറാൻഡം തയാറാക്കുന്നതിനു് അന്നു ദിവാൻജിയായിരുന്ന മി. എം. ഈ. വാട്ട്സ് ചരിത്രനായകനെയാണ് ചുമതലപ്പെടുത്തിയതു്. ഈ പ്രത്യേകജോലിയിലിരുന്നുകൊണ്ടു് രണ്ടുമാസത്തിനുള്ളിൽ വിസ്തൃതമായ ഒരു മെമ്മൊറാൻഡം തയാറാക്കുകയും, ദിവാൻജി അതു പരിശോധിച്ച് വേണ്ട ഭേദഗതികളോടു കൂടി അച്ചടിക്കുകയും ചെയ്തു. തിരുവിതാംകൂറിൻെറ ചരി ത്രം സംബന്ധിച്ച് അതുവരെ അജ്ഞാതങ്ങളായിരുന്ന പല സംഗതികളും ആ മെമ്മൊറാൻഡംവഴി വെളിച്ചത്തു കൊണ്ടുവരുന്നതിനു ചരിത്രനായകനു സാധിച്ചു. മഹാ റാണിറീജൻറു തിരുമനസ്സിലേയ്ക്കും, ദിവാൻജിക്കും, പൊ ളിററിക്കൽ ഏജൻറിനും ചരിത്രനായകനെപ്പററിയുള്ള മതിപ്പു വർദ്ധിക്കുന്നതിനു് ഇതും ഒരു കാരണമായിത്തീൎന്നു.

ഉള്ളൂർ ദിവാൻപേഷ്കാരായിരുന്നകാലത്തു് ദിവാൻജി യായിരുന്ന മി. വാട്ട്സിനു് അദ്ദേഹത്തോടു് എത്രമാത്രം ആദരവുണ്ടായിരുന്നുവെന്നുള്ളതിനു് വാട്ട്സ് ഉദ്യോഗ മൊഴിഞ്ഞുപോയ അവസരത്തിൽ അദ്ദേഹത്തിനയച്ച ഒരു കത്തു സാക്ഷ്യം വഹിക്കുന്നുണ്ടു്. ആ കത്തു് താഴെക്കാ ണുന്നതാണ്:—

"ഞാൻ ഇന്നു് ഉദ്യോഗമൊഴിഞ്ഞു പോകുന്നു; അങ്ങനെ ചെയ്യുന്നതിനു മുൻപു്, കഴിഞ്ഞ നാലുകൊല്ലക്കാലം നിങ്ങൾ എനിക്കു ചെയ്തുതന്നിട്ടുള്ള വിലയേറിയ സഹായങ്ങൾക്കെല്ലാം എനിക്കു നിങ്ങളോടുള്ള കടപ്പാടിനെ എഴുതി അറിയിക്കുകയും പ്രകടിപ്പിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. തിരുവിതാംകൂറിനെ സംബന്ധിക്കുന്ന കാര്യങ്ങളിൽ, പ്രത്യേകിച്ചും ഭൂതവും വർത്തമാനവുമായ രാജ്യഭരണകാര്യങ്ങളെ സംബന്ധിച്ചു്, നിങ്ങൾക്കുള്ള വിശാലമായ പരിചയത്തേയും, വിസ്തൃതമായ ജ്ഞാനത്തേയും ഞാൻ പലപ്പോഴും ഉപയോഗപ്പെടുത്തിട്ടുണ്ടെന്നുള്ളതു് ഒരു പരമാർത്ഥമാണു്.

"ഞാൻ പ്രത്യേകമായി ചൂണ്ടിക്കാണിക്കേണ്ടതായി ഗണ്യമായ രണ്ടു സംഭവങ്ങളുണ്ടു്. ഒന്നു് ബട്ട്ലർകമ്മിററി മുൻപാകെ ഞാൻ സമർപ്പിച്ച മെമ്മൊറാൻഡം തയാറാക്കിയതു്;...............രാജാ. സർ. ടി. മാധവരായരുടെ ഭരണകാലം തുടങ്ങി ഇന്നേവരെയുള്ള സുദീർഘമായ കാലഘട്ടത്തിലെ സർവ്വപ്രധാനമായ രാഷ്ട്രീയസംഭവങ്ങളേയും പ്രശ്നങ്ങളേയുംപററി നിങ്ങൾക്കുള്ള അനിതരസാധാരണമായ ജ്ഞാനംകൊണ്ടല്ലായിരുന്നുവെങ്കിൽ ഈ രണ്ടു സംഗതികളിലും വസ്തുതകളെ യഥാതഥം പ്രകാശിപ്പിക്കുന്നതിനു് എനിക്കു സാധിക്കുന്നതല്ലായിരുന്നു. ഇക്കാര്യത്തിൽ നിങ്ങൾക്കുള്ള ജ്ഞാനം മുഴുവൻ എൻെറ ഉപയോഗത്തിനു്—കുറേക്കൂടി ശരിയായി പറഞ്ഞാൽ തിരുവിതാംകൂർ രാജ്യത്തിൻെറ ഉപയോഗത്തിനു്—നിങ്ങൾ സമർപ്പിച്ചു. തിരുവിതാംകൂറിനെ സംബന്ധിച്ചിട

ത്തോളം സർവ്വപ്രധാനങ്ങളായ ആ രണ്ടു സംഗതികളിലും ജോലി ചെയ്തുകൊണ്ടു് നിങ്ങൾ എന്നോടുകൂടി തുടർച്ച യായി അനേകം ദിവസങ്ങളിൽ അനേകം മണിക്കൂർ നേരം—അതും പലപ്പോഴും രാത്രി വളരെയാകുന്നതുവരെ-കഴിച്ചുകൂട്ടിയപ്പോൾ പ്രകടിപ്പിച്ച അക്ഷീണമായ സഹന ശക്തിയെ ഞാൻ ഒരിക്കലും വിസ്മരിക്കുന്നതല്ല; അതു് അർഹിക്കുന്നത്ര പ്രശംസിക്കുന്നതിനുപോലും ഞാൻ ശക്ത നല്ല. അപ്രകാശിതങ്ങളും ആദിമങ്ങളുമായ പ്രാചീനരേഖ കളിൽനിന്നു നിങ്ങൾക്കു ലഭിച്ചിട്ടുള്ളതും, ഈ രാജ്യ ത്തിന്റെ ചരിത്രത്തെ സംബന്ധിക്കുന്നതുമായ ജ്ഞാനവും പ്രത്യേകിച്ചു് ഗവേഷണത്തിൽ നിങ്ങൾക്കുള്ള ഉദാത്ത മായ വാസനയും എന്നെ വളരെ സഹായിച്ചിട്ടുണ്ടു്.

"ഈ വകയ്ക്കെല്ലാം പ്രതിഫലം നല്കാൻ ഞാൻ ശക്ത നല്ല. എന്നാൽ എനിക്കു നിങ്ങളോടുള്ള കടപ്പാടിനെ രേഖ പ്പെടുത്തുന്നതിനും, ഹൃദയപൂർവ്വമായ കൃതജ്ഞതയെ പ്ര കാശിപ്പിക്കുന്നതിനും എനിക്കു സാധിക്കും. ഇത്തരം അമൂ ല്യസേവനങ്ങൾ ഇനിയും രാജ്യത്തിനു നല്കത്തക്കവണ്ണം നിങ്ങൾ ദീർഘായുഷ്മാനായിരിക്കട്ടെ എന്നു ഞാൻ പ്രാ ർത്ഥിക്കുന്നു."

മി. വാട്ട്സിന്റെ ഉദ്യോഗകാലത്തു് മി. പരമേശ്വ രയ്യർ വീണ്ടും സ്വല്പകാലം നിയമസഭയിലെ ഉദ്യോഗസ്ഥ സാമാജികനായിരുന്നു. 1107 ചിങ്ങം 18-ാനു- മുതൽ വൃശ്ചികം 12-ാനു- വരെ ലാൻഡ്റവന്യുക്കമ്മിഷണരുടെ സ്ഥാനത്തു പകരം ജോലിനോക്കുകയുണ്ടായി. പക്ഷേ ആ സ്ഥാനം സ്ഥിരമായി ലഭിക്കുന്നതിനു് അദ്ദേഹത്തിനു

യോഗമുണ്ടായില്ല. ഒരു വ്യാഴവട്ടത്തിലധികംകാലം സെക്രെ റേററിയെററിൽ ജോലിചെയ്യുവെങ്കിലും, ഒന്നിലധികം തവണ ചീഫ്സെക്രെറെററിയായി പകരം ജോലിനോക്കി യെങ്കിലും, ചീഫ്സെക്രെറെററി സ്ഥാനത്തിൽ സ്ഥിരപ്പെ ടുന്നതിനും അദ്ദേഹത്തിനു ഭാഗ്യം ലഭിച്ചില്ലെന്നുള്ള സംഗ തിയും ഇവിടെ സ്മത്തവ്യമാകുന്നു. സരസ്വതീദാസന്മാരോട് ലക്ഷ്മീഭഗവതിക്കു സഹജമായുള്ള കടാക്ഷവീക്ഷണവൈ മുഖ്യം ചരിത്രനായകൻെറ വിഷയത്തിൽ ഇത്രമാത്രമല്ലേ ഫലിച്ചുള്ളു എന്നു ഭാഷാഭിമാനികൾക്കു ഒരുവിധം നോ ക്കിയാൽ സമാധാനപ്പെടാൻ പാടില്ലായ്കയുമില്ല.

1107 ഇടവം 25-ാനു- 55 വയസ്സു തികയുകയാൽ സർവ്വീസിൽനിന്നു പെൻഷൻ പററിക്കൊള്ളുന്നതിനു ഗവർൺമെൻറു അദ്ദേഹത്തെ അനുവദിച്ചു. പ്രൈവററു സർവീസിലും ഗവർൺമെൻറു സർവ്വീസിലുമായി 35 വർഷ കാലം തിരുവിതാംകൂറിലെ ജനങ്ങളേയും ഗവർൺമെൻറി നേയും രാജകുടുംബത്തേയും അദ്ദേഹം സേവിച്ചു. ഇതിൽ 31 കൊല്ലവും ഗവർൺമെൻറുസർവ്വീസിൽ തന്നെയായി രുന്നു. പെൻഷൻ പററിയതിനു ശേഷവും അദ്ദേഹം ഗവർൺമെൻറിനേയും പൊതുജനങ്ങളേയും സേവിച്ചു കൊണ്ടാണിരിക്കുന്നതു്. ദേശസേവനവും സക്കാർസേവ നവും ഇങ്ങനെ നിരന്തരമായി നടത്തിക്കൊണ്ടിരുന്നതി നിടയിലും മലയാളഭാഷയേയും സാഹിത്യത്തെയും അദ്ദേഹം ഉദാരമായ വിധം പോഷിപ്പിച്ചുകൊണ്ടിരുന്നു. ആ 'കാവ്യാ ധ്വസഞ്ചാര'ത്തെപ്പററി അടുത്ത അദ്ധ്യായത്തിൽ വിവ രിക്കാം.

---

# മൂന്നാമദ്ധ്യായം

## കാര്യാധ്വസഞ്ചാരം

ബാല്യകവിതകൾ.

മിസ്റ്റർ പരമേശ്വരയ്യർ പന്ത്രണ്ടാമത്തെ വയസ്സിൽ നസ്രാണിദീപികയുടെ ലേഖകനായിരുന്നുവെന്നും, മലയാളമനോരമയുടെ ആവിർഭാവകാലത്തു് അതിലേയ്ക്കു പദ്യങ്ങളെഴുതിയിരുന്നുവെന്നും മുന്നൊരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ സാഹിത്യവാസനയെ ബാല്യാൽപ്രഭൃതി അദ്ദേഹം പരിപോഷിപ്പിച്ചുപോന്നു. വിദ്യാൎത്ഥിയായിരുന്ന കാലത്തും അദ്ദേഹത്തിൻെറ നില അതിൽനിന്നു വ്യത്യസ്തമായിരുന്നില്ല. മട്രിക്കുലേഷൻപരീക്ഷ നടന്നുകൊണ്ടിരുന്ന കാലത്തുണ്ടായ ഒരു സംഭവം നേരമ്പോക്കുള്ളതാണു്. അക്കാലത്തു് കൊല്ലത്തുനിന്നു പരവൂർ വി. കേശവനാശാൻെറ ആധിപത്യത്തിൽ "സുജനാനന്ദിനി" എന്നൊരു പത്രം പുറപ്പെട്ടുകൊണ്ടിരുന്നു. അതിൽ ചേൎത്തിരുന്ന ഏവൂർ വേലുപ്പിള്ളയുടെ "കളമതിലളിവണ്ണൻ കേളിയാടേണമെന്നും" എന്നൊരു സമസ്യ ചരിത്രനായകനും പൂരിപ്പിച്ചയച്ചിരുന്നു. പരിക്ഷയ്ക്കു് ഉത്തരമെഴുതിയശേഷം, അന്നു പരിക്ഷാസൂപ്രണ്ടായിരുന്ന മി പി. അയ്യപ്പൻപിള്ള ബി. ഏ. യുടെ അടുക്കൽ ചെന്നപ്പോൾ, അദ്ദേഹത്തിന്റെ മേശപ്പുറത്തു് അന്നുവന്ന സുജനാനന്ദിനിപ്പത്രം പൊട്ടിക്കാതെ കിടക്കുന്നതുകണ്ടു. അതിൽ ഉണ്ടായിരുന്ന തൻെറ സമസ്യാപൂരണം വിദ്യാൎത്ഥി ചൂണ്ടിക്കാണിക്കുകയും അതു സൂപ്രണ്ടിനെ അത്യധികം സന്തോഷിപ്പിക്കുകയും ചെയ്തു.

കോളെജ്ജുവിദ്യാഭ്യാസകാലത്തു് ഈ കവിതാഭ്രമം വർദ്ധമാനമായിത്തന്നെയാണിരുന്നതു്. സുജനാനന്ദിനി, മലയാളമനോരമ മുതലായ പത്രങ്ങളിൽ പ്രത്യക്ഷപ്പെട്ടിരുന്ന ഭാഷാന്തരീകരണങ്ങളിലും സമസ്യാപൂരണങ്ങളിലും അദ്ദേഹം സംബന്ധിച്ചു. അക്കാലത്താണു് "സ്യമന്തകം മണിപ്രവാളം" എന്ന പേരിൽ ഏതാനും പദ്യങ്ങളെഴുതി ഗുരുഭൂതനായ രാമക്കുറുപ്പിന്റെ അനുഗ്രഹവും പ്രശംസയും സമ്പാദിച്ചതു്. ഷേക്സ്പീയർ മഹാകവിയുടെ "Twelfth Night" എന്ന നാടകം "പ്രച്ഛന്നപോതകം" എന്ന പേരിൽ തർജ്ജമചെയ്തു്, ഗുരുനാഥനായ രവിവർമ്മ കോയിത്തമ്പുരാനു് അയച്ചുകൊടുത്തു. അദ്ദേഹമാകട്ടെ,

"വിശിഷ്യ ശിഷ്യേഷു കുശാഗ്രശാതയാ
മനീഷയാ യഃ പ്രമദം മമാതനോൽ
സമേത്യ സ ത്വാം വിജയം സതാം മുദം
കരിഷ്യതീത്യേവഹി വിശ്വസിമ്യഹം."

എന്ന ഒരു ആശംസാപദ്യത്താൽ സ്വശിഷ്യനെ പ്രശംസിച്ചു. ബി. ഏ. ക്ലാസിൽ ഒരു സംസ്കൃതപാഠപുസ്തകമായിരുന്ന "പ്രസന്നരാഘവ" നാടകത്തിന്റെ ഏതാനും ഭാഗം തർജ്ജമചെയ്തതും, "സമുദ്രശതകം" എന്ന പ്രകൃതിവർണ്ണനപരമായ ഒരു കൃതി രചിച്ചതും, "അക്ഷയപാത്രം" കഥയെ അധികരിച്ചു് ഒരു ശതകം നാലുമണിക്കൂർകൊണ്ടു് എഴുതിത്തീർത്തതും കോളെജ്ജു വിദ്യാർത്ഥിയായിരുന്ന കാലത്താണു്. ഈ ബാല്യകവിതകളിൽ മിക്കതും കൈരളിക്കു നഷ്ടപ്പെട്ടിരിക്കുന്നു. അക്ഷയപാത്രത്തിലെ ഒരു പദ്യം നോക്കുക:—

"അടിയനടിയിണത്താരൊന്നു വന്ദിച്ചുകൊണ്ട-
ക്കുടിലമതികളാകും പാത്ഥരെപ്പററിയല്പം
മടിയകലെയകററിക്കേൾക്കുകെന്നാകിലോതാം;
കൊടിയ ദുരിതമാണേ ചെയ്യതെല്ലു ബുധിശ്രുന്യർ."

സമുദ്രശതകത്തിലെ ഒരു പദ്യമാണു് താഴെ ചേർക്കുന്നതു്.

"തീരത്തിങ്കൽ സികത സതതം ചേറിലാറാടിയാലും
ക്രൂരൊക്കും നിൻ സവിധമതിൽ വാണെത്രയും ശുദ്ധമാകും;
നാരിന്നില്ലേ കുസുമസഹവാസത്തിനാൽ ഗന്ധം? ഏവൻ
സാരന്മാരോടിടപഴകിയാൽ ഹന്ത! സത്തായ് വരാത്തു?

മലയാളത്തിലെന്നപോലെ ഈ വിദ്യാത്ഥി സംസ്കൃതത്തിലും നിഷ്പ്രയാസം കവനങ്ങൾ ചെയ്തിരുന്നു. അവ മിക്കതും ഇന്നു നഷ്ടപ്പെട്ടിരിക്കയാണെങ്കിലും അന്നത്തെ കൃതികളുടെ മാതൃക കാണിക്കാൻ മാത്രം ഒരു പദ്യം ഇവിടെ ഉദ്ധരിക്കാം.

"കല്പാന്തക്രൂരസൂരോൽകരകരനികര-
സ്സാരഘോരാച്ഛിഷോദ്യ-
ച്ചേതസ്താപേഷു സത്ഭചപ്യവനിഭവനകാ
യത്ര സമ്മജ്ജനേന
പീയൂഷാസ്വാദനാലാലസതരഹൃദയാ-
സ്സന്തി ശൈത്യാധികത്വാൽ
പ്രാലേയാദ്രിപ്രഭാവോ ജയതിഹരിഹര-
സ്യാന്തികേയം തടാഗഃ."

നാവായിക്കുളം ക്ഷേത്രക്കുളത്തെ പരാമർശിച്ചു രചിച്ചിട്ടുള്ള ഏതാനും ശ്ലോകങ്ങളിലൊന്നാണിതു്.

ബി. എ. വിദ്യാത്ഥിജീവിതം സാഹിത്യപരമായ ഒരന്തരീക്ഷത്തിൽതന്നെയായിരുന്നു. കരമന താമസിച്ചി

രുന്നകാലത്തു് പ്രസിദ്ധസംസ്കൃതപണ്ഡിതനും കവിയുമായിരുന്ന കേശവശാസ്ത്രികളുമായി പരിചയപ്പെടുന്നതിനും അദ്ദേഹത്തിൽനിന്നു പലതും പഠിക്കുന്നതിനും ഇടയായി. ഉള്ളൂർ സീനിയർ ബി. ഏ. ക്ലാസിൽ പഠിക്കുമ്പോൾ പ്രസിദ്ധസരസകവിയായിരുന്ന ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ ജൂനിയർ ബി. ഏ. യ്ക്കും, പിന്നീടു സ്വദേശാഭിമാനിപത്രാധിപരായിത്തീർന്ന കെ. രാമകൃഷ്ണപിള്ള എഫ്. ഏ. യ്ക്കും പഠിക്കുകയായിരുന്നു. ഉള്ളൂരും ഒടുവും തമ്മിലുണ്ടായ സൌഹാർദ്ദബന്ധം അത്യന്തം ദൃഢമായിത്തീർന്നു. ഒടുവു് ആരംഭിച്ച "രാമാനുജൻ"പത്രത്തിൽ അവരിരുവരും മുടങ്ങാതെ കവിതകളെഴുതിക്കൊണ്ടിരുന്നു. കെ. രാമകൃഷ്ണപിള്ളയെ പത്രപ്രവർത്തനത്തിലേക്കു് ആകർഷിച്ചതു് ഈ രണ്ടു സ്നേഹിതന്മാരുംകൂടിയാണു്. പരിചിതന്മാരേയും സ്നേഹിതന്മാരേയും കൈകൊടുത്തു സരസ്വതീക്ഷേത്രത്തിൽ പ്രവേശിപ്പിക്കുകയെന്ന ആ പരിപാവനകർമ്മം ഈ സാഹിതീവല്ലഭൻ, ഇങ്ങനെ തന്റെ വിദ്യാർത്ഥിജീവിതകാലത്തുതന്നെ ആരംഭിച്ചുകഴിഞ്ഞിരുന്നു.

വഞ്ചീശഗീതി.

---

പരമേശ്വരയ്യർ കോളെജുവിദ്യാർത്ഥിയായിരുന്ന കാലത്തു രചിച്ചിരുന്ന ചില കൃതികളെപ്പററി മുൻപു് പറഞ്ഞുവല്ലോ. പിന്നീടു പല വിഷയങ്ങളെപ്പററി പത്രങ്ങളിലും മാസികകളിലും ഖണ്ഡകവിതകൾ പ്രസിദ്ധംചെയ്തുകൊണ്ടിരുന്നു. അവയിൽ ആദ്യത്തേതു മലയാളിയിൽ പ്രസിദ്ധപ്പെടുത്തിയ "മൊട്ടുസൂചി"യാണെന്നു തോന്നുന്നു. ഈവക കൃതികൾ ഭാഷാകവിതയിലെ നവീനപ്രസ്ഥാനത്തിന്റെ ബീജാവാപത്തിൽ ചരിത്രനായകനുള്ള സ്ഥാനത്തെ വിശ

ദീകരിക്കുന്നവയാണു്. എന്നാൽ ഗ്രന്ഥരൂപത്തിലുള്ള ആദ്യത്തെ കൃതി 1080-ൽ പ്രസിദ്ധം ചെയ്ത "വഞ്ചീശഗീതി" യാകുന്നു. കേരളവർമ്മ വലിയകോയിത്തമ്പുരാൻ, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കൊട്ടാരത്തിൽ ശങ്കുണ്ണി മുതലായവരുടെ പ്രശംസയ്ക്കു് ഈ കൃതി പാത്രമായിത്തീർന്നു.

ഉദ്യോഗജീവിതത്തിൽ പ്രവേശിച്ച കാലത്തിനടുത്തു രചിച്ചിട്ടുള്ള പ്രബന്ധങ്ങളിലും കവിതകളിലും അധികഭാഗവും കൊല്ലത്തുനിന്നു പുറപ്പെട്ടിരുന്ന 'മലയാളി'യിലാണു് പ്രസിദ്ധപ്പെടുത്തിയിരുന്നതു്. "ജാമദഗ്ന്യൻ" എന്ന പേരുവച്ചു് അതിൽ പ്രകാശനം ചെയ്തിരുന്ന സാഹിത്യവിമർശപരമായ ലേഖനപരമ്പര സഹൃദയന്മാരുടെ ശ്രദ്ധയെ ബലാദാകർഷിച്ചിരുന്നു. കേരളത്തിലെ ഗദ്യകാരന്മാരെപ്പററി ഭാഷാപോഷിണിയിലുണ്ടായിരുന്ന ഒരു ലേഖനത്തിനു് ആ മാസികഗ്രന്ഥത്തിൽതന്നെ കഥാനായകൻ ഒരു പ്രത്യാഖ്യാനപ്രബന്ധം പ്രസിദ്ധീകരിക്കുകയുണ്ടായി. ഇതു പരേതനായ കണ്ടത്തിൽ വറുഗീസുമാപ്പിളയുടെ പ്രകടമായ അഭിനന്ദനത്തിനു പാത്രീഭവിച്ചു. ആധുനികഗദ്യകാരന്മാരുടെ ഇടയിൽ അഭ്യസൂയാർഹമായ ഒരു സ്ഥാനത്തിനു് ഉള്ളൂർ പരമേശ്വരയ്യർ "അവകാശി"യാണെന്നു വറുഗീസുമാപ്പിള അന്നു രേഖപ്പെടുത്തുകയുണ്ടായി. കാളിദാസനെപ്പററി ഗവേഷണപരമായ ഒരു ലേഖനപരമ്പരയും ആ കാലത്തു തന്നെയാണു് ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെടുത്തിയതു്.

**മയൂരസന്ദേശപരിഭാഷ.**

വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ സുപ്രസിദ്ധമായ മയൂരസന്ദേശം ഉള്ളൂർ ഇംഗ്ലീഷിലേയ്ക്കു പരിഭാഷപ്പെടുത്തിയതും 1080-ൽ തന്നെയാണു്. പ്രസ്തുത

തജ്ജമയെപ്പററി മലയാളമനോരമ അന്നു് ഈ വിധം അഭിപ്രായപ്പെടുകയുണ്ടായി: —

"വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കിയ മയൂരസന്ദേശകാവ്യത്തെ ഉള്ളൂർ. എസ്. പരമേശ്വരയ്യർ അവർകൾ ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തി, ഇൻഡ്യൻ റിവ്യൂ എന്ന മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. അതു മാസികയിൽനിന്നു പ്രത്യേകമൊരു പുസ്തകമായി അച്ചടിപ്പിച്ചതിന്റെ ഒരു പ്രതി അഭിപ്രായത്തിനായി ഇവിടെ അയച്ചുതന്നിരിക്കുന്നു. തന്നെ ഭരമേല്പിക്കുന്ന ഏതു ജോലിയും എത്രയും തൃപ്തികരമാംവണ്ണം നിറവേററി കാര്യശേഷികൊണ്ടും ഉൽകൃഷ്ടപരീക്ഷാവിജയംകൊണ്ടും സ്വഭാവവിശേഷംകൊണ്ടും രാജഭക്തികൊണ്ടും ഭാവിയിൽ നമ്മുടെ രാജ്യത്തിൽ ഏററവും ഉയന്ന ഒരു പദവിയെ പ്രാപിക്കാനിടയുള്ള ഒരാളെന്നു പരക്കെ സമ്മതം പ്രാപിച്ചിട്ടുള്ള ഒരു സക്കാരുദ്യോഗസ്ഥനാണു് പരിഭാഷകനായ പരമേശ്വരയ്യരവർകൾ. ആ ജോലികൾക്കിടയിൽ സാഹിത്യവിഷയങ്ങളിൽക്കൂടി ഇങ്ങനെ മനസ്സിരുത്താൻ സാധിക്കുന്നതു് എത്രയും അഭിനന്ദനീയമാകുന്നു. പക്ഷേ, പരമേശ്വരയ്യരവർകൾ ഭാഷാവിഷയങ്ങളിൽ പ്രകൃത്യാ തന്നെ പ്രതിപത്തിയുള്ള ഒരാളാകയാൽ ഇതിനെക്കുറിച്ചു് അത്ര അത്ഭുതപ്പെടാനൊന്നുമില്ല. ഇങ്ങനെയുള്ള ഒരാളിൽ നിന്നു് ആഗ്രഹിക്കാവുന്നതിൽ വളരെ അധികമായി ഈ പരിഭാഷ നന്നായിട്ടുണ്ടെന്നു മൂലത്തിൽ വെളിവായും മറവായുമിരിക്കുന്ന രസികത്വങ്ങളെ തജ്ജമയിലും വരുത്തണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി ചില സ്ഥലങ്ങളിലെല്ലാം

മൂലത്തെ കുറെക്കൂടി വിസ്തരിച്ച് എടുത്തെഴുതീട്ടുണ്ടെന്നും കാണാം. ആകപ്പാടെ ഈ തർജ്ജമ വളരെ ഭംഗിയായിട്ടുണ്ടെന്നു നിസ്സംശയം അഭിപ്രായപ്പെടാവുന്നതാണ്." കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ ചരിത്രനായകനയച്ച ഒരു കത്തിൽ മയൂരസന്ദേശപരിഭാഷയെപ്പററി ഇങ്ങനെ പ്രസ്താവിച്ചുകാണുന്നു.

"സയുക്തിവിന്യാസമഹോ നടേശോ
മയൂരസന്ദേശവിവർത്തനം തേ
അയത്നനിർമ്മാണമനോജ്ഞബന്ധം
സ്വയം പ്രകാശ്യ പ്രമദം വ്യധാന്മഃ."

രമേശചന്ദ്രദത്തൻ മുതലായ പല പണ്ഡിതന്മാരും ഈ തർജ്ജമയെ അർഹിക്കുന്ന വിധത്തിൽ ശ്ലാഘിച്ചിട്ടുണ്ട്.

നർമ്മസുഹൃത്തുക്കൾ

അപ്പൻതമ്പുരാൻ തിരുമനസ്സിലെ ഉടമസ്ഥതയിലും കുഞ്ഞിക്കുട്ടൻ തമ്പുരാൻെറ പത്രാധിപത്യത്തിലും 'രസികരഞ്ജിനി' നടന്നുകൊണ്ടിരുന്ന കാലമായിരുന്നു അത്. "വഞ്ചീശഗീതി" വായിച്ചു സന്തുഷ്ടചിത്തനായ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, "അതുപോലേ ഞങ്ങൾക്കും, പുതുതായി ത്തരികചിലതു; ചെറുതുമതി" യെന്നു ചരിത്രനായകനു് എഴുതി അയച്ചു. പേരുവസഹായം മുടങ്ങിയാൽ രഞ്ജിനീ പത്രാധിപർ ഉടനെ അരിശപ്പെട്ടു കത്തയയ്ക്കുകയായി. ഒരു കത്തിലെ രണ്ടു മൂന്നു പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കാം.

"ഒട്ടുനാളായ് രഞ്ജിനിക്കു
കിട്ടുമാറില്ല ലേഖനം;
മട്ടുനന്നല്ല;യിപ്പാണ്ടി-
ച്ചിട്ടു പററില്ല തോഴരേ!

"പരമേശചാരയ്യരിതുമട്ടമാന്തമായ്-
പ്പുരമേറവു ചൊന്ന ഭരമേററിടാതെയും
സരസക്ക രഞ്ജിനിയിൽ നീരസം വരാൻ
തരമാക്കുമാറഹഹ! വിട്ടുനില്ക്കയോ?

"ഇതെന്തുക്രൂരതാണിതുപോലെയായാ-
ലതെൻെറ താഴ്ച്ചരൂപമാമോ?
ചിതം പെറും ലേഖനമാണതിലൊന്നും
മിതവചൻ തന്നിടുകില്ലയെന്നോ?"

ഏതാണ്ടിക്കാലത്തുതന്നെയാണു് മഹാകവി പന്തളത്തുതമ്പുരാൻ അദ്ദേഹത്തിൻെറ കവനകൌമുദി ഒരു പ്രതിപക്ഷപത്രികയായി പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയതു്. ഒരു വൃത്താന്തപത്രം പദ്യമയമായി നടത്തുന്ന കാര്യത്തിൽ ചരിത്രനായകനു് ആദ്യം ചില ആശങ്കകളുണ്ടായിരുന്നതായിക്കാണുന്നു. എങ്കിലും കൌമുദി വളരെ പ്രശസ്തമായ നിലയിൽ നടന്നുകണ്ടപ്പോൾ അതിലേയ്ക്കു പല കവിതകളും ഉള്ളൂർ അയച്ചുകൊടുക്കുകയുണ്ടായി. ഒറവങ്കര രാജനോടു് കൌമുദിക്കു ലേഖനസഹായം ചെയ്യുവാൻ അഭ്യർത്ഥിച്ചുകൊണ്ടു് അദ്ദേഹം അക്കാലത്തു കൌമുദിയിൽ പ്രസിദ്ധം ചെയ്ത ഒരു പദ്യം നോക്കുക.

"നവസാഹിതി തൻെറ ക്രുത്തരങ്ങാം
തവ സാഹ്യം കലരാത്തൊരാ വരാംഗി
അവസാനമെഴാതെ കേണിടുന്നു
ദിവസാധീശനു കോകിപോലെ രാവിൽ."

മി. പരമേശ്വരയ്യർ കൊട്ടാരക്കര തഹശീൽദാരായിരിക്കുന്നകാലത്തു് ഒറവങ്കര രാജൻ അയച്ചതും, അവർ

തമ്മിലുള്ള മൈത്രിയെ പ്രസ്ഫുടീകരിക്കുന്നതുമായ കത്തിലെ ഒരു പദ്യമാണിതു്:—

"കണ്ടിട്ടില്ലിജ്ജനർഷി സുകവേ! തമ്മിലെന്നാലുമേതാം
പണ്ടിഷ്ടന്മാരിരുവരുമയേ! നമ്മളെന്നേ വരാവൂ;
ഉണ്ടൊട്ടേറെബ്ഭവതി കുതുകം വാസനാവൈഭവത്തെ-
ക്കൊണ്ടിട്ടല്ലോ ജനമിഹ പുരാവൃത്തമോമ്മിച്ചിടുന്നു."

അക്കാലത്തു് 'രാമാനുജൻ' മാസികയുടെ പത്രാധിപത്യം സ്വീകരിച്ചു തൃശ്ശൂർ താമസിച്ചിരുന്ന മഹാകവി വള്ളത്തോൾ അയച്ച ചില കത്തുകളും ശ്രദ്ധേയങ്ങളാണു്:—

"രാമാനുജന്നു ലഘുലേഖനമിങ്ങയ്യാൻ
കാമാനുകൂലമൊരെഴുത്തിവനേകിയില്ലേ?
ആമാതിരിക്കതിനു നിങ്ങളയച്ച ഭൂരി-
പ്രേമാക്ഷരാപ്രസരമായൊരു കാർഡുകിട്ടി.

"സൂരിപ്രവീര! കവിയെന്നു നടിപ്പൊടെന്തോ
വാരിപ്പിടിച്ചെഴുതുകെന്നൊരു വിഡ്ഢിവേഷം
നേരിട്ടു നിങ്ങളൊടു കാട്ടുകവയ്യയെന്നൽ-
ത്താരിങ്കലോത്തുഴറി വാചകമായ്ക്കുറിച്ചേൻ.

"ഭേഷായ ഹൌണി, തമിഴ്, കൈരളി, ദേവവാക്കി-
ബ്ഭാഷാചതുഷ്കമൊരുപോലെ പഠിച്ചുകൂട്ടി,
തോഷാൽപ്പെരുത്തറിവുനേടിയൊരങ്ങയെങ്ങു?
ദോഷാഗ്രഗണ്യനിവനെങ്ങു നോക്കിടേണ്ടേ?"

"പ്രേമപ്രാപ്തിക്കു തമ്മിൽപ്പരിചയമുളവാം
മുന്നമേ സ്വാത്മവാദ-
സ്തോമം ദുഷ്കമാ വല്ലാത്തൊരു കഴിവിവനെ-
ന്നങ്ങു തോന്നില്ലയല്ലോ;

ആ മട്ടായുള്ളൊരാളല്ലമലമതിഭവാ-
നെന്ന വിശ്വാസമൂലം
കാമം പോലെൻവിചാരം പലതുമിഹതുറ
ന്നോതിനേൻ നിതിരാശേ!"

വള്ളത്തോളിൻെറ വിനയാതിരേകമാണ് ഈ പദ്യങ്ങളിൽ പ്രകാശിക്കുന്നതു്. അന്നു് ഈ മഹാകവികൾ പരസ്പരം കണ്ടുകഴിഞ്ഞിരുന്നില്ല. ചരിത്രനായകൻ വൈക്കത്തു തഹശിൽദാരായിരിക്കുമ്പോൾ, 1082-ലാണു്, ആ സന്ദർശനം നടന്നതു്. അതിനു മുൻപു കൊട്ടാരക്കര തഹശീൽദാരായിരിക്കുമ്പോൾതന്നെ പന്തളത്തുതമ്പുരാനുമായി പരിചയപ്പെട്ടുകഴിഞ്ഞിരുന്നു.

കുന്നത്തൂർവച്ചാണു്, 1081-ൽ, "സുജാതോദ്വാഹം ഭാഷാചമ്പു" എഴുതിത്തീർത്തതു്. ഇതു ഗുരുനാഥനായ രവിവമ്മകോയിത്തമ്പുരാൻെറ 'ഉഷാപരിണയം' ചമ്പുവിൻെറ ഒരു അനുകരണമായിരുന്നു. അന്നു കേരളകല്പദ്രുമം പ്രെസ്സിലെ മാനേജരായിരുന്ന മഹാകവി വള്ളത്തോളിൻെറ ആഗ്രഹവും ഉപദേശവും അനുസരിച്ചു് കേരളകല്പദ്രുമത്തിൽതന്നെ അതു് അച്ചടിപ്പിച്ചു. പ്രസ്തുതകവിതയെപ്പററി അന്നു വള്ളത്തോൾ അയച്ച ഒരു കത്തിൽ ഇങ്ങനെ എഴുതിക്കാണുന്നു:—"കൃതി വളരെ ശ്ലാഘ്യമായ വിധത്തിൽ നന്നായിരിക്കുന്നു. 'മാനംചേരുന്ന മല്ലീശര........' എന്നു തുടങ്ങുന്ന ശ്ലോകമാണു് എനിക്കു് അത്യധികമായി ബോധിച്ചതു്. സാക്ഷാൽ മഴമംഗലത്തിന്റെ ഛായതന്നെ. സംസ്കൃതപ്രത്യയഹീനത എന്ന ഗുണം വിശേഷമായിട്ടുണ്ടുതാനും. വടക്കക്കു് ആക്ഷേപിക്കത്തക്ക ഭാഗം ഏറെത്തോന്നിയില്ല. ആകപ്പാടെ ഒരു വിശിഷ്ടഗ്രന്ഥമായിട്ടുണ്ടു്....." വള്ളത്തോൾ സൂചിപ്പിക്കുന്ന ആ പദ്യം ഇതാണു്.

"മാനം ചേരുന്ന മല്ലീശരമഹിതജയ-
സ്തംഭശ്രുംഭൽപതാകാ-
സ്ഥാനം കൈക്കൊണ്ടു ദൃഷ്ടിക്കമൃതമഴപൊഴി-
ക്കുന്നൊരത്തയ്യലാളെ
ആനന്ദാംഭോധിവീചീകലവികളിലനേ-
കായിരം മജ്ജനം ചെ-
യ്താനംഗാസ്ത്രാത്തരാകും നൃപർ മിഴികളിരെ-
ക്കണ്ടു കൊണ്ടാടി നിന്നാർ".

മഹാകാവ്യനിർമ്മാണം.

ചരിത്രനായകൻെറ കൊട്ടാരക്കര ജീവിതം പലതുകൊണ്ടും പ്രാധാന്യമേറിയതാണ്. അന്നാണ് മലയാളത്തിലെ അദ്വിതീയമഹാകാവ്യമായ "ഉമാകേരളം" എഴുതാൻ തുടങ്ങിയതു്. "മാഘ"ത്തെ അനുകരിച്ചു് ഒരു മഹാകാവ്യം പന്തളത്തു കേരളവർമ്മതമ്പുരാനും "നൈഷധ"ത്തെ അനുകരിച്ചു് ഒന്നു ചരിത്രനായകനും എഴുതണം എന്നു് അവരിരുവരും കൂടി തീരുമാനിച്ചു. അന്നു പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന, മലയാളത്തിലെ ഒന്നാമത്തെ മഹാകാവ്യമായ 'ശ്രീരാമചന്ദ്രവിലാസം' നവ്യതയാൽ ഏവരുടെയും ആദരവിനെ അർഹിച്ചിരുന്നു; എന്നാൽ അതിൽ സംസ്കൃതശ്ലോകങ്ങളുടെ ആശയപരാവർത്തനം അധികമായുണ്ടായിരുന്നതും, ശബ്ദാർത്ഥങ്ങൾക്കു് നിഷ്കർഷ ഇല്ലാതിരുന്നതും കണ്ടപ്പോൾ ആ ന്യൂനതകൾ കൂടാതെയുള്ള ഒരു മഹാകാവ്യം നിർമ്മിക്കണമെന്നുണ്ടായ അഭിനിവേശമാണു് ഇവരെ പ്രധാനമായി അതിലേയ്ക്കു പ്രേരിപ്പിച്ചതു്. ഇവരുടെ ആ ഉദ്യമമറിഞ്ഞാണു് വള്ളത്തോൾ ചിത്രയോഗമെഴുതാൻ സമാരംഭിച്ചതു്.

മി. പരമേശ്വരയ്യരുടെ ഉമാകേരളം മഹാകാവ്യം 1087-ൽ പൂർത്തിയായി; 1089-ൽ അതു പ്രസിദ്ധീകരിക്കുകയും ചെയ്തു. പന്തളത്തു തമ്പുരാന്റെ രുക്മാംഗദചരിതം അതിനു മുൻപുതന്നെ പുറത്തു വന്നുകഴിഞ്ഞിരുന്നു. ഉമാകേരളത്തെപ്പററി കേരളവർമ്മവലിയകോയിത്തമ്പുരാൻ പുറപ്പെടുവിച്ചിട്ടുള്ള ചില അഭിപ്രായങ്ങൾ അത്യന്തം ശ്രദ്ധേയങ്ങളാകുന്നു. "ഇതു് അതുല്യമായ ഒരു മഹാകാവ്യമാകുന്നു. നിങ്ങൾ വാസ്തവത്തിൽ ഒരു ഭാഷാശ്രീഹർഷനാണു്. ആ മഹാനായ സംസ്കൃതകവിക്കു് എത്ര നിഷ്കൃഷ്ടമായി നിങ്ങൾ സാദൃശ്യം വഹിക്കുന്നു! നവരസങ്ങൾ കൂടാതെയും നവനവങ്ങളായ രസങ്ങൾ ഇതിൽ അടങ്ങീട്ടുണ്ടു്. നിങ്ങളുടെ കവിയശസ്സിനു് ഈ മഹാകാവ്യം ഒരു അനശ്വരമായ ജയസ്തംഭമായി മലയാളഭാഷ ഉള്ളിടത്തോളംകാലം ശോഭിക്കുന്നതാണു്."

1083-ൽ കൽക്കുളത്തു തഹശീൽദാരായിരിക്കുന്ന കാലത്താണു് "നേച്ച്" എന്ന പച്ചമലയാളകൃതി നിർമ്മിച്ചതു്. കുണ്ടൂർ നാരായണമേനോന്റെ 'കോമപ്പൻ' മുതലായ കൃതികൾ പുറത്തുവന്നപ്പോൾ, ഭാഷയിലെ പച്ചമലയാളപ്രസ്ഥാനകോലാഹലത്തിൽ തനിക്കും പങ്കുകൊണ്ടാൽ കൊള്ളാമെന്നു് ഉള്ളൂരിനുണ്ടായ ഒരഭിനിവേശത്തിന്റെ ഫലമാണു് ഈ കൃതി. പ്രസ്തുതകവിതയെപ്പററി കേരളകാളിദാസൻ തിരുമനസ്സുകൊണ്ടു് (14-2-84-ൽ) ഇങ്ങനെ എഴുതി:—"ഒരു നേച്ച് എന്ന കൃതി മുഴുവനും വായിച്ചു. ഭാഷാകവിതയിൽ ഇത്ര മാധുര്യം ഉള്ള ഒരു കൃതി ഞാൻ വായിച്ചിട്ടില്ല. ഞാൻ വായിച്ചി

ട്ടില്ലാത്ത ഭാഷാഗ്രന്ഥങ്ങൾ പലതുമുണ്ടായിരിക്കാം. എന്നാൽ അതിലൊന്നിലും പച്ചമലയാളം ഇത്ര ഭംഗിയായും ശുദ്ധമായും ദ്വിതീയാക്ഷരപ്രാസനിയമത്തോടുകൂടിയും പ്രയോഗിച്ചുകാണുകയില്ലെന്നു തീർച്ചയായും പറയാം. ഈ കൃതി വായിക്കുമ്പോൾ ഒരാനന്ദം തോന്നുന്നതു് അന്യാദൃശമായിരിക്കുന്നു. ദേവീവിഷയകമായ രതിഭാവവും അതികോമളമായ മലയാളത്തിന്റെ ഭംഗിയും കൂടി ഈ കൃതിയെ ഭാഷാകാവ്യങ്ങളിൽ വച്ചു് ഒരു ഉത്തമസ്ഥാനത്തിനു് അർഹമാക്കിട്ടുണ്ടു്."

കൂട്ടകവിതകൾ

പ്രതിപക്ഷപത്രികയായിരുന്ന കവനകൗമുദി 1083മുതൽ മാസികയായി പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. ആ രംഗത്തിൽ അക്കാലത്തു ചൊല്ലിയാടിയിരുന്നവരിൽ പ്രമാണികൾ മെ: വള്ളത്തോൾ നാരായണമേനോൻ, പന്തളത്തു കേരളവമ്മ തമ്പുരാൻ, കുററിപ്പുറത്തു കേശവൻനായർ, ഉള്ളൂർ എസ്. പരമേശ്വരയ്യർ എന്നിവരായിരുന്നു. പരമേശ്വരയ്യരുടെ നേർച്ച കൗമുദിയിലാണു് ആദ്യം പ്രസിദ്ധീകരിച്ചതു്. കൂട്ടകവിതകൾ ധാരാളമായി ഉണ്ടായിക്കൊണ്ടിരുന്ന കാലമായിരുന്നു അതു്. "പ്രസിദ്ധമോ, ഉൽപാദ്യമോ ആയ ഒരു കഥ ഇതിവൃത്തമായി സ്വീകരിച്ചു്, അതിനെ ആസ്പദമാക്കി ഏതാനും സർഗ്ഗങ്ങളിൽ ഒരു ഖണ്ഡകൃതി രചിക്കണമെന്നു് രണ്ടോ അതിലധികമോ കവികൾ ഒന്നിച്ചുകൂടുന്ന അവസരങ്ങളിൽ തീർച്ചപ്പെടുത്തി ആ തീർച്ച അനുസരിച്ചു് ഇന്നയിന്ന സർഗ്ഗങ്ങൾ ഇന്നയിന്ന കവികൾ നിർമ്മിക്കണമെന്നു നിർദ്ദേശിച്ചു്,

നിമിഷകവനപ്രസ്ഥാനത്തെയോ അല്ലെങ്കിൽ ഒന്നോ രണ്ടോ ദിവസംകൊണ്ടു കാവ്യപരിസമാപ്തി വരത്തക്ക നിലയിൽ ഉള്ള ഏതെങ്കിലും സുഗമനിബന്ധനപ്രസ്ഥാനത്തെയോ അംഗീകരിച്ചു്, ആ വിനോദവ്യവസായം പൂത്തിയാക്കി അതിന്റെ ഫലം വല്ല മാസികകളിലും പ്രസിദ്ധീകരിക്കുക എന്നുള്ള കാര്യപരിപാടിയായിരുന്നു അവർ പ്രായേണ ആ മാതിരി സന്ദർഭങ്ങളിൽ അനുവത്തിച്ചു വന്നതെന്നു് കൂട്ടുകവിതകളുടെ സമ്പ്രദായത്തെപ്പററി "അരുണോദയ"ത്തിൻെറ മുഖവുരയിൽ മിസ്റ്റർ പരമേശ്വരയ്യർ പ്രസ്താവിച്ചു കാണുന്നു. അന്നു പ്രചുരപ്രചാരമായിരുന്ന ഈ പ്രസ്ഥാനത്തിൽ ഉള്ളൂരും പലപ്പോഴും പങ്കുകൊള്ളുകയുണ്ടായിട്ടുണ്ടു്.

1083—ൽ വിളവങ്കോട്ടു മേലിയായിരുന്ന കാലത്തു് ചരിത്രനായകനും മി. കുററിപ്പുറത്തു കേശവൻ നായരും കൂടി രചിച്ച ഒരുകവിതയാണു് 'സംഗ്ഗം.' അക്കൊല്ലംതന്നെ പന്തളത്തെ കൂട്ടുപിടിച്ചു നിമ്മിച്ച മറെറാരു കൃതിയത്രേ "വിഷ്ണുമായ". അടുത്തകൊല്ലം മാവേലിക്കര തഹശീൽദാരായിരുന്നപ്പോൾ പ്രതിമാസം പന്തളത്തേയ്ക്കു പോകുന്നതിനും തമ്പുരാൻെറ അതിഥിയായി താമസിക്കുന്നതിനും ചരിത്രനായകനു സൗകര്യം ലഭിച്ചു. അക്കാലത്തു പല കൂട്ടുകവിതകളും അവർ നിമ്മിച്ചിട്ടുണ്ടു്. ദേവകി, പത്മിനി, സത്യവതി, കലാവതി, അംബരീഷശതകം എന്നിവ അങ്ങനെ കൈരളിക്കു സിദ്ധിച്ച സമ്പാദ്യങ്ങളാകുന്നു. ഇവയിൽ ആദ്യത്തെ രണ്ടും കൌമുദിയിൽ പ്രസിദ്ധപ്പെടുത്തി. പച്ചമലയാളകാവ്യമായ 'തങ്കമ്മ' ഭാഷാപോ

ഷിണിയിലും, പ്രാസനിർബ്ബന്ധമില്ലാതെ രചിച്ച 'സത്യവതി' ലക്ഷ്മീഭായിയിലും, 'കലാവതി' ധർമ്മബോധിനിയിലുമാണു് പ്രസിദ്ധപ്പെടുത്തിയതു്. അംബരീഷചരിതം ഗ്രന്ഥരൂപത്തിൽ തന്നെ വെളിക്കു വന്നു; അതൊരു ദ്രുതകവിതയായിരുന്നു. 'കലാവതി'യുടെ നിർമ്മാണത്തിൽ തമ്പുരാനു പുറമെ കുറിപ്പുറത്തു കേശവൻനായരും കൂടി ഭാഗഭാക്കായിരുന്നു. ഈ കൂട്ടുകവിതകളിൽ ചരിത്രനായകൻ നിർമ്മിച്ച ഭാഗങ്ങളെല്ലാം 'അരുണോദയം' എന്ന പേരിൽ ഒരു പുസ്തകമായി പ്രസിദ്ധം ചെയ്തിട്ടുണ്ടു്.

'സത്യവതി'യുടെ നിർമ്മാണത്തെപ്പറ്റി ഒരു വാക്കു പറയേണ്ടിയിരിക്കുന്നു. "പ്രാസപ്രയോഗനിയമത്തെയൊഴിച്ചു നവ്യം കാവ്യം ചമയ്ക്കുവതിനെൻ പ്രിയഭാഗിനേയൻ, ശിഷ്യാഗ്രഗണ്യനരചെയ്തതുപോലെ" കേരളവർമ്മ വലിയകോയിത്തമ്പുരാൻ നിർമ്മിച്ച 'ദൈവയോഗ' കാവ്യം വായിച്ചപ്പോൾ പന്തളത്തിനും ഉള്ളൂരിനുമുണ്ടായ ഒരഭിപ്രായമാണു് ഈ കാവ്യനിർമ്മിതിക്കു പ്രേരകമായിത്തീർന്നതു്. ഗുർവ്വക്ഷരത്തിൽ ആരംഭിക്കുന്ന വസന്തതിലകാദിവൃത്തങ്ങളിൽ പ്രാസം ഉപേക്ഷിക്കുന്നതു നന്നല്ലെന്നും എന്നാൽ ലഘ്വക്ഷരത്തിൽ ആരംഭിക്കുന്ന മാലിനീവസന്തമാലികാദിവൃത്തങ്ങളിൽ അതുകൊണ്ടു കർണ്ണസുഖത്തിനു ഹാനി ഭവിക്കുന്നതല്ലെന്നുമായിരുന്നു അവരുടെ അഭിപ്രായം. ആ അഭിപ്രായത്തിന്റെ പ്രകടനമാണു് 'സത്യവതി.' ഒന്നും മൂന്നും സർഗ്ഗങ്ങൾ ഉള്ളൂരും, രണ്ടും നാലും സർഗ്ഗങ്ങൾ പന്തളവും രചിച്ചു; എന്നിട്ടു് അതു് കേരളപാണിനിയുടേയും കെ. സി. കേശവപിള്ളയുടേയും കൃതിയാണെന്നു പറഞ്ഞു വള്ളത്തോളിനു് അയച്ചുകൊടുത്തു. മഹാകവി വള്ളത്തോൾ അതിനു

യച്ച മറുപടി സവിശേഷം ശ്രദ്ധേയമായിരിക്കുന്നു. "സത്യവതി ഒരാവൃത്തി വായിച്ചുനോക്കി. ഒന്നും മൂന്നും സർഗ്ഗം അങ്ങയുടേയും രണ്ടും നാലും സർഗ്ഗം തമ്പുരാന്റെയുമാണെന്നാണ് ഞങ്ങൾക്കു തോന്നിയതു്".

ചരിത്രനായകൻ, പന്തളത്തുതമ്പുരാൻ, കുണ്ടൂർ നാരായണമേനോൻ, ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനോൻ എന്നിവർ ചേർന്നു രചിച്ചിട്ടുള്ള മറ്റൊരുകൂട്ടുകവിതയാണ് 'ദേവയാനി.' മി. പരമേശ്വരയ്യർ ഹജൂരാഫീസിൽ ജോലിയായിരിക്കുന്ന കാലത്തു് ഒട്ടുവിൽ കുഞ്ഞുകൃഷ്ണമേനോൻ തിരുവനന്തപുരം സന്ദർശിച്ചതിന്റെ സ്മാരകമായി ഒട്ടുവു്, പന്തളം, ചരിത്രനായകൻ, കോയിപ്പള്ളി മുതലായി എട്ടുകവികൾ ചേർന്നുണ്ടാക്കിയ ഒരു ദ്രുതകവിതയാണു് 'ഭൃംഗസന്ദേശ'... 'ഭുജംഗനയവിജയം.' അതുപോലെ, ഒറവങ്കര രാജന്റെ തിരുവനന്തപുരം യാത്രാസ്മാരകമായി ഒറവങ്കര, പന്തളം, ചരിത്രനായകൻ ഇവർ ചേർന്നു് 'ഗജേന്ദ്രമോക്ഷം' എഴുതി. നന്ത്യേലത്തു പത്മനാഭമേനോൻ, പന്തളം, നാലപ്പാട്ടു നാരായണമേനോൻ, ചരിത്രനായകൻ ഇവർ ചേർന്നു രചിച്ച 'രാമൻ' എന്ന ദ്രുതകവിതയും, പന്തളം, സി. പി. പരമേശ്വരൻ പിള്ള, ഏവൂർ എൻ. വേലുപ്പിള്ള, ഉള്ളൂർ എന്നിവർ ചേർന്നു രചിച്ച 'കല്യാണനാഘോഷ'വും കൂട്ടുകവിതകളിൽ പെട്ട മററു രണ്ടു കൃതികളാകുന്നു. തൃശ്ശൂർവച്ചു് ൧൦൮൮-ൽ ഉള്ളൂർ, പന്തളം മുതലായി പലരുംചെന്നു് 'ശ്രീമതി' എന്നൊരു കൂട്ടകവിതയും നിർമ്മിച്ചിട്ടുണ്ടു്.

കവിതക്കത്തുകൾ

അക്കാലത്തു കേരളകവികളുടെ ഇടയിൽ പദ്യരൂപത്തിൽ കത്തുകളയയ്ക്കുന്ന സമ്പ്രദായം സാധാരണമായി

രുന്നു. അന്നു കവിതാരംഗത്തു കച്ചകെട്ടിയിറങ്ങിയ കവികളെല്ലാം ആ പ്രസ്ഥാനത്തിൽ നിപുണത നേടിയവരായിരുന്നു. ചരിത്രനായകൻ 1082—ൽ എഴുതിയ കവിതകളിൽ നിന്നു ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം.

"കിട്ടാഞ്ഞും ചെറുകത്തതെന്റെ കരളിൽ-
ത്തട്ടാഞ്ഞുമല്ലെൻ കരം
കെട്ടാൻ തക്കൊരു വിദ്യ ഹൃദ്യകവിതാ-
മാധുര്യദംഭത്തിനാൽ
ഒട്ടംപ്പദ്യനിരർത്ഥകം വിഫലധി; ഞാൻ
മൗനാദ്യമാം ഭൂഷണം
മുട്ടാളൎക്കു വിധിച്ച ഭർത്തൃഹരിയെ-
ത്താനോർത്തു വാഴേണൻ ചിരം.

"ഒന്നും ക്രമത്തിലെഴുതാൻ കഴിയാത്തൊരെന്നൊ-
പ്പിന്നും കടന്നു പിടികൂടിടുമിബ്ഭവാനും
മുന്നം കുചേലനൊടവിൽപ്പൊതി വാങ്ങി വാരി-
ത്തിന്നാൻ കൊതിച്ച മുരവൈരിയുമൊപ്പമത്രേ.

"ശ്രീരാമന്റെ ചരിത്ര,മാദികവിതൻ
കാവ്യം, വിശേഷിച്ചു നൽ-
പേരാളുന്ന മണിപ്രവാള,മവിടു-
ത്തേയ്ക്കുള്ള ഭാഷാന്തരം,
ഈ രാജ്യത്തിലിവണ്ണമില്ല കൃതിമു-
മ്പെല്ലാം നിനച്ചീടുകിൽ
ധാരാളം പിരിയേണമിപ്പുതിയ ബു-
ക്കെന്നിന്നു തോന്നുന്നു മേ.

കാലം മാറി; കവീന്ദ്രർ തൻകഥ കഴ-
ക്കായ്ത്തീർന്നു; പേർത്തും നമു-
ക്കാലംവിപ്പത്തിനന്തമില്ല; കവിതാ-
സാരം ഗ്രഹിച്ചീടുവാൻ
നാലഞ്ചില്ല ജനങ്ങൾ, പണ്ഡിതജഗ-
ന്നാഥന്റെ വാക്കിൽ ധരാ-
പാലന്മാർ "കമലാവിലാസമദിരോ-
ന്മീലന്മദാഘൂർണ്ണിതർ." (1)

"ഛവിതിങ്ങുമൊഴുക്കെഴും ഭവാൻതൻ
കവിതാഗംഗ ശിരസ്സിലായ നേരം
അവിതർക്കമെനിക്കു സാർത്ഥമായി
ഭുവി ബന്ധോ! പരമേശ്വരാഭിധാനം.

"നവ്യമാകുമൊരു പുസ്തകം മഹാ-
കാവ്യരീതിയിലുടൻ തുടങ്ങണം;
ദിവ്യസാഹിതി ഭവാനു കൈവശം
ഹവ്യവാഹനനു ചൂടുപോലവേ.

കലിതാദരമൊന്നു വിസ്തി ഞാനും
തൊലിതെല്ലിന്നു റജിസ്റ്റർ ചെയ്തു തീർക്കാം;
വലിയമ്മകൾ നെല്ലുണക്കിടുമ്പോ-
ളെലിയും തന്നുടെ വാലുണക്കിടേണ്ടേ? (2)

"കടന്ന വൈദുഷ്യമെഴും ഭവാനാം
തടത്തിൽ റില്ലുന്ന വിനീതിവല്ലി

(1) വള്ളത്തോളിന്.
(2) പന്തളത്തുതമ്പുരാന്.

സ്ഫുടം ലസിക്കുന്നു; ജലം നിറഞ്ഞ
കുടം തുളുമ്പാത്തതിലെന്തു ചിത്രം?

"സരസ്വതീദിവ്യകടാക്ഷവീക്ഷാ-
ങ്കുരം കളിക്കും പുതുകൃത്തരങ്ങേ!
തരത്തിലിന്നില്ല ഭവാനു കാവ്യം
പരം ചമയ്പ്പാൻ വിരുതേതുമെന്നോ?

"വരട്ടെ; കാവ്യപ്പണി ബുദ്ധിമുട്ടിൽ
വരട്ടിടും താങ്കളെയെന്നു വന്നാൽ,
കുരുട്ടഗസ്ത്യൻ മുനി കൊച്ചുകണ്ണൻ-
ചിരട്ടയിൽപ്പെട്ടു കുടിച്ചു ചാകും.

"പടിത്തവും വാസനയും ചുരുങ്ങി-
ത്തടിച്ച സർക്കാർപ്പണിയിൽക്കറങ്ങി
മടി കുലാക്കാമിവനെങ്ങു? സുകൃതി-
തടിത്തനുത്താർമിഴിയെങ്ങു പാർത്താൽ?

"മണത്തിൽ നൽപ്പിച്ചിയൊടും ഗുണത്തിൽ
മണൽത്തരിശ്ശർക്കരയോടുമേററം
പിണങ്ങി നില്ക്കും മരുകത്തു ധീമൻ!
ക്ഷണത്തിൽ വിട്ടീടുക മൈത്രിയോടേ. (3)

## കവിതാപരീക്ഷ

1084—ൽ തൃശ്ശൂർവച്ചു നടത്തപ്പെട്ട ഭാഷാവിലാസസഭയോടനുബന്ധിച്ച്, കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ മേൽനോട്ടത്തിൽ ഒരു കവിതാമത്സരപരീക്ഷ നടത്തുകയുണ്ടായി. ആദ്യം ഒരു കവിതാചാതുര്യപരീക്ഷയും അനന്തരം ഒരു ദ്രുതകവിതാമത്സരവുമാണ് അന്നവിടെ നടന്നത്. പരമേശ്വരയ്യർ, പന്തളത്തു തമ്പുരാൻ, ഒടുവിൽ

(3) പന്തളത്തു തമ്പുരാന്

കുഞ്ഞുകൃഷ്ണമേനോൻ, കെ. പി. കറുപ്പൻ, ചങ്ങരംകോത കൃഷ്ണൻകർത്താവ്, കുററിപ്പുറത്തു കേശവൻനായർ മുതലായി 13 പേർ ഈ മത്സരത്തിൽ പങ്കുകൊണ്ടിരുന്നു. ഒടുവിൽ പരീക്ഷാഫലത്തെപ്പററി കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഇങ്ങനെ പ്രസ്താവിച്ചു:—

"13 പേരിൽ ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾ നൂററിന് 48—ം പന്തളത്തു കേരളവർമ്മതമ്പുരാനവർകൾ നൂററിന് 45¾—ം............മാർക്കുകൾ സമ്പാദിക്കയാൽ ഈ പരീക്ഷയിൽ ജയിച്ചിരിക്കുന്നു. പരീക്ഷിക്കപ്പെട്ടവരിൽ എല്ലാവരിലുംവെച്ച് ഒന്നാമനായി ജയിച്ച കവിക്കു നിശ്ചയിച്ച സമ്മാനത്തിനു ഉള്ളൂർ എസ് പരമേശ്വരയ്യർ എം. ഏ, ബി. എൽ. അർഹനായിരിക്കുന്നു...........ഈ പരീക്ഷയ്ക്കു കൊടുത്ത വിഷയവും അനുവദിച്ച സമയവും ആലോചിക്കുമ്പോൾ പരീക്ഷ കുററ കഠിനമായിപ്പോയി എന്നു ചിലർ പറയുമായിരിക്കാം. പക്ഷേ, ഇപ്പോഴത്തെ ഭാഷാകവികളുടെ പഠിപ്പും പ്രാഗല്ഭ്യവും നോക്കുമ്പോൾ ഈ മാതിരിപ്പരീക്ഷകൾ ഏററവും പ്രോത്സാഹകങ്ങളും മേൽക്കുമേൽ ഉത്തമഫലപ്രദങ്ങളുമായിത്തീരുമെന്നാണു് ഞങ്ങളുടെ ദൃഢവിശ്വാസം".

ആ പരീക്ഷയിൽ രചിച്ച പദ്യങ്ങളിൽ രണ്ടെണ്ണം മാതൃകയ്ക്കായി ഇവിടെ ഉദ്ധരിക്കാം:—

"കതിരവൻെറ ഹരിതപ്രഭവൃന്ദ നൽ-
ക്കുതിര വൻപൊടു കെട്ടിവിടും രഥം
അതിരവർണ്ണ്യരുചിക്കിയലാതെ നോ-
ക്കെതിരവന്ധ്യമിതാ മുകളായിതേ".

"നേരേ പോരിന്ന ദേവരോ ദിതിജരോ
പാരാതെ വാരാളുമീ-
യീരേഴാമുലകിന്ന നാഥർ ശിവനും
ബ്രഹ്മാവുമോ വിഷ്ണുവോ
ആരേറെപ്പകപ്പുണ്ടെതിർത്തിടുകിലും
മല്ലിട്ടു തോല്പിക്കുവാൻ
പോരേ മത്സുത, നെന്തിനെൻെറ മനമേ!
സന്താപമേന്തുന്ന നീ? "

അക്കാലത്താണ് പച്ചമലയാളത്തിൽ സ്രഗ്ദ്ധരാവൃത്തത്തിൽ, ഒരു മംഗളശ്ലോകം എഴുതണമെന്ന പരേതനായ വി. സി. ബാലകൃഷ്ണപ്പണിക്കർ ചരിത്രനായകനോട് ആവശ്യപ്പെട്ടത്. അത്ര വലിയ വൃത്തത്തിൽ പച്ചമലയാളം മാത്രം ഉപയോഗിച്ച് ഒരു പദ്യമെഴുതിയൊപ്പിക്കാൻ സാധിക്കയില്ലെന്നുള്ള വിചാരമാണ് അങ്ങനെ ആവശ്യപ്പെടാൻ പണിക്കരെ പ്രേരിപ്പിച്ചത്. ഉള്ളൂരിന യാതൊരു ക്രസലുമുണ്ടായില്ല. അദ്ദേഹം നിഷ്പ്രയാസം ഒരു പദ്യമെഴുതി മംഗളോദയം മാസികയ്ക്കയച്ചുകൊടുത്തു. അതിൻെറ ഭാരവാഹികൾ 'മംഗളത്തിൻെറ' സ്ഥാനത്തുതന്നെ അതു ചേർക്കയും ചെയ്തു. പ്രസ്തുതപദ്യം ഇവിടെ ഉദ്ധരിക്കാം:—

"പോരാളിക്കട്ടിമേനിക്കണനിരമുറിവാ-
ച്ചെഞ്ചുടുഞ്ചോരനീർപ്പൂ-
വീരാളിപ്പട്ടടക്കാർക്കരിയരവെതിർവാൾ-
ക്കയ്യൊളിത്തയ്യലാളേ!
വാരാളം മാൽത്തിരക്കോൾപ്പിറവിയലകടൽ-
ക്കുള്ളിലായ്പ്പെട്ടൊരെന്നിൽ
ധാരാളം കാട്ടിയാലും കനിവു കനൽമിഴി-
ത്തമ്പുരാൻതൻ കിടാവേ!

അതിൻെറ അത്ഥം വിശദമാക്കണമെന്നു് ഒരു ജിജ്ഞാസു ആവശ്യപ്പെട്ടപ്പോൾ, വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടുതന്നെ അതിനൊരു വ്യാഖ്യാനമെഴുതി. അതോടുകൂടി ബാലകൃഷ്ണപ്പണിക്കർക്കു് ഉള്ളൂരിൻെറ നേരേ ബഹുമാനം വർദ്ധിച്ചു. പണിക്കർക്കു പിന്നീടു കഥാനായകനെപ്പററിയുണ്ടായിരുന്ന മതിപ്പു് എത്രമാത്രമായിരുന്നുവെന്നു് 1085—ലെ 'മലബാറി'യിൽനിന്നു താഴെ ഉദ്ധരിക്കുന്ന ഭാഗം തെളിയിക്കുന്നതാണു്:—"ലോകത്തിൽ നടക്കുന്നതും നടക്കാവുന്നതും നടക്കേണ്ടതുമായ സംഭവങ്ങളെ കരൾക്കണ്ണുകൊണ്ടു കണ്ടറിഞ്ഞു്, ഉള്ളതിനെ ഉള്ളതുപോലെ തുറന്നു കാണിച്ചുകൊടുത്തു്, വായനക്കാരുടെ ഹൃദയനിഗ്രൂഢമായ രസത്തെ ഇളക്കിവിട്ടുകൊണ്ടും പുറമേ നടക്കുന്നവയെ വായനക്കാരുടെ മനോലോകത്തിൽ തെളിവായി നടത്തിക്കാണിച്ചു് അവരുടെ ഹൃദയത്തിനു് ഉറപ്പും പരപ്പും വർദ്ധിപ്പിച്ചുകൊണ്ടും കവിത എഴുതാൻ തക്ക മനോധമ്മം കേരളീയകവികളിൽ ചുരുക്കം ചിലക്കേ സിദ്ധിച്ചിട്ടുള്ളു; അവരിൽ ഒരാളാണു് മിസ്റ്റർ ഉള്ളൂർ പരമേശ്വരയ്യർ."

## മറെറാരു മഹാകാവ്യസമാരംഭം.

മിസ്റ്റർ പരമേശ്വരയ്യർ തിരുവനന്തപുരത്തു് അസി. സെക്രെറെററിയായി ജോലി സ്വീകരിച്ചു് അധികം കഴിയുന്നതിനുമുൻപു് പന്തളത്തു തമ്പുരാൻ ഒരു ഹൈസ്കൂൾ മലയാളപണ്ഡിതരുടെ ജോലി സ്വീകരിച്ചു് അവിടെ എത്തിച്ചേർന്നു. കേരളകാളിദാസന്റേയും കേരളഹർഷന്റേയും സഹവാസസുഖം അനുഭവിക്കുന്നതിലേയ്ക്കുവേണ്ടി, ഈ ഉദ്യോ

ഗസ്വീകരണത്താൽ ഒരു ത്യാഗം വരിക്കുക തന്നെയാണു് അദ്ദേഹം ചെയ്തതു്. വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ സൌകര്യത്തെ ഉദ്ദേശിച്ചു് പരമേശ്വരയ്യർ കോട്ടയ്ക്കകത്തും പന്തളം കൈതമുക്കിലും താമസമുറപ്പിച്ചു. ഇവിടെ വച്ചു് ഈ സുഹൃത്തുക്കൾ രണ്ടുപേരും സംസ്കൃതശാസ്ത്രഗ്രന്ഥങ്ങളിൽ ഉപരിപാണ്ഡിത്യം നേടി. തർക്കം, വ്യാകരണം എന്നീ ശാസ്ത്രങ്ങളുടെ പഠനത്തിൽ ചരിത്രനായകനു പന്തളം വളരെ സഹായമായിരുന്നു. മഹാഭാഷ്യത്തിലെ ചില ആഹ്നികങ്ങൾ പഠിക്കുന്ന വിഷയത്തിൽ തുറവൂർ നാരായണശാസ്ത്രികളിൽനിന്നു പല സഹായ്യങ്ങളും ലഭിച്ചു. അലങ്കാരശാസ്ത്രത്തിലെ ഉൽഗ്രന്ഥങ്ങൾ സ്വയമേവ പഠിക്കുകയും, സംശയമുള്ള ഭാഗങ്ങൾ നാരായണശാസ്ത്രികളോടു ചോദിച്ചു മനസ്സിലാക്കുകയുമാണു് ചെയ്തിരുന്നതു്. തമ്പുരാനും പരമേശ്വരയ്യരും തമ്മിൽ കാണാതെയോ, സാഹിത്യസംബന്ധമായി പരസ്പരം ആശയവിനിമയം ചെയ്യാതെയോ അക്കാലത്തു് ഒരൊററദിവസം പോലും കടന്നു പോയിരുന്നില്ല.

1093-ൽ പന്തളത്തു തമ്പുരാനും പരമേശ്വരയ്യരും വിശ്രമാർത്ഥം കുറേനാൾ ദേവികുളത്തുപോയി താമസിച്ചു. അക്കാലത്താണു് മറെറാരു മഹാകാവ്യനിർമ്മാണത്തിനു ചരിത്രനായകൻ ഒരുമ്പെട്ടതു്. പന്തളം ഒരു കിളിപ്പാട്ടെഴുതുന്നതിനും നിശ്ചയിച്ചു. മഹാകാവ്യത്തിനു തിരഞ്ഞെടുത്ത വിഷയം വാമനാവതാരം കഥയായിരുന്നു. മഹാബലി ചക്രവർത്തിയുടെ മങ്ങിക്കിടക്കുന്ന അപദാനവിഷയങ്ങളെ

പ്രകാശനം ചെയ്ത് മാതൃഭൂമിയുടെ മഹിമാതിരേകത്തെ വിളംബരം ചെയ്യണമെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. രണ്ടാം സർഗ്ഗത്തിലെ ഏതാനും ശ്ലോകങ്ങൾ വരെ എഴുതിക്കഴിഞ്ഞപ്പോഴെയ്ക്കും "പന്തളമഹീശ്വരൻ" ഇഹലോകം വെടിഞ്ഞു. ആ ആത്മസുഹൃത്തിന്റെ വേർപാടോടുകൂടി ഉള്ളൂരിന്റെ മഹാകാവ്യനിർമ്മാണാസക്തിയും അസ്തമിച്ചു. എഴുതിത്തീർന്ന ഒന്നാം സർഗ്ഗമാണ് 'കാവ്യപ്രഭാവം' എന്നപേരിൽ പിന്നീടു പ്രസിദ്ധപ്പെടുത്തിട്ടുള്ളതു്.

ഇതരകൃതികൾ.

---

മി. പരമേശ്വരയ്യരുടെ ഏതാനും കൃതികളെപ്പററി മുകളിൽ പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ ഖണ്ഡകവിതകൾ സമാഹരിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളവയാണ് കിരണാവലി, താരഹാരം, തരംഗിണി, മണിമഞ്ജൂഷ, ഹൃദയകൌമുദി, രത്നമാല, എന്നീകൃതികൾ. കർണ്ണഭൂഷണം, പിംഗള, ചിത്രശാല, ചിത്രോദയം, ഭക്തിദീപിക, ചൈത്രപ്രഭാവം എന്നിവയും ഖണ്ഡകാവ്യശേഖരത്തിലുൾപ്പെടുന്നു. വിദ്യാർത്ഥികളുടെ ഉപയോഗത്തെ പ്രധാനമായി ഉദ്ദേശിച്ചു പ്രസാധനം ചെയ്തിട്ടുള്ളവയാണ് പദ്യമഞ്ജരി ഏഴുഭാഗങ്ങൾ. ദീപാവലി എന്ന പദ്യകൃതിയും, മാതൃകാജീവിതങ്ങൾ, സദാചാരദീപിക, ബാലദീപിക എന്നീ ഗദ്യഗ്രന്ഥങ്ങളും ഇതേ ഉദ്ദേശ്യത്തോടുകൂടി രചിക്കപ്പെട്ടിട്ടുള്ളവയാകുന്നു. വിജ്ഞാനദീപിക നാലുഭാഗങ്ങളും, ഗദ്യകലികയും ഗദ്യോപന്യാസങ്ങൾ സമാഹരിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളവയാണ്. ഇവകൂടാതെ സഹൃദയ, രാജർഷി, സാഹിത്യപരിഷ

ത്രൈമാസികം മുതലായ മാസികകൾക്കും, മനോരമ, മാതൃഭൂമി, മുതലായവയുടെ വാർഷികപ്രസിദ്ധീകരണങ്ങൾക്കും കവിതകളും ഉപന്യാസങ്ങളും അദ്ദേഹം ഇപ്പോഴും സംഭാവന ചെയ്തുകൊണ്ടിരിക്കുന്നുണ്ടു്.

---

# നാലാമധ്യായം

## ഭാഷാപോഷണം.

കേരള സാഹിത്യ അക്കാദമി

### പ്രാരംഭം.

ഭാഷാപോഷണത്തിനായി പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന പലരും നമ്മുടെ ഇടയിലുണ്ടു്; എന്നാൽ മററു കൃത്യങ്ങളുടെ ഇടയിൽ അതും നിർവ്വഹിക്കുകയല്ലാതെ തങ്ങളുടെ സമയവും സൗകര്യവും മുഴുവൻ ഭാഷാവിഷയകമായ കാര്യങ്ങൾക്കായി ഉഴിഞ്ഞുവച്ചിട്ടുള്ളവർ വളരെ ചുരുക്കംപേർ മാത്രമേയുള്ളു. അങ്ങനെയുള്ള അപൂർവ്വം ചിലരിൽ എന്തുകൊണ്ടു നോക്കിയാലും പ്രഥമസ്ഥാനത്തെ അർഹിക്കുന്നതു നമ്മുടെ ചരിത്രനായകനാകുന്നു. ഭാഷയെന്നോ സാഹിത്യമെന്നോ കേട്ടാൽ അദ്ദേഹം മററുള്ളതെല്ലാം മറന്നുകഴിയും. ഷഷ്ടിപൂർത്തി കഴിഞ്ഞിരിക്കുന്ന ഇക്കാലത്തുപോലും ഉള്ളൂർ താളിയോലഗ്രന്ഥങ്ങളും പ്രാചീനരേഖകളും പരിശോധിച്ചുകൊണ്ടു നാടുമുഴുവൻ ഓടിനടക്കുന്നതും അവയിൽ ബദ്ധശ്രദ്ധനായി മണിക്കൂറുകളും ദിവസങ്ങളും

ചെലവഴിക്കുന്നതും ഭാഷാപോഷണൗത്സുക്യം ഒന്നുകൊണ്ടു മാത്രമാകുന്നു. ആത്മതൃപ്തിയെയാണ് അദ്ദേഹം ഇക്കാൎയ്യത്തിൽ പ്രതിഫലമായി കരുതുന്നതു്. ആ ഭാഷാബന്ധു ഇങ്ങനെയുള്ള ഭാഷാപോഷണപരിശ്രമം തുടങ്ങിയതു് ഇന്നോ ഇന്നലെയോ അല്ല; അതു ചെയ്തുവരുന്നതു് ഒന്നോ രണ്ടോ മാൎഗ്ഗങ്ങളിൽ കൂടിയുമല്ല. ഭാഷാവിഷയകമായി കാൎയ്യമായ എന്തെങ്കിലും ആരെങ്കിലും എവിടെയെങ്കിലും ചെയ്യുന്നുണ്ടെന്നുകണ്ടാൽ, യാത്രാക്ലേശത്തേയോ ധനവ്യയത്തേയോ കണക്കാക്കാതെ അദ്ദേഹം അവിടെ എത്തിക്കൊള്ളും. പ്രസംഗിക്കാനും പ്രവൎത്തകന്മാരെ പ്രോത്സാഹിപ്പിക്കാനും ഉള്ള ഉൾക്കരുത്തും സന്നദ്ധത ഒന്നു വേറെതന്നെയാണ്. ഈ വിധം ഭാഷാപോഷണവിഷയകമായി ചരിത്രനായകൻ ചെയ്തിട്ടുള്ള ബഹുമുഖമായ വ്യവസായത്തിന്റെ ഒരു വിഹഗവീക്ഷണമാണ് ഈ അധ്യായത്തിലെ ഉള്ളടക്കം.

മിസ്റ്റർ പരമേശ്വരയ്യർ അധ്യാപകവൃത്തി സ്വീകരിച്ചു തിരുവനന്തപുരത്തു താമസിച്ചിരുന്നകാലത്തു് അദ്ദേഹവും ചില സുഹൃത്തുക്കളും കൂടി ഒരു 'സാഹിത്യസമാജം' നടത്തിയിരുന്നു. പ്രസ്തുതസമാജത്തിന്റെ ആഭിമുഖ്യത്തിലാണ് 'പ്രാചീനഭാരതത്തിലെ വനിതകൾ' എന്ന വിഷയത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ പ്രസംഗം ഉണ്ടായതു്. 'തിരുവനന്തപുരം പബ്ളിക് പ്രസംഗസമിതി' എന്ന ഗവർൺമെന്റു സ്ഥാപനത്തിന്റെ ആഭിമുഖ്യത്തിൽ 'ആരോഗ്യരക്ഷാമാൎഗ്ഗങ്ങൾ' 'ഭൂകമ്പങ്ങൾ' എന്നീ വിഷയങ്ങളെക്കുറിച്ചും അക്കാലത്തു് ഓരോ പ്രസംഗം ചെയ്യുകയു

ണ്ടായിട്ടുണ്ടു്. മലയാളത്തിൽ പ്രസംഗിക്കാൻ ആളുകളെ കിട്ടുന്നതിനു വളരെ പ്രയാസമായിരുന്ന ഒരു കാലമായിരുന്നു അതെന്നു് ഓർമ്മിച്ചാൽ മാത്രമേ, അക്കാര്യത്തിൽ ചരിത്രനായകൻ കാണിച്ച മാതൃഭാഷാപ്രണയത്തിന്റെ മാററു മുഴുവൻ വെളിപ്പെടുകയുള്ളൂ.

ഭാഷാപോഷിണീസഭ;

കുറെക്കാലം പ്രശസ്തമായ നിലയിൽ നടന്നിരുന്ന ഭാഷാപോഷിണീസഭയുടെ നാലാമത്തെ വാർഷികയോഗം 1075—ൽ തിരുവനന്തപുരത്തുവച്ചാണല്ലോ കൊണ്ടാടപ്പെട്ടതു്. ആ യോഗം ഭംഗിയായി നടത്തുന്നതിനു ശ്രമിച്ചവരുടെ കൂട്ടത്തിൽ ഉള്ളൂരും ഉൾപ്പെട്ടിരുന്നു. ആ സമ്മേളനത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷൻ ദിവാൻ ബഹദൂർ ഏ. ഗോവിന്ദപ്പിള്ള ബി. ഏ. ബി. എൽ. അവർകളും കാര്യദർശി മുദ്രാരാക്ഷസം ഗദ്യത്തിന്റെ പ്രണേതാവായ മി. എം. സി. നാരായണപിള്ളയുമായിരുന്നു. തിരശ്ശീലയ്ക്കുള്ളിൽ നിന്നുകൊണ്ടു സമ്മേളനത്തെ സംബന്ധിച്ച സൂത്രധാരത്വം മുഴുവൻ വഹിച്ചിരുന്നതു വലിയകോയിത്തമ്പുരാനത്രേ. അന്നു ഖജാൻജിയായി തിരഞ്ഞെടുക്കപ്പെട്ടതു മിസ്റ്റർ പരമേശ്വരയ്യരായിരുന്നു. ചരിത്രനായകൻ ഇക്കഴിഞ്ഞ മൂന്നു പന്തിരാണ്ടിനുമേലായി അനുസ്യൂതമായി നിർവ്വഹിച്ചുപോരുന്ന ഭാഷാസേവനത്തിന്റെ നാന്ദി 23—ാമത്തെ വയസ്സിൽ സ്വീകരിച്ച ഈ ഖജാൻജിസ്ഥാനമായിരുന്നു എന്നു പറയാം. അന്നു് അദ്ധ്യക്ഷപദം അലങ്കരിച്ചതു വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു തന്നെയായിരുന്നു. ഈ സമ്മേളനത്തിനു ശേഷ

മാണ് ആ സാഹിത്യചക്രവൎത്തി ചരിത്രനായകനുമായി പൂൎവ്വാധികം അടുത്തു പെരുമാറിത്തുടങ്ങിയതു്.

1086 കന്നി 17—ം 18—ം തീയതികളിൽ വൈക്കത്തുവച്ചു ഭാഷാപോഷിണിയുടെ അവസാനസമ്മേളനം നടത്തപ്പെട്ടു. അന്നത്തെ അദ്ധ്യക്ഷനും കേരളകാളിദാസൻ തിരുമേനിതന്നെയായിരുന്നു. അന്നു് മിസ്റ്റർ പരമേശ്വരയ്യർ അദ്ധ്യക്ഷന്റെ പേരിൽ സഭയ്ക്കുള്ള ഭക്തിബഹുമാനങ്ങളെ പ്രദൎശിപ്പിക്കുന്ന ഒരു പ്രസംഗംചെയ്തു. ആ പ്രസംഗത്തെപ്പററി കന്നി-തുലാം ലക്കം ഭാഷാപോഷിണിയിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—"........ഈ പ്രസംഗങ്ങളെല്ലാം വളരെ നന്നായിരുന്നുവെങ്കിലും മിസ്റ്റർ പരമേശ്വരയ്യരുടെ പ്രസംഗം പ്രത്യേകം പ്രശംസനീയവും ഹൃദയംഗമവും സാരസമ്പൂൎണ്ണവും യുക്തിയുക്തവും ആയിരുന്നുവെന്നു് എത്രപറഞ്ഞാലും മതിയാകുന്നതല്ല. ആ പ്രസംഗം കേട്ടവരെല്ലാം അദ്ദേഹം അനന്താംശസംഭൃതനാണെന്നും ഗീഷ്പതിയുടെ അവതാരമാണെന്നും മററും വിചാരിച്ചുപോയി. ഇപ്രകാരം അനൎഗ്ഗളമായി പ്രസംഗിക്കുന്നതിനു് ഇപ്പോൾ കേരളവാസികൾ അധികംപേരില്ലെന്നുള്ളതു പ്രസിദ്ധമാകയാൽ ഇതിനെക്കുറിച്ചു് ഇതിലധികമൊന്നും പറയണമെന്നു വിചാരിക്കുന്നില്ല."

ഭാരതവിലാസസഭ.

---

ഭാഷാപോഷിണീസഭയുടെ വാൎഷികയോഗങ്ങൾ 1080-നു ശേഷം മുറയ്ക്കു നടക്കുകയുണ്ടായില്ല. മാതൃഭാഷാപ്രണയികളായ പലൎക്കും നൈരാശ്യജനകമായ ഒരു സംഭവമായിരുന്നു അതു്. അങ്ങനെയിരിക്കെയാണു്, ഭാരതവി

ലാസസഭ ആവിർഭവിച്ചതു്. ഭാഷാപോഷിണീസഭകൊണ്ടു ഭാഷയ്ക്കു ലഭിക്കുമെന്നുദ്ദേശിച്ചിരുന്ന ഗുണങ്ങൾ അതിന്റെ അഭാവത്തിൽ ഈ സഭകൊണ്ടു സമ്പാദിക്കാമെന്നു പലരും കരുതി. 1084—ൽ തൃശ്ശൂരിൽവെച്ചു നടത്തപ്പെട്ട ഭാരതവിലാസസഭയുടെ ചാതുൎവാൎഷികയോഗത്തിൽ അദ്ധ്യക്ഷനായി വരിക്കപ്പെട്ടതു ചരിത്രനായകനായിരുന്നു. പ്രസ്തുതസമ്മേളനം വളരെ വിജയകരമായി നടന്നു. അപ്പൻ തമ്പുരാൻ തിരുമനസ്സിലെ അതിഥിയായിട്ടാണു് മി. പരമേശ്വരയ്യർ ആത്മസുഹൃത്തായ പന്തളത്തോടുകൂടി അന്നു തൃശ്ശൂർ താമസിച്ചതു്. സരസദ്രുതകവികിരീടമണിയായിരുന്ന കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാനുമായി കണ്ടു പരിചയപ്പെട്ടതും അവിടെവച്ചായിരുന്നു. ശ്രീമാന്മാരായ നടുവത്തച്ഛൻ, നടുവം മഹൻ, വള്ളത്തോൾ, കാത്തുള്ളിൽ അച്യുതമേനോൻ, കുണ്ടൂർ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, ഒടുവിൽ ശങ്കരൻകുട്ടിമേനോൻ, വെട്ടരശ്ശിയത്തു രാമനിളയതു്, പുന്നശ്ശേരി നമ്പി, കൊട്ടാരത്തിൽ ശങ്കുണ്ണി, കുററിപ്പുറത്തു കേശവൻനായർ, കെ. പി. കറുപ്പൻ, വി. സി. ബാലകൃഷ്ണപ്പണിക്കർ, കൈപ്പള്ളി വാസുദേവൻ മൂസ്സതു് മുതലായ പേരുപെററ പല സാഹിതിഭക്തന്മാരും ആ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു.

മേടം 19-ാനു- വൈകുന്നേരമായിരുന്നു പൊതുയോഗം. തദവസരത്തിൽ ചരിത്രനായകൻചെയ്ത വാചാപ്രസംഗം ശ്രോതാക്കളെ അത്യധികം രസിപ്പിക്കുകയുണ്ടായി. അന്നു വള്ളത്തോളിന്റെ പത്രാധിപത്യത്തിൽ നടന്നിരുന്ന "കേരളകാഹളം" പത്രത്തിൽ ആ പ്രസംഗത്തെപ്പററി ഇങ്ങനെ

എഴുതിക്കാണുന്നു:—"..........ചുരുക്കിപ്പറഞ്ഞാൽ സമാജത്തിൽ നടന്ന എല്ലാവിഷയങ്ങളിലുംവച്ച് ഏററവും വലിയതും സാരമേറിയതും സരസമായിരുന്നതും അദ്ധ്യക്ഷന്റെ ഉപക്രമപ്രസംഗമായിരുന്നു. ഒരു ആഴമുള്ള അറിവിന്റേയും അപ്രഗല്ഭമല്ലാത്ത വിനയത്തിന്റേയും ഛായ അതിൽ ആദ്യവസാനം നിഴലിച്ചിരുന്നു".

ഭാരതവിലാസസഭകഴിഞ്ഞു തിരികെമടങ്ങുന്നവഴിക്ക് നടുവത്തച്ഛൻനമ്പൂരിയുടെ ആതിഥ്യം, നിർബ്ബന്ധമനുസരിച്ചു സ്വീകരിക്കയുണ്ടായി.

"പദ്യഗാംഭീര്യവടിവും ഗദ്യസൗഷ്ഠവനിഷ്ഠയും,
ഹൃദ്യമാം പദവിന്യാസ-വിദ്യയും സമ്മതിച്ചു ഞാൻ."

എന്നു നടുവത്തിനെക്കൊണ്ടു തലകുലുക്കി സമ്മതിപ്പിച്ച മിസ്റ്റർ പരമേശ്വരയ്യരോട് ആ കവിപിതാമഹനുണ്ടായിരുന്ന സ്നേഹബഹുമാനങ്ങൾ അവർണ്ണനീയമായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. ആ സമാഗമത്തെപ്പററി നടുവത്തച്ഛൻ അക്കാലത്ത് അമ്പലപ്പുഴ മാധവപ്പൊതുവാളിന് ഒരു പദ്യവും അയയ്ക്കുകയുണ്ടായി.

സാഹിത്യപരിഷത്ത്.

മലയാളഭാഷയുടെ സർവ്വതോമുഖമായ അഭിവൃദ്ധിക്കവേണ്ട മാർഗ്ഗങ്ങളേപ്പററി ചിന്തിക്കുന്നതിനും അക്കാര്യത്തിൽ യഥോചിതമായി പ്രവർത്തിക്കുന്നതിനും ഒരു സാഹിത്യസമ്മേളനത്തിന്റെ അത്യാവശ്യകത സർവ്വസമ്മതമാണല്ലോ. ഭാഷാപോഷിണീസഭയും ഭാരതവിലാസസഭയും അക്കാര്യത്തിൽ ചിലതൊക്കെ ചെയ്തുവെങ്കിലും, ആ രണ്ടു സ്ഥാപനങ്ങളും ക്രമേണ അന്തർദ്ധാനം ചെയ്കയാണുണ്ടായത്. അപ്പൻതമ്പുരാൻ തിരുമനസ്സിലെ നേതൃത്വത്തിൽ

തൃശ്ശൂർവച്ച് ആരംഭിച്ച സാഹിത്യസമാജവും പെട്ടെന്ന് കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. അതിനുശേഷം വളരെക്കാലം പറയത്തക്ക യാതൊരുസാഹിത്യസമ്മേളനവുമില്ലാതിരുന്ന അവസരത്തിലാണ്, 1102—ൽ ഇടപ്പള്ളിയിൽവച്ച സമസ്തകേരളസാഹിത്യപരിഷത്ത് ആവിർഭവിച്ചതു്. അതിൻെറ 12—ാമത്തെ വാർഷികസമ്മേളനം 1113 മേടമാസത്തിൽ കോട്ടയത്തുവെച്ച ആഡംബരത്തോടുകൂടി കൊണ്ടാടുകയുണ്ടായല്ലൊ. ഈ പന്ത്രണ്ടു സമ്മേളനങ്ങളിലും ഒരുപോലെ സന്നിഹിതനായി നടവടികളിൽ ഭാഗഭാക്കായ ഒരേ ഒരാൾ മഹാകവി ഉള്ളൂർ മാത്രമാകുന്നു. പരിഷത്തിൻെറ വാർഷികസമ്മേളനങ്ങളുടെ വിജയകരമായ പ്രവർത്തനത്തെ ഉദ്ദേശിച്ച് ഇടപ്പള്ളി, തൃശ്ശൂർ, എറണാകുളം, കോട്ടയ്ക്കൽ, കോഴിക്കോട്ട്, തലശ്ശേരി, നിലമ്പൂർ, കൊല്ലം, കോട്ടയം, മുതലായ സ്ഥലങ്ങളിൽ മുൻകൂട്ടി പോയിത്താമസിച്ച ബഹുമുഖമായി പ്രയത്നിച്ച ആ മഹാനുഭാവൻെറ ഭാഷാഭക്തിയേയും ത്യാഗശീലത്തേയും മലയാളഭാഷ ഒരിക്കലും വിസ്മരിക്കുന്നതല്ല.

1105—ലും 1112—ലും തിരുവനന്തപുരത്തുവച്ച നടത്തിയ പരിഷത്സമ്മേളനങ്ങളുടെ പ്രധാനപ്രവർത്തകനും 1105-ലെ സ്വാഗതസംഘാദ്ധ്യക്ഷനും മഹാകവി തന്നെയായിരുന്നു. അന്നു സമ്മേളനത്തിൻെറ വിജയത്തിനായി അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങളെ പ്രവർത്തകസംഘത്തിൻെറ പ്രധാനകാര്യദർശിയായിരുന്ന മള്ളൂർ ഗോവിന്ദപ്പിള്ള അവർകൾ പരിഷത്തുറിപ്പോർട്ടിൻെറ വിജ്ഞപ്തിയിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—"സമ്മേ

നത്തിന്റെ മുഹൂൎത്തവും മുറജപത്തിന്റെ മൂൎദ്ധന്യവും ഒരേലഗ്നത്തിൽ തന്നെ സംഘടിച്ചതുകൊണ്ടു് ലക്ഷ്മീദാസനായി മുറജപപ്പന്തലിലും വാണീദാസനായി സമ്മേളനപ്പന്തലിലും രണ്ടു് അടിയന്തരങ്ങളുടേയും നിൎവ്വിഘ്നപരിസമാപ്തിക്കുവേണ്ടി ദിവാനിശം പ്രാൎത്ഥിക്കുകയും പ്രവൎത്തിക്കുകയുംചെയ്ത സൽകാരയോഗാധ്യക്ഷൻ, ദിവാൻപേഷ്കാർ, കവികുലചക്രവൎത്തി, ശ്രീമാൻ ഉള്ളൂർ പരമേശ്വരയ്യരവർകളോടു ഭാരവാഹികൾക്കുള്ള പ്രത്യേകമായ കൃതജ്ഞതകൂടി ഈ വിജ്ഞപ്തിയിൽ രേഖപ്പെടുത്താതിരിക്കുവാൻ മനസ്സനുവദിക്കുന്നില്ല".

ഇടപ്പള്ളി, നിലമ്പൂർ, തിരുവനന്തപുരം, (1112) കോട്ടയം എന്നീ സ്ഥലങ്ങളിൽവച്ചു നടന്ന പരിഷത്തു് സമ്മേളനങ്ങളിൽ മിസ്റ്റർ പരമേശ്വരയ്യർ സംബന്ധിച്ചിരുന്നതു് അധ്യക്ഷന്റെ നിലയിലാണു്. അന്നുചെയ്ത അധ്യക്ഷപ്രസംഗങ്ങൾ സാഹിത്യസംബന്ധമായ പല പുതിയ തത്വങ്ങളേയും ഉള്ളടക്കിക്കൊണ്ടുള്ളവയായിരുന്നു. കോഴിക്കോട്ടു സമ്മേളനത്തിൽ "സാമൂതിരിരാജകുടുംബവും സാഹിത്യപോഷണവും" എന്ന വിഷയത്തെക്കുറിച്ചും, തലശ്ശേരിസമ്മേളനത്തിൽ "ആട്ടക്കഥകളിലെ ചില അപ്രകാശിതഭാഗങ്ങൾ" എന്ന വിഷയത്തെക്കുറിച്ചും, തൃശ്ശൂർവച്ചു നടന്ന രണ്ടാമത്തെ സമ്മേളനത്തിൽ "കേരളസൎവ്വകലാശാല"യെക്കുറിച്ചും മിസ്റ്റർ പരമേശ്വരയ്യർ ചെയ്ത വിജ്ഞേയങ്ങളും പ്രൗഢഗംഭീരങ്ങളുമായ പ്രസംഗങ്ങൾ സഹൃദയഹൃദയാഹ്ലാദപ്രദങ്ങളും ഭാഷയെ സംബന്ധിച്ചിടത്തോളം വളരെ പ്രധാനങ്ങളുമാകുന്നു. 1103—ൽ

തൃശ്ശൂർസമ്മേളനത്തിലെ പ്രദർശനോൽഘാടകനായി വരിക്കപ്പെട്ടതും അവിടെവെച്ച് ഗവേഷണത്തെപ്പററി അത്യന്തം വിജ്ഞേയമായ ഒരു പ്രസംഗംചെയ്തതും ചരിത്രനായകൻ തന്നെയായിരുന്നു. "സുഖം സുഖം" എന്ന പേരിൽ ഒരു കവിതയും അദ്ദേഹം അന്നവിടെ വായിക്കയുണ്ടായി. കൃതജ്ഞത പ്രകടിപ്പിക്കുന്നഅവസരത്തിൽ പാലിയത്തു ചെറിയകുഞ്ഞുണ്ണി അച്ചനവർകൾ പ്രസ്താവിച്ചതു് ഇങ്ങനെയാണ്:—

"ഇതിൽ ആദ്യമായി വന്ദനംപറയേണ്ടതു് ആർക്കാണെന്നു ചോദിക്കാനില്ല. എന്തുകൊണ്ടെന്നാൽ മലയാളത്തിലെ ത്രിമൂർത്തികളേപ്പോലെ ഗണിക്കപ്പെടുന്നതിൽ അദ്ദേഹം ഒരാളായതുകൊണ്ടു തന്നെ. ശ്രീ മച്ഛങ്കരാചാര്യസ്വാമികൾ, നാരായണഭട്ടപാദർ, രാമാനുജനെഴുത്തച്ഛൻ, ഈ മൂന്നുപേരും ഉപനിഷത്തുകളെഴുതിയ മാന്യന്മാരാണ്. ഈ ഉപനിഷത്തുകളെല്ലാം എഴുതീട്ടു മുന്നൂറിൽപരം കൊല്ലം കഴിഞ്ഞിരിക്കുന്നു. അത്തരത്തിൽ ഒരു ഉപനിഷത്തു് ('സുഖം സുഖം' എന്ന കൃതി) ഇപ്പോൾ എഴുതാൻ സാധിച്ചതു്, മലയാളസാഹിത്യവൃദ്ധനും തപോവൃദ്ധനും കലാവൃദ്ധനുമായ പരമേശ്വരയ്യർ അവർകൾക്കാണ്............പരമേശ്വരയ്യരുടെ പാരമേശ്വരി ഉപനിഷത്തു വായിച്ചപ്പോൾ എന്റെ ഓരോ രോമവും എഴുന്നേററു; എന്റെ ഹൃദയം തുടിച്ചു; എന്റെ ആത്മാവു് എന്നെ വലിയവനാക്കി. അഖണ്ഡസച്ചിദാനന്ദസത്തായ ആത്മചൈതന്യത്തിന്റെ പ്രസ്ഫുരണങ്ങൾ ആ ഉപനിഷത്തിൽ ധാരാളമുണ്ടായിരുന്നു. അങ്ങനെയുള്ള ചൈതന്യസ്ഫുരണങ്ങൾ നശിക്കാതെ ലോകമൊട്ടുക്കു പ്രസരിക്കട്ടെ."

ഈ അവസരത്തിൽ സാഹിത്യപരിഷത്തിനെപ്പററിയും കൂടി രണ്ടു വാക്ക പറയേണ്ടിവന്നിരിക്കുന്നു. 'പരിഷത്തുകൊണ്ടു ഭാഷയ്ക്കു' എന്തൊരു ഗുണമാണുണ്ടായിട്ടുള്ളതെ'ന്നു ചോദിക്കുന്ന ചിലരുണ്ടു്. നാം ഇന്നു വളരെ പുകഴ്ത്തിവരുന്ന ഭാഷാപോഷിണീസഭയെപ്പററിയും ഭാരതവിലാസസഭയെപ്പററിയും ഇതേ ചോദ്യം പണ്ടു പുറപ്പെട്ടിരുന്നു. "സ്വന്തം പേരിനും പെരുമയ്ക്കും വേണ്ടി കണ്ടത്തിൽ വറുഗീസുമാപ്പിള കൊണ്ടുനടക്കുന്ന ഒരു യോഗം മാത്രമാണു് ഭാഷാപോഷിണീസഭ"യെന്നു് അന്നു പലരും പറയുകയും എഴുതുകയും ചെയ്തിട്ടുണ്ടു്. ഈ വക എതിർപ്പുകളും ദോഷാരോപണങ്ങളും എല്ലാക്കാലത്തും ഉണ്ടാകുക പതിവാണു്. സാഹിത്യപരിഷത്തിനെപ്പററി മാത്രം ഇന്നു പുതുതായി പൊട്ടിപ്പുറപ്പെട്ടിട്ടുള്ള ഒന്നല്ല ഈ 'കുററം പറച്ചിൽ'. മറെറാന്നുമില്ലെങ്കിൽതന്നെ, പൊതുജനങ്ങളുടെ ഇടയിൽ സാഹിത്യസംബന്ധമായ ഒരുണർച്ചയുണ്ടാക്കാനെങ്കിലും പരിഷത്തുസമ്മേളനങ്ങൾക്കു സാധിക്കുന്നുണ്ടെന്നുള്ളതും സാധിച്ചിട്ടുണ്ടെന്നുള്ളതും നിസ്സംശയമാണു്. ഉദരംഭരണവ്യഗ്രത അനുദിനം വർദ്ധിച്ചുവരുന്ന ഇക്കാലത്തു്, സാഹിത്യം വിസ്മൃതകോടിയിൽ തള്ളപ്പെട്ടുപോകാതിരിക്കാൻ ഇത്തരത്തിലുള്ള ഒരു പ്രചാരണപ്രവൃത്തി അത്യന്താപേക്ഷിതമായിട്ടാണിരിക്കുന്നതെന്നു നിർമ്മത്സരബുദ്ധികൾ സമ്മതിക്കാതിരിക്കയില്ല. സമസ്തകേരളസാഹിത്യപരിഷത്തിന്റെ ജീവനാഡിയാണു് ഉള്ളൂർ എന്നു പറഞ്ഞാൽ അതു് ഒട്ടും അതിശയോക്തിയാകുകയില്ല. "സാഹിത്യപരിഷത്തുകൊണ്ടു് എന്തു സാധിച്ചു എന്നു ചോദിക്കുന്നവരുണ്ടാകാം. അവരുടെ ചോദ്യ

ത്തിന് വായ് മൂടുന്ന തരത്തിലുള്ള സമാധാനം പറയുക സാധ്യമല്ലെന്നു വന്നാലും, സാഹിത്യകാരന്മാർ കൂടിച്ചേരുക, സാഹിത്യവിഷയകങ്ങളായ ഗൌരവമേറിയ പ്രശ്നങ്ങളെക്കുറിച്ച് ഉറക്കെച്ചിന്തിക്കുക, ഇവ രണ്ടും നിസ്സാരങ്ങളായ നേട്ടങ്ങളാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല" എന്നാണ് മാതൃഭൂമി ഒരു മുഖപ്രസംഗത്തിൽ പറയുന്നത്. അത്തരത്തിലുള്ള ഒരു മഹാസ്ഥാപനത്തിന്റെ നേതൃത്വം വളരെക്കാലമായി വഹിച്ചുകൊണ്ടുപോരുന്നതു ചരിത്രനായകനല്ലാതെ മററാരുമല്ല.

പരിഷത്ത്രൈമാസികം.

---

സാഹിത്യപരിഷത്ത് 1107-ൽ എറണാകുളത്തുവച്ചു രജിസ്റ്റർചെയ്തു. പിറേറക്കൊല്ലം മുതൽ ഇന്നേവരെ അതിന്റെ അധ്യക്ഷസ്ഥാനം ഏററവും ശ്രേയസ്കരമായ വിധം വഹിച്ചുകൊണ്ടുപോരുന്നതു മഹാകവി ഉള്ളൂരാകുന്നു. ആറുകൊല്ലം മുൻപു പരിഷത്തിന്റെ വകയായി ത്രൈമാസികം ആരംഭിച്ച് ഒരു കൊല്ലം കഴിഞ്ഞപ്പോൾ മുതൽ അതിന്റെ പ്രധാനപത്രാധിപസ്ഥാനവും അദ്ദേഹംതന്നെ സ്വീകരിച്ചു. ത്രൈമാസികത്തിന്റെ ഓരോ ലക്കവും ആ പണ്ഡിതസാർവ്വഭൌമന്റെ വിജ്ഞാനപ്രദങ്ങളായ ലേഖനതല്ലജങ്ങളാൽ അലംകൃതമാണ്. ഈ ലേഖനങ്ങളെല്ലാം തന്നെ ഗവേഷണപരങ്ങളും കേരളീയക്ക് എന്തെങ്കിലും പുതിയ അറിവിനെ പ്രദാനംചെയ്യുന്നവയുമാകുന്നു. അദ്ദേഹത്തിന്റെ വിസ്മയനീയമായ ഗ്രന്ഥപരിചയവും സാഹിത്യാവഗാഹവും ചരിത്രവിജ്ഞാനവും ഭാഷാമർമ്മജ്ഞതയും ഈ പ്രബന്ധങ്ങളിൽ പ്രസ്ഫുടമായി കാണാം. പാററയുടെ തീററയായോ, ചിതലിന്റെ

മുതലായോ സൂര്യപ്രകാശം കാണാതെ മൺമറഞ്ഞു കിട ന്നിരുന്ന പല കവിതകളും ഉള്ളൂരിന്റെ പരിശ്രമഫലമായി ത്രൈമാസികം വഴി പുറത്തുവന്നിട്ടുണ്ട്. ഭാഷാചരിത്രത്തേയും സാഹിത്യചരിത്രത്തേയും സ്പർശിക്കുന്നവയായി വല്ല രേഖകളും ത്രൈമാസികം വഴി പുറത്തു വന്നിട്ടുണ്ടെങ്കിൽ അവയിൽ ഭൂരിഭാഗത്തിന്റെയും സമ്പാദകൻ ഉള്ളൂർ തന്നെയാണെന്നു നിസ്സംശയം പറയാം. ചുരുക്കിപ്പറഞ്ഞാൽ പരിഷത്ത്രൈമാസികം അതിന്റെ പ്രധാനപത്രാധിപരെ ആശ്രയിച്ചാണ് ഇതേവരെ ജീവധാരണം ചെയ്തിട്ടുള്ളതു്; ഇന്നു് അതു ജീവനോടുകൂടിയിരിക്കുന്നതും അദ്ദേഹംനിമിത്തമാകുന്നു.

പ്രസംഗങ്ങൾ.

പരീക്ഷകൻ, ബോർഡ് ഓഫ് സ്റ്റഡീസ് മെംബർ, എന്നിങ്ങനെ വിവിധനിലകളിൽ മി: പരമേശ്വരയ്യർക്കു മദ്രാസ് സർവകലാശാലയുമായി അഭേദ്യമായ ബന്ധമുണ്ട്. ഈ നിലയിലും മററും അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യത്തേയും പ്രശംസനീയമായ പ്രസംഗചാതുരിയേയും മനസ്സിലാക്കുന്നതിനു സർവ്വകലാശാലാധികൃതന്മാർക്കു സാധിച്ചിട്ടുമുണ്ട്. തന്മൂലം അവരുടെ ക്ഷണമനുസരിച്ചു് 1103-ൽ മദ്രാസ് സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ മണിപ്രവാളകവിതയുടെ ചരിത്രത്തെപ്പററി നാലു പ്രസംഗങ്ങൾ അദ്ദേഹം ചെയ്കയുണ്ടായി. ആ അവസരത്തിൽ തന്നെ പ്രസിഡൻസി കാളേജിൽവച്ചു കാളിദാസനെപ്പററിയും ഒരു പ്രസംഗം ചരിത്രനായകൻ ചെയ്തു. മദ്രാസ് സർവ്വകലാശാലാ വൈസ്ചാൻസലറായിരുന്ന സർ വെങ്കടരത്നംനായിഡു, മഹാമഹോപാദ്ധ്യായൻ

ഡാക്ടർ സ്വാമിനാഥയ്യർ, വിദ്വാൻ എം. രാഘവയ്യ
ങ്കാർ മുതലായി അന്നു പ്രസ്തുതപ്രസംഗങ്ങൾ ശ്രവിച്ച
പണ്ഡിതന്മാർ, ചരിത്രനായകന്റെ അഗാധമായ പാണ്ഡി
ത്യത്തിൽ അത്ഭുതപരതന്ത്രരാകുകയും അദ്ദേഹത്തെ അത്യ
ന്തം ശ്ലാഘിക്കയും ചെയ്തു. മദ്രാസിലെ മലയാളി ക്ലബ്ബു
കാർ ഒരു മംഗളപത്രദാനത്താൽ അവക്കുള്ള ആനന്ദാതി
രേകത്തെ പ്രകടിപ്പിക്കയുമുണ്ടായി.

പട്ടാമ്പിസംസ്കൃതകാളെജ്ജ്, തൃപ്പൂണിത്തുറ ശ്രീരാമ
വർമ്മസംസ്കൃതകലാശാല, എന്നീ വിദ്യാലയങ്ങളുടെ
വാർഷികയോഗങ്ങളിൽ മിസ്റ്റർ പരമേശ്വരയ്യർ ആദ്ധ്യക്ഷ്യം
വഹിക്കുകയും പ്രസംഗിക്കുകയുംചെയ്തിട്ടുണ്ട്. എറണാ
കുളം മഹാരാജാസ്കാളെജ്ജിൽ പ്രതിവർഷം നടത്തിവരാ
റുള്ള ചാത്തുപ്പണിക്കർ സ്മാരകപ്രസംഗങ്ങളിൽ മേല്പത്തൂർ
നാരായണഭട്ടതിരിയെപ്പററിയുള്ളതു ചരിത്രനായകന്റെ
പ്രസംഗമത്രേ. കൊച്ചിയിലെ അധ്യാപകവാർഷികയോ
ഗത്തിനും ഈ മഹാകവിയെ അധ്യക്ഷനായി ലഭിക്കുന്ന
തിനുള്ള ഭാഗ്യമുണ്ടായിട്ടുണ്ട്. 1103-ൽ മാവേലിക്കരയിൽ
നടന്ന നമ്പൂരിയോഗക്ഷേമമഹാസഭയിൽവച്ച് ഉള്ളൂർ
"നമ്പൂരിമാരും കേരളസാഹിത്യവും" എന്ന വിഷയത്തെ
പ്പററി ഒരു പ്രസംഗം ചെയ്തതും, യോഗക്ഷേമമഹാസഭ
ക്കാർ വളരെ അപൂർവ്വമായിമാത്രം നല്കാറുള്ള 'കേരള
തിലകം' സ്വർണ്ണകീർത്തിമുദ്ര അവർ അന്ന് അദ്ദേഹ
ത്തിനു സമ്മാനിച്ചതും മറെറാരിടത്തു സൂചിപ്പിച്ചിട്ടുണ്ട്.
ഇപ്പറഞ്ഞ ഓരോസ്ഥലങ്ങളിലും ചരിത്രനായകൻ ചെയ്ത
പ്രസംഗങ്ങൾ പലതുകൊണ്ടും വിജ്ഞേയങ്ങളാകുന്നു.

സമസ്തകേരളസാഹിത്യപരിഷത്തിൻെറ വാർഷിക സമ്മേളനങ്ങളിൽ അധ്യക്ഷൻെറയും പ്രദർശനോൽഘാടകൻേറയും സ്വാഗതസംഘാധ്യക്ഷൻേറയും കേവലം ഒരു പ്രസംഗകർത്താവിൻേറയും നിലകളിൽ മി: പരമേശ്വരയ്യർ വിലയേറിയ പല പ്രസംഗങ്ങളും ചെയ്തിട്ടുള്ള വിവരം മുൻപു പ്രസ്താവിച്ചിട്ടുണ്ടു്. 1113-ൽ തിരുവനന്തപുരത്തുവച്ചു നടന്ന അഖിലഭാരതപ്രാച്യവിദ്വൽസമ്മേളനത്തിലെ ദ്രാവിഡഭാഷാശാഖയിൽ ആദ്ധ്യക്ഷ്യം വഹിച്ചുകൊണ്ടു് ആംഗലഭാഷയിൽചെയ്ത ഉപക്രമപ്രസംഗവും അതേ സമ്മേളനത്തിൻെറ മറെറാരു ശാഖയിൽ വിദ്വാമംഗലത്തു സ്വാമിയാരെപ്പററി അതേ ഭാഷയിൽ ചെയ്ത മറെറാരു പ്രസംഗവും ഉള്ളൂരിൻെറ ജ്ഞാനവൈപുല്യത്തേയും ഗവേഷണതൽപരതയേയും വേണ്ടപോലെ തെളിയിക്കുന്നവയായിരുന്നു. വടക്കെ ഇൻഡ്യയിൽനിന്നു വന്ന പേരുകേട്ട പണ്ഡിതന്മാരിൽ പലരും, പൊതുസമ്മേളനാധ്യക്ഷനായിരുന്ന ഓക്സ്ഫോർഡ് സർവ്വകലാശാലയിലെ ബോഡെൻ സംസ്കൃതാചാര്യൻ ഡാക്ടർ എഫ്. ഡബ്ളിയൂ. തോമസ്സും ചരിത്രനായകനെ ആ അവസരത്തിൽ അത്യധികം അഭിനന്ദിക്കയുണ്ടായി.

ഇതുപോലെ ചരിത്രനായകൻ ഓരോ അവസരങ്ങളിൽ ചെയ്തിട്ടുള്ള പ്രസംഗങ്ങളെപ്പററി പ്രസ്താവിച്ചുതുടങ്ങിയാൽ അവസാനിക്കയില്ല. അദ്ദേഹം ഓരോ യോഗങ്ങളിൽ അധ്യക്ഷൻെറ നിലയിൽ ചെയ്തിട്ടുള്ള പ്രസംഗങ്ങൾ തന്നെ കേരളഭാഷയ്ക്കു വലിയ നേട്ടമായിത്തീൎന്നിട്ടുണ്ടു്. സാധാരണന്മാരായ അധ്യക്ഷന്മാരെപ്പോലെ

വല്ലതുമൊക്കെപ്പറഞ്ഞു് സമയം കഴിക്കയല്ല അദ്ദേഹത്തിന്റെ പതിവു്. ഉള്ളൂർ ചെയ്യുന്ന അദ്ധ്യക്ഷപ്രസംഗങ്ങൾ ഓരോന്നും എന്നെന്നും സൂക്ഷിക്കാവുന്നതും സൂക്ഷിക്കേണ്ടതുമായ പല വിജ്ഞേയാംശങ്ങളുമടങ്ങിയ ഒന്നാംതരം പ്രബന്ധങ്ങളായിരിക്കും. വിജ്ഞാനദീപികയിൽ ചേർത്തിട്ടുള്ള ഉപന്യാസങ്ങളിൽ അനേകം ഓരോ അവസരങ്ങളിൽ ചെയ്ത അദ്ധ്യക്ഷപ്രസംഗങ്ങളാകുന്നു.

ദ്വിതീയാക്ഷരപ്രാസവാദം.

ദ്വിതീയാക്ഷരപ്രാസത്തെ സംബന്ധിച്ചു പണ്ടുനടന്ന വാദപ്രതിവാദം സുപ്രസിദ്ധമാണല്ലോ. ഈ വാദപ്രതിവാദത്തിനുള്ള ബീജാവാപം 1066-ൽ തന്നെ കഴിഞ്ഞിരുന്നു. ഭാഷയെ പരിഷ്കരിക്കേണ്ടതിനുള്ള ചില മാർഗ്ഗങ്ങളെ വിവരിക്കുന്ന കൂട്ടത്തിൽ, ദ്വിതീയാക്ഷരപ്രാസനിർബന്ധത്തെ ഉപേക്ഷിക്കേണ്ടതു് അത്യാവശ്യകമാണെന്നു കാണിച്ചു് അജ്ഞാതനാമാവായ ഒരു ലേഖകൻ, ആ കൊല്ലത്തിൽ മലയാളമനോരമയിലെഴുതിയ ഒരു ലേഖനമാണു്, പ്രസ്തുതവിഷയകമായി ഇതേവരെ കണ്ടുപിടിക്കപ്പെട്ടിട്ടുള്ളതിൽ ഏററവും പഴയ രേഖ. അതിനെ സംബന്ധിച്ചു കുറേക്കാലം ഒരു ഉക്തിപ്രത്യുക്തികോലാഹലം നടന്നു. കേരളവർമ്മ പ്രഭൃതികൾ പ്രാസത്തെ അനുകൂലിച്ചും, രാജരാജവർമ്മ പ്രഭൃതികൾ പ്രതികൂലിച്ചും, ചാത്തുക്കുട്ടി മന്നാടിയാരും മററും മാദ്ധ്യസ്ഥ്യം അവലംബിച്ചും അന്നു് അഭിപ്രായം രേഖപ്പെടുത്തുകയുണ്ടായിട്ടുണ്ടു്. ഒടുവിൽ പത്രാധിപർ സ്ഥലംമുടക്കി ആ വാദപ്രതിവാദം അവസാനിപ്പിക്കയാണു് ചെയ്തതു്.

പ്രത്യക്ഷമായ വാദപ്രതിവാദം ഇങ്ങനെ നിലച്ചുവെങ്കിലും, പ്രാസനിർബന്ധമില്ലാതേയും കവിതയെഴുതുന്നതിന വിരോധമില്ലെന്നഭിപ്രായമുള്ള ഒരു കക്ഷിക്കാരുണ്ടെന്ന് ഇതിൽനിന്ന സ്പഷ്ടമായി. ആ സമ്പ്രദായം ക്രമേണ ഒററശ്ലോകങ്ങളിൽനിന്ന പുസ്തകരൂപത്തിൽ പുറത്തു വന്നതു്, 1070-ൽ കേരളപാണിനിയുടെ മേഘസന്ദേശതർജ്ജമയോടുകൂടിയായിരുന്നു. അതിൽ ദ്വിതീയാക്ഷരപ്രാസനിർബന്ധം ദീക്ഷിച്ചിരുന്നില്ലെന്നു മാത്രമല്ല, മുഖവുരയിൽ പരിഭാഷകൻ പ്രാസപക്ഷപാതികളെ അല്പം കളിയാക്കുകകൂടി ചെയ്തിരുന്നു. സരസപ്രാസസമ്പൂർണ്ണമായ മയൂരസന്ദേശത്തെത്തുടൎന്നു പുറപ്പെട്ട മേഘസന്ദേശതർജ്ജിമ, പ്രാസവിഷയത്തിൽ അമ്മാമനും മരുമകനും തമ്മിലുള്ള അഭിപ്രായഭേദത്തിന പ്രത്യക്ഷലക്ഷ്യമായിത്തീൎന്നു. പ്രാസപക്ഷപാതികൾ കേരളപാണിനിയുടെ നേരെ ചില ഒളിയമ്പുകൾ എയ്തുതുടങ്ങി. അതു് അദ്ദേഹത്തിന രസിച്ചില്ല. 1077-ൽ പുറപ്പെട്ട ഭാഷാഭൂഷണത്തിൽ ഒരു സന്ദർഭമുണ്ടാക്കി അദ്ദേഹം എതിരാളികളെ കണക്കിലധികം കളിയാക്കി. പ്രാസവിരോധികൾക്ക് ഇതു വലിയ ഒരു താങ്ങായിത്തീൎന്നു. അവരും പതുക്കെ തലപൊക്കിത്തുടങ്ങി. മേഘസന്ദേശതർജ്ജമയിൽ പ്രാസം പ്രയോഗിക്കാത്തതു് അശക്തികൊണ്ടാണെന്നു പറഞ്ഞു് എതിരാളികൾ തങ്ങളുടെ നായകനെ ആക്ഷേപിച്ചതിന് പകരംപോക്കാനായിട്ടെന്നപോലെ, അവർ മയൂരസന്ദേശം ഒരു സ്വതന്ത്രകൃതിയായതിനാലാണ് അതിൽ ഇഷ്ടംപോലെ പ്രാസംപ്രയോഗിക്കാൻ സാധിച്ചതെന്നും, തർജ്ജമയിൽ അതു് ആൎക്കും സാധ്യമല്ലെന്നും, അഭിപ്രായപ്പെട്ടു. ഇതിന ദൃഷ്ടാന്തമായി

അക്രൂട്ടർ വലിയകോയിത്തമ്പുരാന്റെ മണിപ്രവാളശാകുന്തളത്തേയും അമരുകശതകത്തേയും ചൂണ്ടിക്കാണിക്കയും ചെയ്തു. ഇതിനെല്ലാം ഒരു മറുപടിയായിട്ടെന്നപോലെ വലിയകോയിത്തമ്പുരാൻ അന്യാപദേശശതകം തർജ്ജമ ചെയ്തു. അതിന്റെ പ്രസ്താവനയിൽ അദ്ദേഹം പ്രാസത്തെ ശക്തിപൂർവ്വം പിൻതാങ്ങുകയും, മണിപ്രവാളശാകുന്തളത്തിലും അമരുകശതകത്തിലും പ്രാസം ഭിക്ഷിക്കാത്തതു് അശ്രദ്ധകൊണ്ടു മാത്രമാണെന്നു തുറന്നു പറയുകയും ചെയ്തു. മരുമകനെ ഉദ്ദേശിച്ചും അതിൽ ചില ഗൂഢവിമർശങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹത്തിനു് അതു തീരെ സഹിച്ചില്ല; എന്നുമാത്രമല്ല, പ്രാസശൃംഖലയിൽനിന്നു ഭാഷാകവിതയ്ക്കു മോചനം ലഭിക്കേണ്ടതു് ആവശ്യകമാണെന്നും ആ മോചനം നല്കേണ്ടതു തന്റെ കടമയാണെന്നും തോന്നുകയും ചെയ്തു.

ഇങ്ങനെയിരിക്കെയാണു്, 1083-ൽ തിരുവനന്തപുരം കാളെജ് മലയാളസമാജത്തിന്റെ ഒരു വാർഷികയോഗത്തിൽ കേരളപാണിനിയുടെ നിർദ്ദേശപ്രകാരം കെ. സി. കേശവപിള്ള 'ഭാഷാകവിത' എന്ന പേരിൽ ഒരു ഉപന്യാസം എഴുതിവായിച്ചതു്. ദ്വിതീയാക്ഷരപ്രാസംകൊണ്ടു് ഭാഷയ്ക്കുണ്ടായിട്ടുള്ള ദോഷങ്ങളായിരുന്നു അതിലെ ഉള്ളടക്കം. അന്നു മരുമകന്റെ നിർബന്ധമനുസരിച്ചു് കേരളവർമ്മ വലിയകോയിത്തമ്പുരാനാണു് സഭാനാഥസ്ഥാനം അലങ്കരിച്ചിരുന്നതു്. ഉപന്യാസം വായിച്ചു തുടങ്ങിയപ്പോൾത്തന്നെ ഭാഗിനേയൻ തന്നെ കബളിപ്പിക്കയാണു് ചെയ്തതെന്നു് അദ്ദേഹത്തിനു മനസ്സിലായി. ഉപ

സംഹാരപ്രസംഗഘട്ടമായപ്പോൾ അദ്ധ്യക്ഷൻെറ ഭാവം മാറുകയും, അദ്ദേഹം മനഃക്ഷോഭത്തിനു വശംവദനായി എഴുനേററുനിന്നുകൊണ്ടു് ഉപന്യാസത്തെ അക്ഷരം പ്രതി ഖണ്ഡിക്കുകയും ചെയ്തു.

കേശവപിള്ളയുടെ ആ പ്രസംഗം ഭാഷാപോഷിണിയിൽ പ്രസിദ്ധപ്പെട്ടുത്തിക്കണ്ടപ്പോൾ കേരളവമ്മ ചരിത്രനായകനു് ഇങ്ങനെ എഴുതി:—"കെ. സി. ഭാഷാപോഷിണിയിൽ പ്രസിദ്ധീകരിച്ച ലേഖനം വായിച്ചിരിക്കുമല്ലൊ. എത്രബാലിശമായിരിക്കുന്നു! 'തമ്പുരാട്ടി' തലവെട്ടി പ്രാസമാണത്രേ! 'തമ്പുരാട്ടി' ഒരു സമസ്തപദമാണല്ലോ. തൻ+പുരാട്ടി. ഇവിടെ തലവെട്ടേണ്ട ആവശ്യം എന്താണെന്നു മനസ്സിലാകുന്നില്ല. നിങ്ങൾ ആ ലേഖനത്തിനു മറുപടി എഴുതുന്നുണ്ടായിരിക്കാം; പക്ഷേ, എനിക്കതിൽ നിർബ്ബന്ധമൊന്നുമില്ല." താമസിയാതെ ഉള്ളൂരിന്റെ പ്രത്യാഖ്യാനം ഭാഷാപോഷിണിയിൽ പ്രത്യക്ഷപ്പെട്ടു. അതു കണ്ട ഉടനെ വലിയ കോയിത്തമ്പുരാൻ അദ്ദേഹത്തിനു് ഇങ്ങനെ എഴുതി:—"കേശവപിള്ളയുടെ ഉദ്യമം വീണ്ടും പരാജയപ്പെട്ടിരിക്കുന്നു. നിങ്ങളുടെ ലേഖനത്തിനു മറുപടി വരുന്നതിനു് മുമ്പുതന്നെ പ്രസിദ്ധപ്പെടുത്തുന്നതിനായി ഞാൻ ഒരു പദ്യം ഭാഷാപോഷിണിക്കയച്ചു കൊടുത്തിട്ടുണ്ടു്" * കെ. സിയും അടങ്ങിയിരുന്നില്ല. ദ്വിതീയാക്ഷരപ്രാസനിർബ്ബന്ധനിയമം കൊണ്ടുണ്ടാകാവുന്ന ക്ലേശങ്ങളെ വെളിപ്പെടുത്തുന്നതിനായി 'ദുഷ്ഷന്തനും നൈഷധനും സമന്മാർ' എന്നും 'കാർത്തേസ്ന്യന കാണ്മാൻ കഴിയാ ജഗത്തിൽ' എന്നും രണ്ടു

* 'വാസന്തീമധുവാന്ന വാക്കിനു' എന്നു തുടങ്ങുന്ന പ്രസിദ്ധപദ്യത്തെയാണു് ഇവിടെ സൂചിപ്പിച്ചിട്ടുള്ളതു്.

സമസ്യകൾ അദ്ദേഹം മലയാളമനോരമയിൽ പ്രസിദ്ധപ്പെടുത്തി. എന്നാൽ മി. പിള്ളയുടെ പ്രതീക്ഷയ്ക്കു തീരെ വിപരീതമായി, അദ്ദേഹത്തെയും മററുള്ളവരേയും അത്ഭുതപരതന്ത്രരാക്കത്തക്കവിധത്തിൽ, കേരളവൎമ്മ ആ രണ്ടു സമസ്യകളും പൂരിപ്പിച്ചു * ആയിടയ്ക്കു കെ. സി. കേശവപിള്ള വലിയകോയിത്തമ്പുരാനയച്ച ഒരു കത്തിൽ ഈ വിധം എഴുതിക്കാണുന്നു:—"പ്രാസത്തെക്കുറിച്ച് അടിയനെഴുതിയ പ്രസംഗം കേരളപാണിനി ഭാഷാഭൂഷണത്തിലെഴുതീട്ടുള്ള അഭിപ്രായത്തിന്റെ ഒരു വ്യാഖ്യാനമേ ആകുന്നുള്ളു. കേരളപാണിനി പ്രാസത്തെപ്പററി എഴുതിയതു് അവിടത്തേയ്ക്കു പ്രാസംവച്ചു കവിതയെഴുതാൻ സാമൎത്ഥ്യമില്ലാത്തതുകൊണ്ടാണെന്നു ചിലർ വിചാരിച്ചിട്ടുണ്ടു്. അവരുടെ ഈ വിചാരം തെററാണെന്നും പ്രാസവിഷയകമായ അവിടുത്തെ അഭിപ്രായം യുക്തിയുക്തമാണെന്നും തെളിയിക്കുന്നതിനുവേണ്ടി മാത്രമാണു് അടിയൻ അന്നു് ആ പ്രസംഗം എഴുതി വായിച്ചതു്." ഈ കത്തു വായിച്ച അവസരത്തിൽ കൂടെയുണ്ടായിരുന്നവരോടു് "അങ്ങനെ

---

* നൈഷ്ഷമ്യവൽ പൗരുഷമോടരീണാം
യഷ്ഷണ്ഡമേകൻ സമരത്തിൽവെന്നു
ദുഷ്ഷന്ധിപുക്കൾക്കനധീനനാമ-
ദുഷ്ഷന്തനും നൈഷധനും സമന്മാർ.
മാൎത്സ്നേയകയാ മണ്ണിനു ഭംഗിയെങ്ങും;
മാൎത്സ്നേയകതാനോ വിളവിൻവിഭൂതി?
കാൎത്സ്നേയകരൂപ കമനീയതയ്ക്കു
കാൎത്സ്നേയന കാണ്മാൻ കഴിയാ ജഗത്തിൽ.

യാണെങ്കിൽ കൊച്ചപ്പൻ എന്തുകൊണ്ടാണ് പ്രാസനിർബന്ധത്തോടുകൂടി ഒരു കവിതയെഴുതാത്തതു്? ദ്വിതീയാക്ഷരപ്രാസം അനാവശ്യമാണെന്നു കേശവപിള്ള പ്രസംഗിച്ചാൽ, കൊച്ചപ്പനു പ്രാസംവച്ചു കവിതയെഴുതാൻ കഴിയുമെന്നു് എങ്ങനെയാണ് തെളിയുന്നതു്?" എന്നു് കേരളവർമ്മ ചിരിച്ചുകൊണ്ടു് ചോദിക്കയുണ്ടായി.

1084 തുലാത്തിലെ കവനകൗമുദിയിൽ കുഞ്ഞിക്കുട്ടൻ തമ്പുരാൻ പ്രാസത്തെപ്പററി എഴുതിയ പദ്യങ്ങളിൽ ഒരെണ്ണം ഇവിടെ ഉദ്ധരിക്കാം:—

"പ്രായേണ ദ്രാവിഡച്ചൊല് കളിലിടകലരും
പ്രാസസൗഭാഗ്യമുണ്ടെ-
ന്നായേ ലോകം രസിക്കു കവിതയി,ലതിനാൽ
ഭൂരിപക്ഷത്തെ നോക്കി
ചായേണം നമ്മളങ്ങോ,ട്ടതിനിടയിൽ വെറും-
വാഗ്വിവാദം നടത്തി-
പ്പോയേച്ചാൽക്കായ്മുമുണ്ടോ? കവിതകളെഴുതി-
ക്കൂട്ടുവിൻ കൂട്ടുകാരേ!"

വള്ളത്തോളിന്റെ അഭിപ്രായം ഇതായിരുന്നു:— "കേരളപ്രാസംകൊണ്ടുള്ള അസൌകര്യം ഗണ്യമാക്കാതെ ധാരാളം അർത്ഥാലങ്കാരത്തോടുകൂടി കവിതയെഴുതുവാൻ ത്രാണിയുള്ളവർ ദ്വിതീയാക്ഷരപ്രാസമെന്ന കർണ്ണാകർഷകമായ ഗുണത്തെ തീരെ തള്ളിക്കളയേണ്ടതില്ലെന്നാണു് എന്റെ അഭിപ്രായം."

വാദപ്രതിവാദം മുറയ്ക്കു നടന്നുകൊണ്ടിരുന്നു. അതു പോഷിണിയിൽനിന്നു് മററു പത്രങ്ങളിലേക്കും പകന്നു.

രണ്ടു ഭാഗത്തും ധാരാളം ആളുകൾ ചേൎന്നു. ചരിത്രനായകൻ എതിരാളികൾക്കെല്ലാം ഒരേ അവസരത്തിൽ ഉചിതമായ മറുപടികളെഴുതിക്കൊണ്ടിരുന്നു. വലിയ കോയിത്തമ്പുരാന്റെ ഉപദേശവും സാഹായ്യവും അദ്ദേഹത്തിനു വേണ്ടിടത്തോളം കിട്ടി. ലേഖനങ്ങളും പ്രത്യാഖ്യാനങ്ങളും ഖണ്ഡനങ്ങളും ഖണ്ഡനഖണ്ഡനങ്ങളുമായി നീണ്ടുനിന്ന ആ വാദപ്രതിവാദത്തിൽ ഉള്ളൂർ വഹിച്ച ഭാഗം അതിപ്രധാനമായിരുന്നു. ഭാരതയുദ്ധത്തിലെ സവ്യസാചിയെപ്പോലെയാണു് അദ്ദേഹം ആ സമരത്തിൽ പ്രവൎത്തിച്ചിരുന്നതു്.

ആയിടയ്ക്കു് വലിയ കോയിത്തമ്പുരാൻ കേ. സി. കേശവപിള്ളയ്ക്കയച്ച ഒരു കത്തിൽ ഈവിധം എഴുതിക്കാണുന്നു:—"നിങ്ങൾ ഭാഷാപോഷിണിയിൽ ചേൎക്കാനായി അയയ്ക്കാൻപോകുന്നു എന്നു പറഞ്ഞു് എന്നെ ഏതാനും ഭാഗം വായിച്ചു കേൾപ്പിച്ച ലേഖനം ആ മാസികയിൽ ചേൎക്കുന്നതിനു് ഒരു പ്രകാരത്തിലും അൎഹമല്ലെന്നാണു് എന്റെ അഭിപ്രായം............ദ്വി: പ്രാസത്തെക്കുറിച്ചു് എന്റെ അഭിപ്രായം നല്ലവണ്ണം മനസ്സിലാക്കിയിരുന്നിട്ടും അതിനെ ആക്ഷേപിച്ചു സ്വമേധയാലോ പരപ്രേരണയാലോ ആദ്യമായി പ്രസംഗിക്കാൻ പുറപ്പെട്ടതു നിങ്ങളാണു്. പരമേശ്വരയ്യർ എന്റെ അഭിപ്രായത്തെ താങ്ങി നിങ്ങളുടെ പ്രസംഗത്തെ ഖണ്ഡിച്ചു. അതുകൊണ്ടും ഭാഷാപോഷിണിയിൽ ഞാനെഴുതിയ 'വാസന്തീമധുവാസ്വവാക്കിനു്' ഇത്യാദി ശ്ലോകംകൊണ്ടും ആ വാദം അവസാനിക്കാനുള്ളതായിരുന്നു. നിങ്ങളാണു് പിന്നെയും കുതൎക്കങ്ങളും

ദൃശ്യം കതികളുംകൊണ്ടു പുറപ്പെട്ടതു്. അതിനും മി. പരമേശ്വരയ്യർ കണക്കിനു് ഉത്തരം പറഞ്ഞിട്ടുണ്ടു്. ഇനി ഇതിനേക്കുറിച്ചുള്ള വാദം നിൎത്തുകയാണു നല്ലതു്."

ഇതുകൊണ്ടൊന്നും കേശവപിള്ള അടങ്ങിയില്ല. വാദപ്രതിവാദം മൂത്തു് വ്യക്തിപരമായ ദോഷാരോപണത്തിൽ എത്തിച്ചേൎന്നു. വഴക്കു് ഏതെങ്കിലും തരത്തിൽ അവസാനിപ്പിച്ചില്ലെങ്കിൽ, ഭാഷാസാമ്രാജ്യം വല്ലാതെ കലങ്ങിമറിയുമെന്നും, പ്രജകളെല്ലാം പരസ്പരവിദ്വേഷികളായിത്തീരുമെന്നുമുള്ള ഘട്ടമായപ്പോൾ ചക്രവൎത്തി ഇരുകക്ഷികളേയും യോജിപ്പിക്കുവാൻ ശ്രമിച്ചു. ഒടുവിൽ കേരളപാണിനി പുറപ്പെടുവിച്ച അഭിപ്രായവും അതിന്മേൽ കേരളകാളിദാസനെഴുതിയ വിധിയും സുപ്രസിദ്ധമാണല്ലോ. അതോടുകൂടി ആ വാദപ്രതിവാദം അവസാനിപ്പിച്ചു. എല്ലാ തെററുകളും സമ്മതിച്ചു് ഇരുകൂട്ടരും തമ്മിൽ രഞ്ജകമനോഭാവം കൈക്കൊണ്ടു. താൻ വാസ്തവത്തിൽ കേരളപാണിനിയുടെ ആയുധം മാത്രമായിരുന്നുവെന്നു കേശവപിള്ള വലിയകോയിത്തമ്പുരാനോടു് ഏററുപറഞ്ഞു. കഴിഞ്ഞതെല്ലാം മറന്നുകളയുന്നതിനു് എല്ലാവരും തീരുമാനിച്ചു. ഇതനുസരിച്ചു് അവർ അന്നു പരസ്പരം കൈമാറിയ ക്ഷമാപണസന്ദേശങ്ങളും കൂടി വായിച്ചാൽ മാത്രമേ, ആ സമരത്തിൻെറ കാൎക്കശ്യവും, ഒടുവിൽ കഴിഞ്ഞതെല്ലാം മറന്നുകളയുന്നതിൽ അവർ പ്രദൎശിപ്പിച്ച മഹാമനസ്കതയും മുഴുവൻ വെളിപ്പെടുകയുള്ളു. കേ. സി. യുടെ ക്ഷമാപണസന്ദേശത്തിനു മറുപടിയായി (13-1-88) ചരിത്രനായകൻ എഴുതിയ കത്തിലെ ചില ഭാഗങ്ങളാണു് താഴെ ഉദ്ധരിക്കുന്നതു്.

"ഛി: പ്രാസവിഷയത്തെപ്പററി മേലും ലേഖനങ്ങളുണ്ടാകരുതെന്നും ഭാഷാശാകുന്തളത്തിൻേറയും മണിപ്രവാളശാകുന്തളത്തിൻേറയും നിരൂപണാവസരങ്ങളിൽ ആരും വിതണ്ഡാവാദം ചെയ്യരുതെന്നുമുള്ള നമ്മുടെ ഉദ്ദേശ്യങ്ങൾ പ്രസ്തുതലേഖനംകൊണ്ടു സാധിക്കും. പിന്നെ എന്നെപ്പററിയുള്ളതായിപ്പറയുന്ന അസ്വാരസ്യമാണ്. സൂക്ഷ്മമാലോചിക്കൂ. മനോരമ ആദ്യം അവിടുത്തെ (കേരളപാണിനിയെ) ആക്ഷേപിച്ചു; അതു ഞാനെന്നു വിചാരിച്ചു രാമകൃഷ്ണശാസ്ത്രി എന്നെ അധിക്ഷേപിച്ചു; അത് അവിടുന്നു കല്പിച്ചിട്ടാണെന്നു വിചാരിച്ച് ഞാൻ അവിടുത്തെപ്പററി മനോരമയിലെഴുതി. ഞാൻ ചെയ്തതിന് അവിടുന്ന് ഒരു പുസ്തകത്തിൽതന്നെ പകരം വീട്ടി. അവിടുത്തെ കവിതയ്ക്കു ത്രിദോഷങ്ങളുണ്ടെന്നു ഞാൻ പത്രത്തിലെഴുതി. എൻെറ പദ്യവും ഗദ്യവും പൊട്ടയാണെന്ന് അവിടുന്നു സാഹിത്യസാഹ്യത്തിൽ വ്യംഗ്യമായിട്ടെങ്കിലും പരസ്യമായി പ്രസ്താവിച്ചു. അതെല്ലാം അങ്ങനെ നില്ക്കുന്നു. അവിടുത്തെ വൈദുഷ്യവും ബുദ്ധിശക്തിയും എനിക്കു ദീർഘ്ഘയായുമില്ലെങ്കിലും എൻെറ കൃതികളിലും സ്വല്പമായുള്ള ഗുണഭാഗത്തെ അഭിനന്ദിക്കുന്നവരായി കേരളത്തിൽ പലരുമുണ്ടെന്നു നിങ്ങൾക്കും അറിയാമല്ലോ. അവരുടെ ഇടയിൽ സാഹിത്യസാഹ്യത്തിലെ ഈ പ്രസ്താവം എത്രമാത്രം അസ്വാരസ്യത്തെ ഉണ്ടാക്കിട്ടുണ്ടെന്നുള്ളതിനു പല തെളിവുകളും കാണിക്കാം. തൽസംബന്ധമായി ചിലർ പത്രത്തിൽ എഴുതാൻ നിശ്ചയിച്ചതിനെ ഞാനാണ് തടുത്തത് "കഴിഞ്ഞ കാൎയ്യങ്ങൾ നിനച്ചു കാലം കഴിച്ചിടേണ്ടിന്നു കവേ! നമുക്ക്" എന്നാണെനിക്കു തോന്നുന്നതു്. അതിൽ

എന്തെങ്കിലും ഏററക്കുറച്ചിലുകളുണ്ടെങ്കിൽ അതിനാണ് തമ്മിൽ പറഞ്ഞുതീക്കുന്നതു്. അതിവിടെ കഴിഞ്ഞിരിക്കയും ചെയ്യുന്നു. ഇനിയും ഇവിടെനിന്നു മേലും ഈ വിഷയത്തിൽ കക്ഷിവഴക്കുണ്ടാകാതെയിരിക്കുന്നതിനു വേണ്ടതെല്ലാം ചെയ്യുവാൻ ഞാൻ സന്നദ്ധനാണു്. ഇരുഭാഗക്കാരും യോജിച്ചാൽ ശുഷ്കവാദങ്ങൾ കൂടാതെ കഴിക്കാം... ..."

കേരളപാണിനി ചരിത്രനായകനയച്ച കത്തിലെ ചില ഭാഗങ്ങൾ ഇങ്ങനെയായിരുന്നു:——"ഇടക്കാലത്തു നടന്ന പ്രാസവഴക്കിൽ ചില പത്രങ്ങളും അതുകളിലെ ലേഖകന്മാരും തടസ്ഥരായിരിക്കുന്നവരേയും അവരുടെ കൃതികളേയും തക്ക കാരണം കൂടാതെ അപവദിച്ചുകൊണ്ടിരുന്ന കൂട്ടത്തിൽ നിങ്ങളുംകൂടി പ്രവേശിച്ചുകണ്ടതിൽ എനിക്കു് അത്ഭുതവും നീരസവും തോന്നുകയുണ്ടായിട്ടുണ്ടു്; പക്ഷേ, അതു കാലക്രമേണ ക്ഷയിച്ചുകൊണ്ടുവന്നിരുന്നു. ഇക്കഴിഞ്ഞ ഓണക്കാലത്തു നിങ്ങളെക്കണ്ടു സംസാരിക്കുന്നതിനിടയായപ്പോൾ കാൎയ്യത്തിന്റെ വാസ്തവസ്വഭാവം അറിയുന്നതിനു സംഗതിയായതോടുകൂടി അതു ഞാൻ വിസ്മരിച്ചുകളയുകയും ചെയ്തു. അതിൻെറ വല്ല അവശേഷവും എൻെറ മനസ്സിൻെറ വല്ല മൂലയിലും കിടക്കുന്നുണ്ടായിരുന്നുവെങ്കിൽ, അതുംകൂടി ഈ എഴുത്തു നിശ്ശേഷം നിൎമ്മാൎജ്ജനം ചെയ്തിരിക്കുന്നു. ഈ തുച്ഛസംഗതിക്കു വേണ്ടി നിങ്ങൾ ഇത്രയും എഴുതിയതിൽനിന്നു തെളിയുന്ന നിങ്ങളുടെ പ്രശംസനീയമായ മനസ്വിതയെ ഞാൻ അത്യന്തം അഭിനന്ദിക്കുകയും ചെയ്യുന്നു."

ഇരുകക്ഷികളുടേയും കത്തുകൾ വായിച്ചതിനുശേഷം (23-2-1088) കേരളകാളിദാസൻ ചരിത്രനായകനു് ഇങ്ങനെ എഴുതി:—"ഉദയവർമ്മരാജാവു നിങ്ങളുടേയും കൊച്ചപ്പന്റേയും ഓരോ എഴുത്തു് എന്നെ കാണിച്ചു. നിങ്ങളുടെ ക്ഷമാവൈഭവത്തെ ഞാൻ അഭിനന്ദിക്കുന്നു. അല്പബുദ്ധികളുടെ സ്വഭാവമാണല്ലൊ ക്ഷമയില്ലായ്മ. മനോരമയിലെ നിവേദനവും കണ്ടു. അതും നിങ്ങളുടെ അനൗദ്ധത്യത്തേയും സ്വഭാവസാരള്യത്തേയും വേണ്ടുവോളം വെളിപ്പെടുത്തുന്നുണ്ടു്. ഇപ്പോൾ നിങ്ങൾ മൂന്നുപേരും നിരപ്പായതിൽ എനിക്കു സന്തോഷമേയുള്ളൂ............"

ഇങ്ങനെ ആ വഴക്കവസാനിച്ചു. വാസ്തവം പറയുകയാണെങ്കിൽ ഉള്ളൂരിനു കേരളപാണിനിയെപ്പററി നിസ്സീമമായ ബഹുമാനമാണുണ്ടായിരുന്നതു്. തനിക്കു പ്രിയതരമായ ദ്വിതീയാക്ഷരപ്രാസത്തെ ഒരാൾ എതിർത്തതു് അസഹ്യമായിത്തോന്നിയതിനാൽ ആ എതിർപ്പിനെ വളരെപ്പേരുടെ പ്രതിനിധിയായി അദ്ദേഹം ശക്തിയോടുകൂടി പ്രതിഷേധിച്ചു എന്നുമാത്രമേയുള്ളൂ. അതുതന്നെയും അദ്ദേഹം ചെയ്യുമായിരുന്നില്ല. തന്റെ സർവ്വാഭ്യുദയങ്ങൾക്കും കാരണഭൂതനും താൻ ദൈവത്തേപ്പോലെ ആരാധിച്ചുവരുന്ന ആളുമായ കേരളകാളിദാസനെ, ദ്വിതീയാക്ഷരപ്രാസത്തിന്റെ പേരും പറഞ്ഞു് വ്യംഗ്യമായിട്ടെങ്കിലും മററുള്ളവർ—അവർ ആരുതന്നെയാകട്ടെ—ആക്ഷേപിക്കുന്നതു്— അസ്വസ്ഥനാക്കുന്നതു്— കണ്ടുകൊണ്ടിരിക്കാനുള്ള ക്ഷമ അദ്ദേഹത്തിനുണ്ടായിരുന്നില്ലെന്നുള്ളതാണു് ആ വാദത്തിൽ ഭാഗഭാക്കാകുന്നതിനുള്ള മുഖ്യകാരണം.

"മി. പരമേശ്വരയ്യരുടെ പേരിനു പിന്നാലെ ഏതാനും അക്ഷരങ്ങൾ ചേർത്തിട്ടുണ്ടെന്നുള്ളതു മാത്രമേ അദ്ദേഹത്തിനു് ഒരു വിശേഷമായി ഞാൻ കാണുന്നുള്ളു." എന്നും മററും കെ. സി. കേശവപിള്ള പത്രങ്ങളിലെഴുതിയതു് അല്പം അതിരു കടന്നുപോകയും ചെയ്തിരുന്നു. അതും താൽക്കാലികമായ കോപത്തിന്റെ ഫലം മാത്രമാണു്.

കെ. സി. യും, ഉള്ളൂരും തമ്മിൽ വളരെ സ്നേഹത്തിലാണു് കഴിഞ്ഞുകൂടിയിരുന്നതെന്നുള്ളതിനു പല തെളിവുകളുമുണ്ടു്. 'ഭ്രമികളുള്ളിൽ സുഖമോടു വസിച്ചിട്ടുവാൻ' എന്നൊരു വരി താൻ പ്രസിദ്ധപ്പെടുത്തുവാൻ പോകുന്ന ഒരു കൃതിയിൽനിന്നു് ഉള്ളൂർ കെ. സി. യെ വായിച്ചു കേൾപ്പിച്ചപ്പോൾ 'ഭ്രമികളുള്ളിൽ' എന്ന ഭാഗം ഭ്രമിത്തട്ടിൽ എന്നു മാററണമെന്നും അല്ലെങ്കിൽ അറമുണ്ടെന്നും കെ. സി. അത്യന്തം വാത്സല്യത്തോടുകൂടി ഒരവസരത്തിൽ ഉപദേശിക്കുകയുണ്ടായി.

കേരളപാണിനിയുടെ നേരേ അദ്ദേഹത്തിനുണ്ടായിരുന്ന യഥാർത്ഥമായ ബഹുമാനത്തിനു് ഈ വാദപ്രതിവാദത്തിനു ശേഷവും യാതൊരു കോട്ടവും തട്ടിയിരുന്നില്ല. 1093-ൽ ഏ. ആർ. രാജരാജവർമ്മാ ഇഹലോകവാസം വെടിഞ്ഞ അവസരത്തിൽ ഉള്ളൂർ ഉള്ളിൽതട്ടി എഴുതിയ ചില വാക്യങ്ങൾ നോക്കുക:—

"പണ്ഡിതസാർവ്വഭൗമനും ഭാഷാദേവിയുടെ പ്രാണപ്രിയനുമായിരുന്ന പ്രൊഫെസ്സർ ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ അകാലദേഹവിയോഗം കേരളത്തിനു് അസഹ്യമായ ഒരശനിപാതം തന്നെയാണെന്നുള്ളതിൽ പക്ഷാന്തരമില്ല. ഏതാനും കൊല്ല

ങ്ങൾക്കു മുൻപു കേരളവർമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു കഥാശേഷനായിത്തീർന്ന അവസരത്തിൽ കേരളീയരുടെ അപാരമായ സങ്കടത്തിനു പര്യാപ്തമല്ലെങ്കിലും പറയത്തക്കനിലയിൽ ഒരു പരിഹാരമാർഗ്ഗമുണ്ടായിരുന്നു. അതു് അവിടുത്തെ പ്രിയഭാഗിനേയനായ കേരളപാണിനി പിൻവാഴ്ച്ചയ്ക്കുണ്ടല്ലോ എന്ന സമാധാനമല്ലാതെ മറ്റൊന്നുമല്ല. ആ മാതിരി ഒരാശ്വാസത്തിനു് ഇനിമേൽ തരമില്ലല്ലോ........സൂര്യാസ്തമയം കഴിഞ്ഞാൽ ചന്ദ്രോദയമാകും. ചന്ദ്രോദയമില്ലാഞ്ഞാൽ നാട്ടുവെളിച്ചമെങ്കിലും കാണും. ഇത്രശുദ്ധശൂന്യമായ ഒരു ഘോരാന്ധകാരം ഇതുവരെയും കേരളസാഹിത്യമണ്ഡലത്തെ ഗ്രസിച്ചിട്ടുള്ളതായി ഓർമ്മ തോന്നുന്നില്ല.........മലയാളഭാഷയ്ക്കു് അവിടുന്നു ചെയ്തിട്ടുള്ള സഹായങ്ങളേപ്പററി എന്തെല്ലാമാണു് പറയേണ്ടതെന്നും എത്ര പറഞ്ഞാലാണു് മതിയാകുന്നതെന്നും രൂപമില്ല...........രാജരാജവർമ്മകോയിത്തമ്പുരാൻ തിരുമനസ്സിലെ ഭാഷാഗദ്യത്തിനുള്ള ഒരു വൃത്തിയും വെടിപ്പും ഒഴുക്കും ഓജസ്സും അതു വായിച്ചു തന്നെ അറിയേണ്ടതാണു്............ആകെക്കൂടി നോക്കിയാൽ ഇത്രമാത്രം കുശാഗ്രബുദ്ധിയും സൂക്ഷ്മദൃക്കും ഉചിതജ്ഞതയും പ്രതിഭാശാലിയും വ്യവസായശീലനുമായ ഒരു മഹാപണ്ഡിതൻ കേരളത്തിൽ സമീപകാലങ്ങളിൽ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണു്............"

മഹാകവി ഉള്ളൂർ ഈ വിധം മുക്തകണ്ഠം പ്രശംസിക്കണമെങ്കിൽ, അദ്ദേഹത്തിനു കേരളപാണിനിയുടെ നേരെ എത്രമാത്രം ആദരവുണ്ടായിരുന്നിരിക്കണമെന്നു

നമുക്കു് ഏകദേശം ഊഹിക്കാമല്ലോ. "വിദ്വാനേവ വിജാനാതി വിദ്വജ്ജനപരിശ്രമം" ഇന്നും കേരളപാണിനീയത്തെപ്പററി അദ്ദേഹം പുളകപ്രസരത്തോടുകൂടിയല്ലാതെ സംസാരിക്കാറില്ല.

സന്ദേഹനിവൃത്തി.

ദിവസംപ്രതി രണ്ടു മണിക്കൂറോളം സമയം ചരിത്രനായകൻ കത്തുകൾക്കു മറുപടി എഴുതുന്നതിനുവേണ്ടി വിനിയോഗിക്കുന്നുവെന്നു് മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ കത്തുകളിലധികവും കേരളത്തിന്റെ നാനാഭാഗങ്ങളിൽ നിന്നു പലതരത്തിലുള്ള സന്ദേഹങ്ങൾക്കു നിവൃത്തി ആവശ്യപ്പെട്ടുകൊണ്ടു് ഓരോസാഹിത്യകാരന്മാരും ചരിത്രകാരന്മാരും അയച്ചിട്ടുള്ളവയായിരിക്കും. തനിക്കുകിട്ടുന്ന കത്തുകൾക്കു് ഉടനെ മറുപടി അയയ്ക്കുക എന്ന സമ്പ്രദായം മഹാകവി ഒരു വ്രതംപോലെയാണു് അംഗീകരിച്ചിട്ടുള്ളതു്. ഈ മറുപടികളെല്ലാം സ്വന്തം കൈയക്ഷരത്തിലായിരിക്കുകയും ചെയ്യും. ഭാഷാസാഹിത്യം, ചരിത്രം, ശാസ്ത്രം എന്നിങ്ങനെ നാനാമുഖങ്ങളായ വിഷയങ്ങളെപ്പററി കത്തുവഴികിട്ടികൊണ്ടിരിക്കുന്ന പ്രശ്നങ്ങൾക്കു് ഉടനടൻ മറുപടി അയയ്ക്കുന്ന ഒരൊററ സംഗതിയിൽ നിന്നുതന്നെ, ചരിത്രനായകൻ എത്രമാത്രം വിപുലവും സർവ്വഗ്രഹവുമായ ഒരു വിജ്ഞാനഭണ്ഡാഗാരമാണെന്നു മനസ്സിലാക്കാവുന്നതാണു്. ഇത്തരത്തിലുള്ള മിക്ക കത്തുകൾക്കും മടങ്ങുന്ന അഞ്ചലിൽതന്നെ അദ്ദേഹം മറുപടി അയയ്ക്കുന്നു. താളിയോലഗ്രന്ഥങ്ങളോ അതുപോലെയുള്ള മററുവല്ല രേഖകളോ പരിശോധിച്ചു് അയയ്ക്കേണ്ട മറുപടിയാണെങ്കിൽ

അപ്പു പിറേറദിവസത്തേയ്ക്കു മാററിവയ്ക്കുന്നു. ചില മറു പടികൾക്കു പബ്ളിക്ക് ലൈബ്രറിയിലോ മറെറാ ഉള്ള പുസ്തകങ്ങളോ വലിയ കൊട്ടാരം ഗ്രന്ഥപ്പുരയിലും ക്യുറെ ററുടെ ആഫീസിലുമുള്ള താളിയോലഗ്രന്ഥങ്ങളോ പരി ശോധിക്കേണ്ടതായിട്ടുണ്ടായിരിക്കും. അങ്ങനെ വരുന്ന അവസരങ്ങളിൽ മറുപടിക്ക് ഒന്നോ രണ്ടോ ദിവസത്തെ താമസം നേരിട്ടേയ്ക്കും. എന്നാൽ സ്വന്തം ഭവനത്തിൽ തന്നെ അതിമഹത്തായ ഒരു ഗ്രന്ഥശേഖരമുള്ള ഉള്ളൂരിന്, മറുപടി അയയ്ക്കുന്നതിനുവേണ്ടി പബ്ളിക്ക് ലൈബ്രറി യേയും മററും ശരണം പ്രാപിക്കേണ്ടി വരുന്ന ഘട്ടങ്ങൾ വളരെ അപൂർവമാണ്. ഏതായാലും ഒരു കാര്യം തീർച്ച യായിപ്പറയാം. തനിക്കു നിശ്ചയമില്ലാത്ത വിഷയമാ യാലും, എന്തെങ്കിലും ഒരു മറുപടി അയച്ച്, താൻ സർവ ജ്ഞനാണെന്നു വരുത്തണമെന്നുള്ള ഒരു വിചാരം ചരിത്ര നായകനെ തീണ്ടുകപോലും ചെയ്യാറില്ല. അദ്ദേഹം ഒരഭി പ്രായം പറഞ്ഞാൽ അതു് ഒരു പ്രമാണമായി സ്വീകരി ക്കാൻ സംശയിക്കേണ്ടതില്ല. എന്തുകൊണ്ടെന്നാൽ അത്ര മാത്രം പരിശോധിക്കയും ആലോചിക്കയും ചെയ്തതിനു ശേഷം മാത്രമേ അദ്ദേഹം എന്തെങ്കിലും ഒരഭിപ്രായം പുറ പ്പെടുവിക്കുകയുള്ളു.

ഗവേഷണവിഷയകമായി ഉള്ളൂർ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങൾ വിശേഷിച്ചും അടിയുറച്ചവയായിരിക്കും. പ്രസ്തുതജീവചരിത്രലേഖകന്മാരിൽ ഒരാൾക്കുണ്ടായ അനു ഭവം തന്നെ ഇവിടെ വിവരിക്കാം. മഹാഭാരതം കിളി പ്പാട്ടിലെ ശാന്തിപർവം ഒരിക്കൽ മദ്രാസ് സർവകലാ

ശാലക്കാർ ബി. ഏ. ക്ലാസ്സിൽ പാഠപുസ്തകമായി നിശ്ചയിച്ചിരുന്നു. അതിൽ ഭീഷ്മാചാര്യർ ധർമ്മപുത്രർക്കു ക്ഷത്രിയ ധർമ്മം ഉപദേശിക്കുന്ന കൂട്ടത്തിൽ,

"അരയാൽ പെരുത്തെരുവുദ്യാനം നടക്കാവും
കരികൾ കുതിരകൾക്കുള്ള പന്തികൾ വേണം;
വളഞ്ഞമതിൽക്കെല്ലാമമ്പരേണുകൾ വേണം
വളഞ്ഞിടിന സഭാതലവുമാസ്ഥാനവും."

എന്ന ഒരു ഭാഗമുണ്ടു്. ആ ഭാഗം ഒരു ബി. ഏ. വിദ്യാർത്ഥിയെ പഠിപ്പിക്കേണ്ട ആവശ്യം നേരിട്ടു. 'വളഞ്ഞ മതിൽക്കെല്ലാമമ്പരേണുകൾ വേണം' എന്ന ഭാഗത്തിൻെറ അർത്ഥം എത്ര ആലോചിച്ചിട്ടും മനസ്സിലായില്ല. അച്ചുപിഴയായിരിക്കാമെന്നു വിചാരിച്ചു ഭാരതം പുസ്തകത്തിന്റെ ഭിന്നങ്ങളായ പല പതിപ്പുകളും പരിശോധിച്ചുനോക്കി. 'അമ്പരേണുകൾ' എന്നതു് 'അമ്പരേണുക്കൾ' എന്നും, 'വളഞ്ഞിടിന' എന്നതു് 'വിളങ്ങീടിന' എന്നും ചില പുസ്തകങ്ങളിൽ അച്ചടിച്ചിരിക്കുന്നതായി കണ്ടുവെന്നല്ലാതെ അതിൽനിന്നു സംശയനിവൃത്തിവന്നില്ല. ചില പണ്ഡിതന്മാരോടു ചോദിച്ചതിൽ "അമ്പരേണുകൾ എന്നതു് ഇപ്പോൾ പ്രചാരലുപ്തമായിത്തീർന്നിട്ടുള്ള വല്ല പദവുമായിരിക്കാം. അർത്ഥം സ്പഷ്ടമാകുന്നില്ല." എന്നാണു് മറുപടി കിട്ടിയതു്. ബി. ഏ. ക്ലാസിൽ മലയാളം പഠിപ്പിക്കുന്ന ചില പ്രൊഫെസർമാരെ സമീപിച്ചതിൽ "അവിടെ എന്തോ അച്ചുപിഴയുണ്ടെന്നു തോന്നുന്നു." എന്നുള്ള സമാധാനം കേട്ടു തൃപ്തിപ്പെടേണ്ടിവന്നു. ഒടുവിൽ പ്രസ്തുത

സംശയം ഉള്ളൂരിനെഴുതി അയച്ചു. മടങ്ങുന്ന അഞ്ചലിൽ തന്നെ ഇങ്ങനെ മറുപടികിട്ടി:— "അമ്പരേണകൾ ശരിയാണോ എന്നു സംശയം. അമ്പറകൾ എന്നു ഗുണ്ടർട്ടു് വൃത്തഭംഗത്തോടുകൂടി പകൎത്തിയിരിക്കുന്നു. അമ്പരേണികൾ എന്നാണെങ്കിൽ അമ്പന്മാൎക്കു (വില്ലാളികൾക്കു്) ഉള്ള ഏണികൾ എന്നൎത്ഥമാക്കാം. അതായിരിക്കുമോ ശരിയായ പാഠം? രണ്ടായാലും രണ്ടു മൂന്നു താളിയോല ഗ്രന്ഥങ്ങൾ നിഷ്കൎഷിച്ചു നോക്കി പിന്നീടു് എഴുതി അയയ്ക്കാം." ഈ കത്തു കിട്ടിയതിന്റെ മൂന്നാംദിവസം വീണ്ടും ഒരെഴുത്തു കിട്ടി. അതിൽ ഇങ്ങനെ എഴുതിയിരുന്നു:— "ഇന്നു ഞാൻ ശൎമ്മാവിനുവേണ്ടി ഭാരതം ഗ്രന്ഥത്തിന്റെ മൂന്നു നാലു താളിയോലപ്രതികൾ പരിശോധിച്ചു. 'വളഞ്ഞ മതിൽക്കെല്ലാമമ്പറകളും വേണം' എന്നാണു് അവയിലെല്ലാം കാണുന്ന ശുദ്ധമായ പാഠം. അമ്പറ=ആയുധാഗാരം. ഗുണ്ടർട്ടു് ആ പദം ശരിയായി വ്യാഖ്യാനിച്ചു. ഒരച്ചുപിഴ കടന്നുകൂടിയെന്നേയുള്ളൂ. അച്ചടിച്ച പുസ്തകങ്ങളിലെ പാഠം രണ്ടും കേവലം അബദ്ധംതന്നെ." എത്ര നിഷ്കൃഷ്ടമായ പരിശോധന! എത്ര അടിയുറച്ച സാഹിതീപ്രണയം! ഭാഷാനൈഷധചമ്പുവിലെ 'ഊറാങ്കോലും' എന്നതു് 'ഊററംകോലും' എന്നാണെന്നും മററും ഇദംപ്രഥമമായി കേരളീയരെ ധരിപ്പിച്ചതും അദ്ദേഹമല്ലാതെ മററാരുമല്ല.

ഇതേവിധത്തിലുള്ള സംശയനിവാരണങ്ങളാണു് ആയിരക്കണക്കിനു ചരിത്രനായകനിൽ നിന്നുണ്ടായിക്കൊണ്ടിരിക്കുന്നതു്. ഇതു് അത്ര നിസ്സാരമായ ഒരു ജോലിയല്ലെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ഏതാദൃശമായ സംശയനിവാരണത്തിനായി യാതൊരു പ്രതിഫലവും കാംക്ഷി

ക്കാതെ, കേവലം ഭാഷാഭിമാനത്താൽമാത്രം പ്രേരിതനായി മി. പരമേശ്വരയ്യർ ചെയ്തുവരുന്ന അദ്ധ്വാനവും സമയവ്യയവും ഏതൊരു ഭാഷാഭിമാനിയുടെ ശ്ലാഘയേയാണു് അർഹിക്കാത്തതു്!

---

# അഞ്ചാമദ്ധ്യായം.

---

## ഗവേഷകൻ.

**പ്രാരംഭം.**

കേരളീയരെ സംബന്ധിച്ചിടത്തോളം ഗവേഷണം ഇന്നും ഒരു നവീനപ്രസ്ഥാനമായിട്ടാണിരിക്കുന്നതു്. വൈജ്ഞാനികമായ പരിഷ്കാരത്തിൽ നമ്മുടെ രാജ്യം എത്രമാത്രം പിന്നിലാണു് നിൽക്കുന്നതെന്നു കണക്കാക്കാൻ ഈ ഒരു ദൃഷ്ടാന്തം മാത്രം മതിയാകും. മററു രാജ്യങ്ങൾ ഗവേഷണകലയെ വേണ്ടിടത്തോളം പോഷിപ്പിച്ചു് അതിൽനിന്നു വളരെക്കാൎയ്യങ്ങൾ സാധിച്ചുകഴിഞ്ഞിരിക്കുന്നു. ലോകത്തിനു പ്രസ്തുതപ്രസ്ഥാനവുമായി വളരെക്കാലത്തെ പരിചയമുണ്ടു്. ഗവേഷണകലയെ പരിപോഷിപ്പിച്ചു സാഹിത്യം, ശാസ്ത്രം മുതലായ വിഷയങ്ങളിൽ പുരോഗതിയെ പ്രാപിക്കുക എന്നുള്ളതു്, ദേശീയോന്നമനവിഷയത്തിൽ അപരിഹാൎയ്യമായ ഒരു കൃത്യമായി ലോകം കരുതിത്തുടങ്ങീട്ടു കാലം കുറെയായി. മററു കാൎയ്യങ്ങളിലെന്നപോലെ ഇക്കാൎയ്യത്തിലും സഫലമായ പ്രയത്നം ചെയ്തു ശീഘ്രതരമായ പുരോഗതി പ്രാപിക്കുവാനുള്ള ഭാഗ്യമുണ്ടായതു് പാശ്ചാത്യൎക്കാണു്. ഗവേഷണവാസനയെ ആശ്രയിച്ചു കഴിഞ്ഞുപോരുന്ന പാശ്ചാത്യരുടെ 'അക്കാഡെമി' ടോളെമി സോട്ട

റിന്റെ കാലത്താണ് ആദ്യമായി ആവിർഭവിച്ചത്. അദ്ദേഹത്തിന്റെ പ്രയത്നഫലമായി ഉണ്ടായതാണ് വിശ്വവിഖ്യാതമായ അലെക്സാണ്ഡ്രിയൻ ഗ്രന്ഥാലയം. ഇതിനെ അനുകരിച്ചു പല രാജ്യങ്ങളിലും ഇത്തരം സദസ്സുകളും ഗ്രന്ഥാലയങ്ങളും ഗവേഷണമന്ദിരങ്ങളും സ്ഥാപിക്കപ്പെട്ടു. ഇവയുടെയെല്ലാം പ്രധാനമായ ഉദ്ദേശ്യം സാഹിത്യശാസ്ത്രാദികളുടേയും തദ്വാരാ സംസ്കാരത്തിന്റേയും അഭിവൃദ്ധിയായിരുന്നു.

ഇന്ന് ഗവേഷണസമിതികളും ഗവേഷണമന്ദിരങ്ങളും പരിഷ്കൃതഗവർൺമെന്റുകളുടെ ഒരു അവിഭാജ്യഘടകമായിത്തീർന്നിട്ടുണ്ട്. ജപ്പാൻ, ജെർമ്മനി, അമേരിക്ക, ഇംഗ്ലൻഡ്, റഷ്യ, ഫ്രാൻസ്, ഇററലി മുതലായ മഹാശക്തികൾ ഇതിനുവേണ്ടി വിനിയോഗിക്കുന്ന ധനവും സമയവും കുറച്ചൊന്നുമല്ല. ഓക്സ്ഫോഡ്, കേബ്രിഡ്ജ് തുടങ്ങിയ വിഖ്യാതങ്ങളായ കലാലയങ്ങളോടനുബന്ധിച്ചു ശാസ്ത്രീയമായും സാഹിത്യപരമായുമുള്ള ഗവേഷണത്തിനു വേണ്ട എല്ലാ സൗകര്യങ്ങളും അധികൃതന്മാർ ചെയ്തിട്ടുണ്ട്; ഗവേഷണപരമായ ഒരു പാഠപദ്ധതിയും തൽസംബന്ധമായ ചില ബിരുദങ്ങളും ചില സർവ്വകലാശാലകൾ ഏർപ്പെടുത്തിട്ടുമുണ്ട്. ഇതെല്ലാം ദേശീയോദ്ധാരണകൃത്യത്തിന്റെ ഒരംശമായിട്ടാണ് പാശ്ചാത്യർ കരുതിപ്പോരുന്നത്.

നമ്മുടെ കഥയോ? ഇൻഡ്യ ഒട്ടാകെ നോക്കിയാൽ ശാസ്ത്രീയമായ ഗവേഷണത്തെ ലാക്കാക്കി സ്ഥാപിക്കപ്പെട്ടിട്ടുള്ള ഏതാനും "ഇൻസ്റ്റിററ്യൂട്ടു"കളെ നമുക്കു കാണാൻ കഴിയും. സാഹിത്യപരമായ ഗവേഷണത്തിനാണെന്നും പറഞ്ഞു് ആരംഭിച്ചിട്ടുള്ള ചില സ്ഥാപനങ്ങളും അങ്ങു

മിങ്ങും ഇല്ലെന്നില്ല. ഇവയിൽ ശരിയായി ജോലിചെയ്യുന്ന വയുടെ എണ്ണം എത്രയോ തുച്ഛമാകുന്നു. ഗവേഷണം തീരെ അനാവശ്യമാണെന്നു ശക്തിയോടുകൂടി വാദിക്കുന്ന ഒരു കൂട്ടർപോലും നമ്മുടെ ഇടയിലുള്ള സ്ഥിതിക്കു്, കേരളത്തി ലെ ഗവേഷണകല അതിൻെറ പ്രാരംഭഘട്ടത്തിൽതന്നെ നിൽക്കുന്നതു സ്വാഭാവികം മാത്രമാകുന്നു. ഗവേഷകന്മാരാ ണെന്നു സ്വയം അഭിമാനിക്കുന്ന പലരും നമ്മുടെ ഇടയി ലുണ്ടെങ്കിലും അവരിൽ അധികം പേരും ഊഹാപോഹ ങ്ങളിൽ മാത്രം അടിയുറച്ചു നിന്നുകൊണ്ടു് അതുമിതുമെ ഴുതി കാലയാപനം ചെയ്യുന്നവരാണു്. കണ്ടുപിടിത്തക്കാ രാകാൻ വേണ്ടി പുതിയ രേഖകൾ സൃഷ്ടിച്ചുവിടുന്ന ചില ഗവേഷകന്മാരും നമ്മുടെ ഇടയിലുണ്ടെന്നു് ഇതിനകം തെളിഞ്ഞുകഴിഞ്ഞിട്ടുണ്ടു്. വാസ്തവം ആലോചിക്കയാണെ ങ്കിൽ, ഗവേഷണകലയിൽ അഭിരുചി കാണിക്കുവാൻ അധികംപേർ ഉത്സാഹം പ്രദർശിപ്പിക്കാത്തതിൽ അത്ഭു തപ്പെടാനില്ല. സാഹിത്യസാമ്രാജ്യത്തിൽ ഏററവും ദുർഗ്ഗമ മായ ഒരു സരണിയാണതു്. പാണ്ഡിത്യമോ വാസനയോ കൊണ്ടു മാത്രം ഒരുത്തനു് ഒരു നല്ല ഗവേഷകനാകുവാൻ സാധിക്കുന്നതല്ല. ഒരു കവിയാകുന്നതിനോ ഗദ്യകൃത്താകു ന്നതിനോ ഈ യോഗ്യതകൾ മതിയായേയ്ക്കാം. എന്നാൽ ഒരു ഗവേഷകൻെറ വിജയം ഇവയെ മാത്രം അവലംബി ച്ചല്ല നിൽക്കുന്നതു്. പാണ്ഡിത്യവും വാസനയും അത്യാ വശ്യം തന്നെ. പക്ഷേ, അതുപോലെയോ അതിലധികമാ യോ കാര്യക്ഷമമായ ബഹുഭാഷാപരിചയവും പക്ഷപാത രഹിതമായ ബുദ്ധിപ്രഭാവവും സൂക്ഷ്മമായ നിരീക്ഷണ പാടവവും അപ്രതിഹതമായ അന്വേഷണാസക്തിയും

അയാൾക്ക് അത്യന്താപേക്ഷിതമാകുന്നു. ഗവേഷണരംഗത്തിൽ അനുമാനങ്ങൾക്കല്ലാതെ അഭിപ്രായങ്ങൾക്കു സ്ഥാനമില്ല. ഒരു ഗവേഷകൻ വസ്തുതകളെ ഒരു ശിശുവിൻെറ നിഷ്പക്ഷമനോഭാവത്തോടുകൂടി വേണം അഭിമുഖീകരിക്കുവാൻ. ഏതാദൃശമായ ഗവേഷണം സാമാന്യജനങ്ങളുടെ ശക്തിക്ക് അതീതമാണെന്നു പറയേണ്ടതില്ലല്ലോ.

ഒരു കേരളീയഗവേഷകൻെറ നില ഒന്നുകൂടി പരുങ്ങലിലാണ്. കേരളത്തേയോ കേരളീയസാഹിത്യത്തേയോ സംബന്ധിച്ചിടത്തോളം ഗവേഷണവിഷയകമായി ഇതേവരെ പറയത്തക്കവണ്ണം ആരും യാതൊന്നും ചെയ്തിട്ടില്ല. മതം, സാഹിത്യം, സമുദായം, ആചാരം, ഭരണക്രമം, മുതലായവയുടെ ചരിത്രത്തെ സംബന്ധിച്ച് നാം ഊന്നും പ്രായേണ അന്ധകാരത്തിൽ ആണ്ടുകിടക്കുകയാണ്. അവയെപ്പററി അന്വേഷണം നടത്തുന്നതിനു്, ചുരുക്കം ചിലരൊഴികെ, ആരും തന്നെ മുതിർന്നിട്ടില്ല. പതിനഞ്ചാം നൂററാണ്ടിനുശേഷം കേരളം സന്ദർശിച്ച ചില മിഷ്യനെറിമാർ ഈ വിഷയത്തിൽ ഏതാനും ചില പരിശ്രമങ്ങൾ നടത്തീട്ടുണ്ടെങ്കിലും, അവയുടെ ഫലം പൂർണ്ണമോ വിശ്വാസ്യമോ ആയ നിലയിലല്ല ഇരിക്കുന്നതു്. പിൽക്കാലങ്ങളിലുണ്ടായ ചരിത്രനിർമ്മാതാക്കൾ ഈ മിഷ്യനെറിമാർ എഴുതിവെച്ചിട്ടുള്ളതിനെ പ്രായേണ വേഷം മാററി പ്രദർശിപ്പിക്കുക മാത്രമേ ചെയ്തിട്ടുള്ളു. തന്മൂലം ആ വിദേശികൾക്കു പററീട്ടുള്ള പ്രമാദങ്ങൾ ഇവക്കും പററീട്ടുണ്ടു്. സ്വയമായി ചിന്തിക്കുന്നതിനോ, സ്വയം അന്വേഷണങ്ങൾ നടത്തി അനുമാനങ്ങൾ ചെയ്യുന്നതിനോ, ഉള്ള അപ്രാപ്തികൊണ്ടുവന്ന തകരാറാണിതു്.

പൂർവ്വന്മാർ വെട്ടിത്തെളിച്ച വഴിയെ നടക്കുന്നവർക്ക് ഇത്രയധികം വൈഷമ്യങ്ങളുണ്ടെങ്കിൽ ദുർഗ്ഗമമായ ആ പന്ഥാവിൽക്കൂടി കല്ലും മുള്ളും ചവിട്ടി ആദ്യമായി സഞ്ചരിച്ച് വഴി ഒരുക്കിയവർ എത്രയധികം അഭിനന്ദനീയരായിരിക്കണം! അവർ വെട്ടിത്തെളിച്ച വഴി വക്രമാണെന്നോ, സുഗമമല്ലെന്നോ, ആ വഴിയിൽക്കൂടി പിന്നിട്ടു സഞ്ചരിക്കുന്നവർക്കു തോന്നിയേയ്ക്കാം. അതുകൊണ്ട് അതിന്റെ ഉപജ്ഞാതാക്കന്മാർ അനുഭവിക്കേണ്ടിവന്ന ത്യാഗത്തിന്റെ മാററു കുറയുകയോ അവരുടെ അനുമാനങ്ങൾ അപഹാസ്യങ്ങളാകുകയോ ചെയ്യുന്നില്ല.

ഉള്ളൂരും ഗവേഷണവും.

കേരളത്തിൽ ഗവേഷണകൃത്യത്തിൽ ഏർപ്പെട്ടു വിജയം കൈവന്നിട്ടുള്ള ചുരുക്കം ചിലരിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനത്തെ അർഹിക്കുന്നതു ചരിത്രനായകനാകുന്നു. ഒരു ഗവേഷകന് അവശ്യമുണ്ടായിരിക്കേണ്ട യോഗ്യതകളെല്ലാം അദ്ദേഹത്തിനുണ്ട്. അദ്ദേഹം ഒരു ബഹുഭാഷാപണ്ഡിതനാണ്; പ്രത്യേകിച്ചു കേരളവുമായി ബന്ധമുള്ള തമിഴ്, സംസ്കൃതം, മലയാളം, ഇംഗ്ലീഷ് എന്നീ ഭാഷകളിൽ അഗാധമായ പാണ്ഡിത്യം അദ്ദേഹത്തിനുണ്ട്. ഇക്കാര്യത്തിൽ അദ്ദേഹത്തെപ്പോലെ പാണ്ഡിത്യമുള്ളവർ നമ്മുടെ ഇടയിൽ വളരെ വിരളമാകുന്നു. ഗവേഷണംകൊണ്ടു സ്വാത്മപരമായി യാതൊരു കാര്യവും സാധിക്കാനില്ലാത്തതിനാൽ നിഷ്പക്ഷമായ ഒരു മനോഭാവത്തോടുകൂടി വസ്തുതകളെ സമീപിക്കുന്നതിനും അവയെപ്പററി അനുമാനം ചെയ്യുന്നതിനും അദ്ദേഹത്തിനു കഴി

ഞ്ഞിട്ടുണ്ട്. സർവ്വോപരി അനന്യസാധാരണമായ അന്വേഷണൌത്സുക്യവും അശ്രാന്തമായ ഗ്രന്ഥപാരായണാസക്തിയും അദ്ദേഹത്തിന്റെ വിജയത്തിനു സഹായകങ്ങളായിത്തീർന്നിട്ടുമുണ്ട്. ഏതൊന്നിനേയും നിഷ്കൃഷ്ടമായി പരിശോധിച്ചു, നിശിതമായി വിമർശനം ചെയ്തു്, സാധകബാധകയുക്തികളെക്കൊണ്ടു ബലാബലപരീക്ഷണം നടത്തിയതിനുശേഷം, അവശ്യം സിദ്ധിക്കുന്ന അനുമാനങ്ങളെ മാത്രം തന്റെ പ്രയത്നഫലമായി പ്രകാശിപ്പിക്കുന്നതിൽ പ്രദർശിപ്പിക്കുന്ന ശ്രദ്ധയാണു്, ഒരു ഗവേഷകന്റെ നിലയിൽ മഹാകവി ഉള്ളൂരിനു് അസൂയാവഹമായ വിജയം കരസ്ഥമാക്കി കൊടുത്തിട്ടുള്ളതു്.

തന്റെ ജീവിതത്തിലെ അധികഭാഗവും താളിയോലഗ്രന്ഥങ്ങളുടേയും ഗ്രന്ഥശാലകളുടേയും നടുവിലാണ് താൻ കഴിച്ചുകൂട്ടിട്ടുള്ളതെന്നു് അദ്ദേഹം വളരെ അഭിമാനത്തോടുകൂടി എററുപറയുന്നു. മററുള്ളവർ അനാവശ്യമെന്നു പറഞ്ഞു് ഉപേക്ഷിക്കയും ചിലപ്പോൾ കക്കശമായി ആക്ഷേപിക്കുകയും ചെയ്തിട്ടുള്ള ഈ കൃത്യത്തിൽ ദീർഘകാലം നിരന്തരമായി ഏർപ്പെട്ടതിന്റെ ഫലമായിട്ടാണു്, ഉള്ളൂരിനു സാഹിത്യലോകത്തിൽ ഇന്നു് ഇത്രമാത്രം സ്ഥിരപ്രതിഷ്ഠനായിത്തീരാൻ സാധിച്ചിട്ടുള്ളതു്. അദ്ദേഹത്തിന്റെ ഗവേഷണത്തിൽനിന്നു് അമൂല്യങ്ങളായ അനവധി സമ്പാദ്യങ്ങൾ കൈരളിക്കു കൈവന്നിട്ടുണ്ടു്. "ഒരു മഹാകവി എന്നുള്ള നില കഴിഞ്ഞാൽ ഒരു ഗവേഷകൻ എന്നുള്ള നിലയിലായിരിക്കും ഭാവിതലമുറ മി: പരമേശ്വരയ്യരെ കൂടുതലായി സ്വീകരിക്കുക.... അദ്ദേഹത്തിന്റെ അക്ഷീണ

മായ ഗവേഷണത്തിൻെറ ഫലമായി എത്രയെത്ര കേര ളീയകവികളും ഭാഷാകൃതികളുമാണ് പുനർജ്ജന്മമെടുത്തിട്ടുള്ളതു്! വാസ്തവത്തിൽ ഭാഷാചരിത്രവിഷയകമായി ഗോവിന്ദപ്പിള്ള അവർകളുടെ കൃതിയിലുള്ളതിൽ ഉപരിയായി നമുക്കിന്നു ലഭിച്ചിട്ടുള്ളതെല്ലാം ഉള്ളൂരിൻെറ ഗവേഷണലേഖനങ്ങളിൽനിന്നാണെന്നുള്ളതു നാം കൃതജ്ഞതാപൂർവ്വം സ്മരിക്കേണ്ടതാകുന്നു." എന്നും മററും ചില വിമർശകന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതിൽ ഒട്ടുംതന്നെ അതിശയോക്തിയില്ല.

ഇന്നും താളിയോലഗ്രന്ഥമെന്നുകേട്ടാൽ ഉള്ളൂർ ആനന്ദതുന്ദിലനാകും. കൊച്ചുകുട്ടികൾക്കു മധുരപലഹാരംപോലെ പ്രിയതരങ്ങളാണ് ആ മഹാകവിക്കു് താളിയോലഗ്രന്ഥങ്ങൾ. രാമായണം, ഭാഗവതം, ഭാരതം മുതലായി പ്രസിദ്ധീകൃതങ്ങളായ ഏതെങ്കിലും പുസ്തകങ്ങളുടെ കൈയെഴുത്തുപ്രതിയായാലും ശരി, അതു് ഒരു താളിയോലഗ്രന്ഥമാണോ, ഉള്ളൂരിന്നു് അതൊന്നു വായിച്ചേ തീരൂ. സമസ്തകേരളസാഹിത്യപരിഷത്തിന്റെ സമ്മേളനങ്ങളിൽ മററുള്ളവർ പ്രസംഗങ്ങളും കവിതകളും കേട്ടോ നാടകമോ കഥകളിയോ കണ്ടോ രസിച്ചുകൊണ്ടിരിക്കുമ്പോൾ, നമ്മുടെ മഹാകവി, പ്രദർശനശാലയിൽ കടന്നു കതകുമടച്ചിരുന്നു പഴയ താളിയോലഗ്രന്ഥങ്ങൾ പരിശോധിച്ചു് നോട്ടു കുറിക്കുകയായിരിക്കും. താളിയോലഗ്രന്ഥങ്ങളെന്നുവേണ്ടാ, പഴയ ഏതു രേഖയും അദ്ദേഹത്തിനു് അത്യന്താ ആകർഷകമാണ്. അദ്ദേഹത്തിൻെറ വാക്യംതന്നെ ഇവിടെ ഉദ്ധരിക്കാം.

'പഴയ ചെപ്പേടിലോ, താളിയോലയിലോ, പനയോലയിലോ, കരിങ്കല്ലിലോ എന്തെങ്കിലും എഴുതീട്ടുള്ള

തായി കണ്ടാൽ നാം അതിനെ നിധിപോലെ സൂക്ഷിക്കണം. ഒരു രത്നഖനിയിലിറങ്ങി രത്നങ്ങൾ പെറുക്കിയെടുക്കുന്നതിനു തുല്യമാകുന്നു ഈ വഴിക്കുള്ള സാഹിത്യവ്യവസായം. നമ്മുടെ കൈയിൽ കിട്ടുന്ന രത്നങ്ങളുടെ വില നാമറിയുന്നില്ല. നമുക്കു വെള്ളാരങ്കല്ലുകൾ എന്നു തോന്നുന്ന മണികൾ ചിലപ്പോൾ വൈകടികന്മാർ കോഹിന്നൂരുകളായി വിലമതിച്ചേയ്ക്കാം. പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിട്ടുള്ള പുസ്തകങ്ങളുടെ കൈയെഴുത്തുപ്രതികളാണല്ലോ എന്നു വിചാരിച്ച് ആ ഗ്രന്ഥങ്ങളിൽ ഒന്നിനേയും പുച്ഛിക്കരുത്. അദ്ധ്യാത്മരാമായണം, കൃഷ്ണഗാഥ മുതലായ കാവ്യരത്നങ്ങളിൽ പോലും സംശയം തീരാത്ത ഭാഗങ്ങൾ ഇനിയും കിടപ്പുണ്ട്. ആ മാതിരിയിലുള്ള സംശയങ്ങൾ നിശ്ശേഷം ഛേദിക്കുന്നതിനു പര്യാപ്തങ്ങളായ പാഠങ്ങൾ അത്തരത്തിലുള്ള ഗ്രന്ഥങ്ങളിൽ കണ്ടു എന്നു വരാൻ പാടില്ലായ്കയില്ല."

മഹാകവി ഉള്ളൂരിനെ ഗവേഷകനെന്നുള്ള നിലയിൽ അത്യുന്നതമായ സ്ഥാനത്ത് എത്തിച്ചിട്ടുള്ള ഏതദ്വിഷയകമായ വാസന വളരെ ചെറുപ്പത്തിൽതന്നെ അദ്ദേഹത്തിൽ അങ്കുരിച്ചിരുന്നു. ടൗൺ ഹൈസ്ക്കൂളിൽ അദ്ധ്യാപകനായിരുന്ന കാലത്ത് മി. കെ. രാമകൃഷ്ണപിള്ളയുടെ 'വഞ്ചിഭൂപഞ്ചിക'യിലും 'കേരളദർപ്പണ'ത്തിലും ചരിത്രനായകൻ എഴുതി പ്രസിദ്ധീകരിച്ച ഗവേഷണപരങ്ങളായ ചില പ്രബന്ധങ്ങൾ പലരുടേയും ശ്രദ്ധയ്ക്കു പാത്രീഭവിക്കയുണ്ടായി. കൊച്ചിയിൽനിന്നു മി: സി. വി. സുബ്രഹ്മണ്യയ്യർ ബി. ഏ. യുടെ പത്രാധിപത്യത്തിൽ പ്രശസ്തമായ നിലയിൽ പ്രസിദ്ധീകരിക്കപ്പെട്ടിരുന്ന 'മലബാർ ക്വാർട്ടർലി റിവ്യൂ' എന്ന ഇംഗ്ലീഷ് ത്രൈമാസികത്തിൽ 1078-ൽ

തന്നെ ചരിത്രനായകൻ 'വിഴിഞ്ഞം—ഒരു പഴയ തിരുവിതാംക്കൂർ തുറമുഖം'—'തിരുവിതാംക്കൂറും ഡച്ചുകാരും'—'17-ാംനൂററാണ്ടിലെ കേരളീയഹിന്ദുക്കൾ' 'ഒരു ദാക്ഷിണാത്യനായ രാജാവു'' എന്നിങ്ങനെ ചരിത്രപരങ്ങളായ ഏതാനും പ്രബന്ധങ്ങൾ എഴുതിയിരുന്നു. ഈ ലേഖനങ്ങൾ ചരിത്രനായകൻെറ കീർത്തി ദക്ഷിണോർദ്ധ്വ മുഴുവൻ പ്രചരിക്കുന്നതിനു കാരണമായിത്തീർന്നു.

തിരുവനന്തപുരം പബ്ളിക്കപ്രസംഗസമിതിയുടെ ആഭിമുഖ്യത്തിൽ ചരിത്രനായകൻ ചെയ്ത ഒരു പ്രസംഗമാണു്, മദ്രാസ് ക്രിസ്ത്യൻകോളെജ് മാസികയിൽ 'തിരുവിതാങ്കൂറും വിജയനഗരവും' എന്ന പേരിൽ പിന്നീടു പ്രസിദ്ധംചെയ്തതു്. 'തിരുവിതാങ്കൂറും ഡച്ചുകാരും' എന്ന പ്രബന്ധവും ആ സമിതിയുടെ മേൽനോട്ടത്തിൽ ചരിത്രനായകൻ ചെയ്ത ഒരു പ്രസംഗം പരിഷ്കരിച്ചതാണു്. അന്നു് ആ മാസികയുടെ പത്രാധിപരായിരുന്ന ഡാക്ടർ ഈ. എം. മക്ഫെയിൽ പ്രസ്തുതപ്രബന്ധത്തെ പ്രശംസിച്ചും കൂടുതൽ പ്രബന്ധങ്ങളെ ക്ഷണിച്ചും ചരിത്രനായകനു് ഒരു കത്തയച്ചതിൽനിന്നു്, ആ ലേഖനം അദ്ദേഹത്തെ എത്രമാത്രം രസിപ്പിച്ചുവെന്നു് ഊഹിക്കാമല്ലോ. പ്രൊഫെസർ വി. രംഗാചാര്യർ അദ്ദേഹത്തിൻെറ "മധുരയിലെ നായ്ക്കരാജ്യചരിത്രം" എന്ന ഉപന്യാസത്തിൽ ഈ പ്രബന്ധത്തെപ്പററി വളരെ ശ്ലാഘിച്ചു പറഞ്ഞിരിക്കുന്നു. പ്രസിദ്ധചരിത്രപണ്ഡിതനായ റവ: ഫാദർ ഹെറാസ് എസ്. ജെ. അദ്ദേഹത്തിൻെറ 'വിജയനഗരത്തിലെ ആരവീട്ടു രാജവംശം' എന്ന ഗ്രന്ഥത്തിൽ പ്രസ്തുതപ്രബന്ധത്തെ സ്മരിച്ചിട്ടുണ്ടു്.

## പ്രാചീനഗ്രന്ഥപ്രകാശനം.

ഭാഷാകുടുംബത്തിലെ ഈടുവയ്പിൽ കാരണവന്മാർ സമ്പാദിച്ചു വച്ചിട്ടുള്ള അമൂല്യനിധികളെ യഥാശക്തി പരിശോധിച്ചു പ്രസിദ്ധീകരിക്കണമെന്നുള്ള വിചാരം ചരിത്രനായകനു വളരെ മുൻപുതന്നെയുണ്ടായിരുന്നു. കൃഷ്ണഗാഥയ്ക്കു മുൻപുള്ള ഭാഷാകൃതികളിൽ ഒന്നും ടിപ്പണിയോടുകൂടി അന്നുവരെ ആരും തന്നെ പ്രസിദ്ധം ചെയ്തിരുന്നില്ല. തമിഴ്സാഹിത്യത്തോടുണ്ടായിരുന്ന ഗാഢമായ പരിചയം പ്രാചീനകൃതികളെ തെററു തീർത്ത് അർത്ഥവിവരണത്തോടുകൂടി പ്രകാശിപ്പിക്കുന്നതിനു ചരിത്രനായകനെ ശക്തനാക്കിത്തീർത്തു. ഭാഷാപോഷിണി ത്രൈമാസികമായിരുന്ന കാലത്തു കണ്ണശ്ശരാമായണത്തിലെ ബാലകാണ്ഡവും അയോദ്ധ്യാകാണ്ഡവും അതിൽ പ്രസിദ്ധീകൃതമായി കഴിഞ്ഞിരുന്നു. ആരണ്യകാണ്ഡം പിഴതീർത്തു ടിപ്പണിയോടുകൂടി 1084-ൽ ചരിത്രനായകൻ ഗ്രന്ഥരൂപത്തിൽ പ്രസിദ്ധപ്പെടുത്തി. തിരുവനന്തപുരത്തുനിന്നു പുറപ്പെട്ടിരുന്ന കാവ്യമഞ്ജരി എന്ന മാസികവഴി പുറത്തുവന്ന ഭാരതമാല, കിരാതംപാട്ട് മുതലായ പ്രാചീനകൃതികൾ ഉള്ളൂരിന്റെ ഗവേഷണഫലമായി കണ്ടുപിടിക്കപ്പെട്ടവയാണ്. കാവ്യമഞ്ജരിയുടെ ആദ്യത്തെ പത്രാധിപരും അദ്ദേഹം തന്നെ ആയിരുന്നു.

മി. പരമേശ്വരയ്യർ ഹജൂരാഫീസ്സിൽ ജോലിയായി തിരുവനന്തപുരത്തു താമസിച്ചിരുന്ന കാലത്ത്, സംസ്കൃതത്തിലും മലയാളത്തിലുമുള്ള അപ്രകാശിതങ്ങളായ അനവധി താളിയോലഗ്രന്ഥങ്ങൾ വായിക്കുന്നതിനു സൗകര്യം

ലഭിച്ചു. അതിനെത്തുടന്ന് പ്രാചീനഗ്രന്ഥങ്ങളെ പ്രകാശനം ചെയ്യുന്ന ജോലി തുടൻകൊണ്ടു പോകുവാൻ അദ്ദേഹം തീരുമാനിച്ചു. ഭാഷാസാഹിത്യസൗധത്തിന്റെ മൂലസ്തംഭമെന്നു പറയാവുന്ന 'രാമചരിതം' അദ്ദേഹത്തിന്റെ ഗവേഷണഫലമായിട്ടാണ് സഹൃദയക്കു കാണുവാൻ സാധിച്ചതു്. മലയാളത്തിലെ അതിപ്രാചീനകൃതിയായ ആ ഗ്രന്ഥത്തിന്റെ ഒരുതാനും ഭാഗം സുബദ്ധമായ പാഠത്തോടും കാര്യക്ഷമമായ ടിപ്പണിയോടും കൂടി ആദ്യമായി പ്രസിദ്ധീകരിച്ചതു ചരിത്രനായകനാണ്. അതിനുശേഷം തിരുവിതാംകൂർ ഗവർൺമെൻറിൽ നിന്നും മദ്രാസ് സർവ്വകലാശാലയിൽ നിന്നും രാമചരിതം പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും ഉള്ളൂരിന്റെ പ്രസിദ്ധീകരണം പോലെ അവ മലയാളികൾക്കു പ്രയോജനപ്പെട്ടുകാണുന്നില്ലെന്നുള്ളതു പ്രത്യേകം സ്മരണീയമാകുന്നു. അവ സ്ഖലിതജടിലങ്ങളാകയാൽ ആദ്യന്തം ശുദ്ധമായ ഒരു പതിപ്പു പ്രസിദ്ധപ്പെടുത്തുന്നതിന് അനേകം ആദർശഗ്രന്ഥങ്ങൾ ഉള്ളൂർ സംഭരിച്ചുവച്ചിട്ടുണ്ടു്. നിരണത്തു പണിക്കരന്മാരുടെ ഭഗവദ്ഗീത, ശിവരാത്രിമാഹാത്മ്യം, കണ്ണശ്ശരാമായണത്തിൽ മുൻപു പ്രസിദ്ധപ്പെടുത്തിയ അരണ്യകാണ്ഡത്തെത്തുടന്ന് കിഷ്കിന്ധാകാണ്ഡവും സുന്ദരകാണ്ഡവും, എന്നീ ഗ്രന്ഥങ്ങളും സവ്യാഖ്യാനം പ്രകാശനം ചെയ്തതു് ഇക്കാലത്താണ്. ചെറുശ്ശേരിക്കു മുൻപുള്ള മലയാളത്തെപ്പററി കേരളീയക്കു് ഇന്നു ലഭിച്ചിട്ടുള്ള ജ്ഞാനത്തിൽ ഏറിയ ഭാഗവും ഈ ഗ്രന്ഥങ്ങൾ വഴിക്കാണെന്നുള്ള വസ്തുത അനുസ്മരിക്കുമ്പോൾ, ആ വഴിയിൽക്കൂടി മി. പരമേശ്വരയ്യർ ഭാഷയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സേവനം എത്ര മഹത്തര

മെന്നു കാണാവുന്നതാണ്. ഭാഷാഗവേഷകന്മാരായ സകല ദാക്ഷിണാത്യപണ്ഡിതന്മാരുടേയും സവിശേഷമായ പ്രശംസയ്ക്കു് അദ്ദേഹം ഏതാദൃശപരിശ്രമങ്ങളാൽ പാത്രീഭൂതനായതിൽ അത്ഭുതപ്പെടാനില്ല.

അന്നു ക്യൂറേററായിരുന്ന മഹാമഹോപാദ്ധ്യായ ഡാക്ടർ ഗണപതിശാസ്ത്രികൾ സംസ്കൃതഗ്രന്ഥങ്ങൾ മാത്രമേ പ്രസിദ്ധീകരിച്ചിരുന്നുള്ളു. ശ്രീമൂലംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് മലയാളഭാഷാഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനു് 1099-ൽ പ്രത്യേകമായി ഒരു വകുപ്പേർപ്പെടുത്തി. പ്രസ്തുതവകുപ്പിന്റെ അധ്യക്ഷനായി ചരിത്രനായകനെയാണു് നിയമിച്ചതു്. അടുത്ത കൊല്ലം മിഥുനം വരെ മാത്രമേ അദ്ദേഹത്തിനു് ആ ജോലി നോക്കാൻ കഴിഞ്ഞുള്ളു. അപ്പോഴേയ്ക്കും കൊല്ലം ദിവാൻ പേഷ്കാരായി നിയമിക്കപ്പെടുകയാൽ സ്ഥലം വിടേണ്ടിവന്നു. പിന്നീടു് അദ്ദേഹത്തിന്റെ ശുപാർശ അനുസരിച്ചു് ഡാക്ടർ കൊളത്തേരി ശങ്കരമേനവനെയാണു് ആ ജോലി നോക്കുവാൻ ഗവർൺമെൻറിൽനിന്നു ചുമതലപ്പെടുത്തിയതു്. കാവ്യനിരൂപകന്മാരുടേയും ഗവേഷണതൽപരന്മാരുടേയും നിലയിൽ പേരുകേട്ടിട്ടുള്ള വടക്കുംകൂർ രാജരാജവർമ്മാ, പണ്ഡിതർ ഈ. വി. രാമൻനമ്പൂരി മുതലായവർ ചരിത്രനായകന്റെ കീഴിൽ ക്യൂറേററാഫീസ്സിൽ പരിശീലനം സമ്പാദിച്ചവരാകുന്നു.

ക്യൂറേററെന്ന നിലയിൽ ഒൻപതു പ്രാചീനഗ്രന്ഥങ്ങളാണു് ഉള്ളൂർ പ്രകാശനം ചെയ്തിട്ടുള്ളതു്. അവ (1) ഉത്തരദക്ഷിണപ്പാട്ടു് (2) ശതമുഖരാമായണം കിളിപ്പാട്ടു്

(3) ഭദ്രോൽപത്തി കിളിപ്പാട്ട് (4) പാർവ്വതീപരിണയം കിളിപ്പാട്ട് (5) പടപ്പാട്ട് (6) കല്യാണസൗഗന്ധികം ഭാഷാചമ്പു (7) പ്രഹ്ലാദചരിതം ഹംസപ്പാട്ട് (8) ഗിരിജാകല്യാണം ഗീതപ്രബന്ധം (9) വ്യവഹാരമാല ഇവയാകുന്നു. 'ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി' എന്നാണ് ഈ ഗ്രന്ഥപരമ്പരയ്ക്കു നാമകരണം ചെയ്യപ്പെട്ടതു്. കേകാവൃത്തം ഭാഷയിൽ നല്ലപോലെ വേരുറയ്ക്കുന്നതിനു മുൻപുണ്ടായിട്ടുള്ള ഒരു ഗ്രന്ഥമാണ് ഗുരുദക്ഷിണപ്പാട്ട്. പോർട്ടുഗീസുകാരും ഡച്ചുകാരും തമ്മിൽ മലയാളക്കരയിലുണ്ടായ യുദ്ധത്തെ വർണ്ണിക്കുന്ന പടപ്പാട്ട്, കൊച്ചിയുടേയും തിരുവിതാംകൂറിന്റേയും ചരിത്രത്തിൽ അവ്യക്തങ്ങളായ ചില ഭാഗങ്ങളെ വിശദീകരിക്കുന്ന ഒരു ഗാനകാവ്യമാകുന്നു. ഈ പടപ്പാട്ടു പ്രസാധനം ചെയ്യുന്നതിൽ പ്രകടിപ്പിച്ചിട്ടുള്ള പാടവത്തേയും അതിൽ എഴുതിച്ചേർത്തിട്ടുള്ള അവതാരികയുടെ ഔൽകൃഷ്ട്യത്തേയും സർദാർ കെ. എം. പണിക്കർ അദ്ദേഹത്തിന്റെ 'തിരുവിതാംകൂറും ലന്തയും' എന്ന ഇംഗ്ലീഷ് ഗ്രന്ഥത്തിന്റെ മുഖവുരയിൽ പ്രശംസിച്ചിട്ടുണ്ട്. ഗിരിജാകല്യാണം ഗീതപ്രബന്ധം പ്രസാധനം ചെയ്യുന്നതിനു പല പണ്ഡിതന്മാരും അതിനു മുൻപു തന്നെ ഉദ്യമിച്ചിരുന്നുവെങ്കിലും ഗ്രന്ഥത്തിന്റെ കാഠിന്യംമൂലം ആ ശ്രമത്തിൽനിന്നു പിൻമാറുകയാണ് ചെയ്തതു്. ആ ഗ്രന്ഥം സുബദ്ധമായ രൂപത്തിൽ പ്രകാശനം ചെയ്യുന്നതിനു ചരിത്രനായകൻ പല ആദർശഗ്രന്ഥങ്ങൾ പരിശോധിക്കേണ്ടിവന്നു. കർണ്ണൽ മൺറോയും മററു ഇംഗ്ലീഷ്‌രീതിയിലുള്ള നിയമങ്ങൾ ഇവിടെ ഏർപ്പെ

ടുത്തുന്നതിനു മുൻപു്, സിവിലും ക്രിമിനലുമായ കേസുകൾ തീരുമാനിക്കുന്നതിനു് അധിഷ്ഠാനമായിരുന്ന ഒരു വിശിഷ്ട ഗ്രന്ഥമാണു് 'വ്യവഹാരമാല.' അതിൽ എഴുതിച്ചേർത്തിട്ടുള്ള അവതാരികയിൽനിന്നും മററും ഉള്ളൂരിനു് സ്മൃതികളിലും നീതിശാസ്ത്രഗ്രന്ഥങ്ങളിലുമുള്ള അഗാധജ്ഞാനത്തിന്റെ സ്വരൂപം വിശദമാകുന്നുണ്ടു്. ആ പ്രസിദ്ധീകരണം തിരുവിതാങ്കൂർ ഹൈക്കോടതിയിലെ ചില ജഡ്ജിമാർക്കു് വളരെ പ്രയോജകീഭവിച്ചിട്ടുണ്ടു്. ശ്രീമൂലം ഗ്രന്ഥാവലിയിൽ പത്താമതായി പ്രസിദ്ധീകരിച്ചിട്ടുള്ള 'ശ്രീമദ്ഭാഗവതം ഭാഷാഗദ്യം ഒന്നാംഭാഗം' പ്രെസ്സിൽ കൊടുക്കത്തക്ക വണ്ണം തയാറാക്കിയതും, അതിന്റെ പ്രൂഫ് മിക്കവാറും തിരുത്തിയതുമെല്ലാം ഉള്ളൂർതന്നെയാണു്. പുസ്തകം പ്രസിദ്ധീകരിക്കേണ്ട സമയമായപ്പോഴെയ്ക്കും അദ്ദേഹത്തിനു സ്ഥലംവിടേണ്ടിവന്നതുകൊണ്ടു് അനന്തരഗാമിയുടെ നാമത്തിലാണു് അതു പുറത്തുവന്നതെന്നേയുള്ളു. ഉള്ളൂർ പ്രകാശനം ചെയ്തിട്ടുള്ള ഗ്രന്ഥങ്ങൾക്കു് എഴുതിച്ചേർത്തിരിക്കുന്ന ആമുഖോപന്യാസങ്ങളും മററും അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യത്തേയും അപാരമായ ഗ്രന്ഥപരിചയത്തേയും അത്ഭുതാവഹമായ ഭാഷാഭിമാനത്തേയും ഒരു പോലെ വെളിപ്പെടുത്തുന്നവയാകുന്നു. മി: പരമേശ്വരയ്യർ ക്യൂറേററായിരുന്നകാലത്തു നിർവഹിക്കപ്പെട്ടിടത്തോളം ജോലി ആ ഡിപ്പാർട്ടുമെൻറിൽ പിന്നീടു് ഒരിക്കലും നടന്നിട്ടില്ല.

ക്യൂറേറർജോലിയിൽനിന്നു പിരിഞ്ഞതിനുശേഷവും പ്രാചീനഗ്രന്ഥപ്രകാശനവിഷയത്തിലും അവയ്ക്കു് അവതാരികകളെഴുതുന്ന കാര്യത്തിലും അതതുകാലങ്ങളിലെ

ക്യൂറേറർമാക്ക് സന്ദേഹനിവൃത്തി വരുത്തുന്നതിൽ ചരിത്രനായകൻ ഉപേക്ഷ വിചാരിച്ചിട്ടില്ല. കാർത്തികതിരുനാൾ മഹാരാജാവു തിരുമനസ്സിലെ 'ബാലരാമഭരതം' എന്ന സംസ്കൃതനാട്യശാസ്ത്രഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയപ്പോൾ, ക്യൂറേറർ സാംബശിവശാസ്ത്രികളുടെ ആവശ്യപ്രകാരം കാർത്തികതിരുനാൾ തിരുമനസ്സിലെ സാഹിത്യവിഷയകമായ വ്യവസായത്തെ അധികരിച്ച് ഉള്ളൂർ ഒരു പ്രബന്ധം തയ്യാറാക്കിക്കൊടുക്കുകയുണ്ടായി. ആ പ്രബന്ധം ഗ്രന്ഥത്തിന്റെ അവതാരികയിൽ ഉൾപ്പെടുത്തി പ്രസിദ്ധപ്പെടുത്തീട്ടുണ്ട്.

ചരിത്രനായകൻ 1111-ൽ കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിയുടെ അദ്ധ്യക്ഷനായിരിക്കുന്ന അവസരത്തിൽ പ്രസിദ്ധീകരിച്ച ദൂതവാക്യം ഗദ്യപ്രബന്ധം അദ്ദേഹത്തിന്റെ ഗവേഷണഫലമായി കണ്ടുകിട്ടിയ ഒരു അമൂല്യനിധിയാകുന്നു. പ്രസ്തുതപ്രബന്ധത്തിന് ആദർശഭൂതമായ താളിയോലഗ്രന്ഥം 564-ൽ പകർത്തി എഴുതിയതാണ്. അത്രയും പഴക്കമുള്ളതായ രേഖയുള്ള മറെറാരു ഗ്രന്ഥം ഭാഷയിൽ ഇതേവരെ ആരുംതന്നെ കണ്ടുപിടിച്ചിട്ടില്ല. പ്രാചീനഗ്രന്ഥങ്ങൾ അന്വേഷിക്കുന്നതിലും നല്ലതായി വല്ലതും കണ്ടുകിട്ടിയാൽ അതു പ്രസിദ്ധീകരിക്കുന്നതിലും ഉള്ളൂർ ഇപ്പോഴും വ്യാപൃതനായിത്തന്നെയാണിരിക്കുന്നത്.

പുരാണവസ്തുവിജ്ഞാനം.

---

തിരുവിതാംകൂറിലെ പുരാണവസ്തുസംരക്ഷണവകുപ്പു സ്ഥാപിച്ചതു ദിവാൻ സർ. പി. രാജഗോപാലാചാരിയാണല്ലോ. അന്ന് ആ വകുപ്പിന്റെ അദ്ധ്യക്ഷനായി ചരിത്ര

നായകനെ നിയമിക്കണമെന്നാണ് ദിവാൻ ആദ്യമായി ആലോചിച്ചതു്. എന്നാൽ അദ്ദേഹത്തിന്റെ ഔദ്യോഗികമായ ഉയർച്ചയ്ക്കു് അങ്ങനെ ശാഖതിരിഞ്ഞു് പോകുന്നതു് ഒരു പ്രതിബന്ധമായിത്തീരുമെന്നു ദിവാനു തന്നെ പിന്നീടു തോന്നിയതുകൊണ്ടും ചരിത്രനായകനും ആ അഭിപ്രായത്തോടു യോജിച്ചതുകൊണ്ടും ദിവാൻ തന്റെ ആലോചന വേണ്ടെന്നുവെച്ചു. എങ്കിലും തിരുവിതാംകൂറിലെ പുരാണവസ്തുസംരക്ഷകന്മാരെല്ലാം തന്നെ ഉള്ളൂരിന്റെ സഹായത്തേയും സഹകരണത്തേയും പലപ്പോഴും ആവശ്യപ്പെടുകയും ഉപയോഗപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. സുപ്രസിദ്ധനായ മി. ഏ. വി. രാമനാഥയ്യർ ബി. ഏ. 1099-ൽ എഴുതിയ ഒരു കത്തിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു:—"എന്റെ കൃത്യനിർവ്വഹണത്തിൽ അങ്ങയിൽ നിന്നുണ്ടായിട്ടുള്ള സഹായത്തിന്നു ഞാൻ അത്യന്തം കൃതജ്ഞനായിരിക്കുന്നു. ചില രേഖകളുടെ പേരു പറയാൻ പോലും പലർക്കും സാധിക്കാതിരുന്ന ഘട്ടത്തിൽ ആ വക രേഖകൾ തന്നെ തന്നു സഹായിക്കുന്നതിനു് അങ്ങേയ്ക്കു ദയവുണ്ടായി. ഞാൻ എപ്പോഴൊക്കെ അങ്ങയുടെ സഹായം അപേക്ഷിച്ചിട്ടുണ്ടോ, അപ്പോഴൊക്കെ അതെനിക്കു ലഭിച്ചിട്ടുണ്ടു്. ഇതു ഞാൻ ഒരിക്കലും വിസ്മരിക്കയില്ല." സാഹിത്യത്തെ സംബന്ധിച്ച ഗവേഷണത്തിൽ മാത്രമല്ല ചരിത്രനായകൻ ശ്രദ്ധ പതിക്കാറുള്ളതെന്നു് ഇതിൽ നിന്നു തെളിയുന്നുണ്ടല്ലൊ.

ചരിത്രപ്രബന്ധങ്ങൾ.

ഉള്ളൂർ യുവാവായിരുന്ന കാലത്തു് മലബാർ ക്വാർട്ടർലി റിവ്യൂ മുതലായ മാസികകളിൽ എഴുതിയ ചരിത്രപ്ര

ധാനങ്ങളായ ചില പ്രബന്ധങ്ങളെപ്പററി ഈ അദ്ധ്യായത്തിൻെറ ആരംഭത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആവശ്യം നേരിട്ടാൽ അങ്ങനെയുള്ള വിഷയങ്ങളെപ്പററി എഴുതാൻ ഇപ്പോഴും അദ്ദേഹത്തിനു സന്തോഷമേയുള്ളു. കൊച്ചി-തിരുവിതാംക്കൂർ പൊളിററിക്കൽ ഏജൻറായിരുന്ന മിസ്റ്റർ സി. ഡബ്ളിയു. ഈ. കോട്ടൺ കേരളസംസ്കാരത്തിൻെറ അഭിവൃദ്ധിയെ പുരസ്കരിച്ച് 'കേരളസൊസൈയെററി' എന്ന ഒരു സമിതി തിരുവനന്തപുരത്തു സ്ഥാപിക്കയുണ്ടായി. കുറെക്കാലത്തേക്കു ആ സമിതി സജീവമായ പ്രവൎത്തനങ്ങൾ നടത്തിയിരുന്നു. മി. കോട്ടൻെറ പ്രത്യേകമായ അപേക്ഷയനുസരിച്ചു് പ്രസ്തുതസൊസൈയെററിയുടെ ഒരു യോഗത്തിൽ, കൊച്ചി—തിരുവിതാംക്കൂർ രാജ്യങ്ങളിൽ ഒരേ സമയം ദിവാനും റസിഡെൻറുമായിരുന്ന കൎണ്ണൽ മൺറോവിനെപ്പററി ചരിത്രനായകൻ 1103-ൽ വിജ്ഞേയമായ ഒരു പ്രബന്ധം എഴുതി വായിക്കയുണ്ടായി. പ്രസ്തുത പ്രബന്ധം കേരളസൊസൈയെററി പേപ്പേഴ്സിൽ പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. ചരിത്രനായകൻെറ ഗവേഷണപരങ്ങളായ വേറെ ചില പ്രബന്ധങ്ങളും ആ പ്രസിദ്ധീകരണം വഴി പ്രകാശിതങ്ങളായിട്ടുണ്ടു്. ലെററിഷ്യാ എലിസബെത്ത് ലാൻഡൺ എന്ന ആംഗ്ലേയകവയിത്രിയെപ്പററി 'ഇൻഡ്യൻറിവ്യൂ'വിലും എലിസാ ഡ്രേപ്പെർ എന്ന വിദുഷിയെപ്പററി എറണാകുളം കാളെജുമാസികയിലും എഴുതീട്ടുള്ള ലേഖനങ്ങൾ ആംഗലേയസാഹിത്യപണ്ഡിതന്മാരുടെ പ്രത്യേകമായ ശ്ലാഘയ്ക്കു പാത്രീഭവിച്ചിട്ടുള്ളവയാകുന്നു. കാൎത്തികതിരുനാൾ മഹാരാജാവു തിരുമേനിയെപ്പററി അശ്വതിതിരുനാൾ തമ്പുരാൻ രചിച്ചിട്ടുള്ള 'വഞ്ചീശസ്തവം'

കേരളസൊസൈറ്റി പേപ്പേഴ്സിൽ പ്രസിദ്ധംചെയ്തതും ചരിത്രനായകനാകുന്നു. ഇതുകൂടാതെയും "തിരുവിതാംകൂർ മഹാരാജാക്കന്മാരും സാഹിത്യപോഷണവും" ഇത്യാദി വിഷയങ്ങളെപ്പററി ആ പേപ്പേഴ്സിൽതന്നെ അദ്ദേഹത്തിൻെറ മററുചില ഉപന്യാസങ്ങൾ പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. ചരിത്രപരങ്ങളും ഗവേഷണപ്രധാനങ്ങളുമായ പല ലേഖനങ്ങളും അദ്ദേഹം ഇംഗ്ലീഷിലും മലയാളത്തിലും വേറെയും എഴുതിട്ടുണ്ട്; ഇപ്പോഴും എഴുതിക്കൊണ്ടിരിക്കയും ചെയ്യുന്നു.

വിജ്ഞാനദീപിക.

ഉള്ളൂരിൻെറ ഭാഷാഗദ്യപ്രബന്ധങ്ങളെല്ലാം കൂട്ടിച്ചേർത്തു പ്രസിദ്ധീകരിച്ചുതുടങ്ങീട്ടുള്ള ഒരു ഗ്രന്ഥപരമ്പരയാണ് വിജ്ഞാനദീപിക. ഇതേവരെയായി ദീപികയുടെ നാലു വാള്യങ്ങൾ പ്രസിദ്ധീകരിച്ചുകഴിഞ്ഞിരിക്കുന്നു. നാലിലുംകൂടി അനർഘങ്ങളായ 66 ഉപന്യാസങ്ങളടങ്ങീട്ടുണ്ട്. ഇവയിൽ അധികവും ഗവേഷണത്തിൻെറ ഫലമായി ചരിത്രനായകനു സിദ്ധിച്ച പുതിയ വിജ്ഞാനങ്ങളെ രേഖപ്പെടുത്തിട്ടുള്ളവയാണ്. അദ്ദേഹത്തിൻെറ ഗവേഷണരീതി ഇന്നതാണെന്ന് ഈ ഉപന്യാസങ്ങളിൽനിന്നു മനസ്സിലാക്കാം.

വിജ്ഞാനദീപികയിലെ പ്രബന്ധവിഷയങ്ങളെ (1) ജീവചരിത്രങ്ങൾ (2) ഭാഷയും സാഹിത്യവും (3) ഗ്രന്ഥനിരൂപണം (4) പലവക എന്നിങ്ങനെ നാലായി തരംതിരിക്കാം. പന്തളത്തുതമ്പുരാൻ, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ, ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ, നീലകണ്ഠദീക്ഷിതർ,

സായണാചാൎയ്യർ, ഉണ്ണായിവാരിയർ, വിദ്വാൻകോയിത്തമ്പുരാൻ, ശീവൊള്ളിനമ്പൂരി, കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കേരളപാണിനി, സുകുമാരകവി, ഗംഗാദേവി മുതലായവരെ ആദ്യത്തെ ഇനത്തിൽ ചേൎക്കാം. ജീവചരിത്രം എന്നു പേരുപറഞ്ഞതുകൊണ്ടു് കവി ജനിച്ചതും മരിച്ചതുമായ തീയതികളും അവരെ സംബന്ധിച്ച മററു ചില വിവരങ്ങളുമാണു് ഈ ഉപന്യാസങ്ങളിൽ അടങ്ങിട്ടുള്ളതെന്നു് വായനക്കാർ തെററിദ്ധരിക്കരുതു്. കവികളെന്ന നിലയിൽ അവരെ സംബന്ധിച്ചു് ഏററവും ആകർഷകമായ ആസ്വാദനരൂപത്തിലാണു് ചരിത്രനായകൻ ആവക പ്രബന്ധങ്ങൾ എഴുതീട്ടുള്ളതു്. ഉപന്യാസത്തിനു വിഷയമാകുന്ന മഹാനെപ്പററിയോ അദ്ദേഹത്തിന്റെ കൃതികളെപ്പററിയോ എന്തെങ്കിലും ഒരു പുതിയ അറിവു് അതിൽനിന്നു് വായനക്കാൎക്കു സിദ്ധിക്കാതെയിരിക്കയില്ല. നീലകണ്ഠദീക്ഷിതർ, വിദ്വാൻ കോയിത്തമ്പുരാൻ, ഇലത്തൂർ രാമസ്വാമിശാസ്ത്രികൾ മുതലായ പ്രബന്ധങ്ങൾ ഇക്കൂട്ടത്തിൽ വിശേഷിച്ചും വിജ്ഞാനപ്രദങ്ങളാകുന്നു.

ഭാഷാകവിത, ആധുനികഭാഷാകവിത, ഭാഷാചമ്പൂപ്രബന്ധങ്ങൾ, പൂന്താനത്തിന്റെ ചില അപ്രസിദ്ധകൃതികൾ, ആട്ടക്കഥകളിലെ ചില അപ്രകാശിതഭാഗങ്ങൾ, അഗ്നിപുരാണവും സാഹിത്യശാസ്ത്രവും, ചില കാവ്യമൎമ്മങ്ങൾ, കവിസങ്കേതങ്ങൾ, സാഹിത്യരസികത, മുതലായവയേയാണു് "ഭാഷയും സാഹിത്യവും" എന്ന ഇനത്തിൽ ഉൾപ്പെടുത്തീട്ടുള്ളതു്. 'ഭാഷാകവിത' ആധുനികഭാഷാകവിത മുതലായ ചില പ്രബന്ധങ്ങൾ ആദ്യ

കാലത്തെഴുതിയവയാകുന്നു. പൂന്താനത്തിന്റെ ചില അപ്രസിദ്ധകൃതികൾ, ആട്ടക്കഥകളിലെ ചില അപ്രകാശിത ഭാഗങ്ങൾ തുടങ്ങിയ ഉപന്യാസങ്ങൾ കേവലം ഗവേഷണ പരങ്ങളാണ്. കാററും വെളിച്ചവും കേറാത്ത ഗ്രന്ഥപ്പുരകളിൽ വളരെക്കാലം മുഷിഞ്ഞിരുന്നു ജോലി ചെയ്ത ഒരാൾക്കല്ലാതെ ഇത്തരം ഉപന്യാസങ്ങളെഴുതാൻ ഒരിക്കലും സാധിക്കയില്ല. അച്ചടിച്ചുകഴിഞ്ഞിട്ടുള്ള പുസ്തകങ്ങളുടെ കൈയെഴുത്തുപ്രതികൾ കിട്ടിയാൽ, മററുള്ളവർ അവ തിരിഞ്ഞു നോക്കുകപോലും ചെയ്യാറില്ല. എന്നാൽ ഉള്ളൂരിൻെറ നില അതല്ല. ഏതു താളിയോലഗ്രന്ഥം കയ്യിൽ കിട്ടിയാലും—അച്ചടിച്ചതായാലും അല്ലെങ്കിലും കൊള്ളാം—അദ്ദേഹം അതു സൂക്ഷ്മമായി പരിശോധിക്കാതിരിക്കയില്ല. അതിൻെറ ഫലമായിട്ടുംകൂടിയാണ് ഈ വക ലേഖനങ്ങളെഴുതാൻ അദ്ദേഹത്തിന് നിഷ്പ്രയാസം സാധിക്കുന്നതു്.

സുഭഗസന്ദേശം, ഭ്രമരസന്ദേശം, ചാതകസന്ദേശം, ഉണ്ണുനീലിസന്ദേശം, ശിവവിലാസം, ഭാഷാനൈഷധചമ്പു, ശ്രീപത്മനാഭചരിതം, ബാലരാമവർമ്മയശോഭൂഷണം മുതലായ പ്രബന്ധങ്ങൾ ഗ്രന്ഥനിരൂപണരൂപത്തിലുള്ളവയാകുന്നു. ഇവയിൽ ഓരോന്നിനെപ്പററി പറയുമ്പോഴും അതിൻെറ കർത്താവ്, അദ്ദേഹത്തിൻെറ മററു കൃതികൾ, നിരൂപണവിഷയമായ കൃതിയിൽ സ്ഫുരിക്കുന്ന കേരളചരിത്രം മുതലായ വിഷയങ്ങളെ ചരിത്രനായകൻ വിദഗ്ദ്ധമായ രീതിയിൽ പ്രതിപാദിച്ചിട്ടുണ്ട്. വാദഗ്രസ്തമായി കിടന്നിരുന്ന പല സാഹിത്യചരിത്രാംശങ്ങളും

ഉള്ളൂരിൻെറ ഇത്തരം ലേഖനങ്ങൾവഴിയായി സിദ്ധാന്ത കോടിയിലെത്തീട്ടുണ്ടെന്നു പറയാം.

ധർമ്മമീമാംസ, ഹിന്ദുക്കളും ബുദ്ധനും, പ്രാചീനാർയ്യാവർത്തത്തിലെ വിദ്യാഭ്യാസം, സംസ്കൃതഭാഷ മുതലായവ 'പലവക'യിൽപ്പെടുന്നു. ഇവയിലും വിജ്ഞേയങ്ങളായ പല വിഷയങ്ങൾ അടങ്ങിയിട്ടുണ്ട്. സംസ്കൃതഭാഷയെപ്പററിയുള്ള പ്രബന്ധത്തിൽ ആ ഭാഷയുടെ മാഹാത്മ്യത്തേയും മലയാളഭാഷയ്ക്കും സംസ്കൃതത്തിനുമുള്ള സുദൃഢമായ ബന്ധത്തേയും വിശദീകരിച്ചതിനുശേഷം ഭാഷയിൽ കാര്യക്ഷമമായ വിധത്തിൽ എന്തെങ്കിലും പ്രവർത്തിക്കണമെന്നുദ്ദേശമുള്ളവർ സംസ്കൃതത്തിൽ സ്ഥൂലമായിട്ടെങ്കിലും ഒരു ജ്ഞാനം സമ്പാദിച്ചിരിക്കേണ്ടതു് അത്യാവശ്യമാണെന്നു സ്ഥാപിച്ചിരിക്കുന്നു. അതിലെ ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം:—

"സംസ്കൃതമാകുന്നു അദ്രാവിഡങ്ങളായ എല്ലാ പ്രധാനഭാരതീയഭാഷകളുടേയും ധാത്രി. ദ്രാവിഡഭാഷകളിൽ പ്രാചീനതയും പ്രാധാന്യവും തമിഴിനാണല്ലോ. സംസ്കൃതസമ്പർക്കം കൂടാതെയാണു് തങ്ങളുടെ ഭാഷ പ്രവൃദ്ധമായതെന്നു തമിഴർ അഭിമാനിക്കാറുണ്ടു്. ആ അഭിമാനം അവർ വിചാരിക്കുന്നതുപോലെ അധിഷ്ഠാനവത്തല്ലെന്നുള്ളതിനു അവരുടെ തൊല്കാപ്പിയം, തിരുക്കുറൾ മുതലായ പുരാതനങ്ങളായ ലക്ഷണലക്ഷ്യഗ്രന്ഥങ്ങൾതന്നെ നിദർശനങ്ങളാകുന്നു. അകാരം, ആദിഭഗവാൻ മുതലായ വാക്കുകൾ കുറളിൻെറ ആദ്യത്തെ പാട്ടിൽതന്നെ, അല്പം രൂപഭേദത്തോടുകൂടി, ആവിർഭവിക്കുന്നുണ്ടു്. കൈരളിക്കു സംസ്കൃതഭാഷയോടു് എത്രമാത്രം കടപ്പാടുണ്ടെന്നുള്ളതു് അനു

കതസിദ്ധമാണല്ലൊ. സംസ്കൃതജ്ഞന്മാരിൽ നിന്നല്ലാതെ, സാമാന്യേന, കേരളഭാഷയ്ക്കു ഗണനീയമായ സഹായം ഒരിക്കലും ഉണ്ടായിട്ടില്ല; ഉണ്ടാകുവാൻ നിവൃത്തിയുമില്ല. സംസ്കൃതത്തിൻെറ സ്വരൂപജ്ഞാനംകൂടാതെ കാര്യമായി എന്തെങ്കിലും മലയാളത്തിൽ സാധിച്ചുകളയാമെന്നു വിചാരിക്കുന്നവർ അവരുടെ നില അറിയുന്നില്ല."

ഇങ്ങനെ ആദ്യവസാനം വിജ്ഞാനപ്രദങ്ങളും ആകർഷകങ്ങളുമായ ഗദ്യപ്രബന്ധങ്ങളടങ്ങിയ ആ ഗ്രന്ഥപരമ്പര വായനക്കാരിൽ 'വിജ്ഞാന'ത്തെ പ്രകാശിപ്പിക്കുന്ന ഒരു രത്ന'ദീപിക'യായി പ്രശോഭിക്കുന്നതിനാൽ അതിനു കൊടുത്തിട്ടുള്ള പേർ ഏററവും അന്വത്ഥമായിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ.

ഭാഷാസാഹിത്യചരിത്രം.

മഹാകവി ഉള്ളൂർ ഭാഷാസാഹിത്യചരിത്രം എഴുതാൻ നിശ്ചയിച്ചിട്ടുണ്ടെന്നു മലയാളികൾക്കു ആദ്യമായി മനസ്സിലായതു് 1089-ലാണു്. അക്കൊല്ലം പ്രസിദ്ധീകരിക്കപ്പെട്ട ഉമാകേരളം മഹാകാവ്യത്തിൻെറ പുറംചട്ടയിൽ ആ വിവരത്തെപ്പററി ചേർത്തിരുന്ന ഒരു പരസ്യത്തിൽനിന്നാണു് അതു വെളിപ്പെട്ടതു്. അന്നുമുതൽ ആ ചരിത്രം കാണ്മാൻ ഭാഷാഭിമാനികൾ അത്യുൽകണ്ഠയോടുകൂടി കാത്തുകൊണ്ടിരിക്കയാണു്. പല വ്യക്തികളും സ്ഥാപനങ്ങളും അക്കാര്യം പല അവസരങ്ങളിലും അദ്ദേഹത്തെ ഓർമ്മിപ്പിക്കയും ചെയ്തിട്ടുണ്ടു്; എട്ടുപത്തുകൊല്ലങ്ങൾക്കുമുൻപു് വൈക്കത്തു നടന്ന ഒരു സന്മാർഗ്ഗപോഷിണീസഭായോഗത്തിൽവെച്ചു് ആരോ ആ ചരിത്രത്തിന്റെ കാര്യം

ചോദിച്ചപ്പോൾ "രണ്ടു കൊല്ലത്തേയ്ക്കു പത്രക്കാരും മാസികക്കാരും ലേഖനങ്ങൾക്കു വേണ്ടി എന്നെ ബുദ്ധിമുട്ടിക്കാതിരിക്കാമെങ്കിൽ ഞാൻ അതെഴുതി മുഴപ്പിക്കാം" എന്നു ചരിത്രനായകൻ യോഗത്തിൻെറ മുമ്പാകെ വെച്ചു പ്രസ്താവിക്കയുണ്ടായി. അതിനുശേഷം മറ്റൊരിടത്തുവച്ച് 'പെൻഷ്യൺ പാറിക്കഴിഞ്ഞാൽ ഉടനെ ഞാൻ ചരിത്രമെഴുതിത്തീക്കു'മെന്ന് അദ്ദേഹം പ്രസ്താവിച്ചു. ഇങ്ങനെയൊക്കെയാണെങ്കിലും ചിരപ്രതീക്ഷിതമായ ആ ചരിത്രം ഇനിയും പുറത്തു വന്നുകഴിഞ്ഞിട്ടില്ല. പെൻഷ്യൻ പാറിയെങ്കിലും ഗവർൺമെൻറിനു വേണ്ടിയും മററും പല പ്രാചീനരേഖകളും ഇപ്പോഴും അദ്ദേഹത്തിനു നിരന്തരമായി പരിശോധിക്കേണ്ടിയിരിക്കുന്നതിനാൽ ചരിത്രമെഴുതുന്നതിനു സമയം തീരെ കിട്ടുന്നില്ലെന്നാണറിയുന്നത്. പോരെങ്കിൽ, ഈയിടയായി പ്രചീനരേഖാസംരക്ഷണമെന്ന് ഒരു പുതിയ ഭാരം കൂടി ഗവർൺമെൻറ് അദ്ദേഹത്തിൽ ചുമത്തിയിരിക്കയാണ്. ഈ പുതിയ ജോലി ഭാഷാചരിത്രനിർമ്മാണത്തിൽ സഹായകമായിത്തീരുന്ന ഒന്നാണെന്നുള്ളതിനു സംശയമില്ല. തിരുവിതാംകൂറിലെ രണ്ടു മഹാരാജാക്കന്മാർ മഹാകവി കുഞ്ചൻനമ്പ്യാക്കു രണ്ടു വീരശൃംഖലകൾ സമ്മാനിച്ച വിവരവും മററും ഉള്ളൂരിനു കണ്ടുപിടിക്കാൻ സാധിച്ചതു് ആ വക പ്രാചീനരേഖകളിൽ നിന്നാണല്ലോ. എന്നാൽ, ആ ജോലി ഭാഷാസാഹിത്യചരിത്രമെഴുതിത്തീക്കുന്നതിനു വേണ്ടി സമയം വിനിയോഗിക്കുന്ന കാര്യത്തിൽ ഒരു പ്രതിബന്ധമായിട്ടുകൂടി നിൽക്കുന്നുണ്ട്. വസ്തുസ്ഥിതി ഇങ്ങനെയാണെങ്കിലും കേരളത്തിൻെറ നാനാഭാഗങ്ങളിൽ

നിന്നും പണ്ടു മുതൽക്കുതന്നെ ഉണ്ടായിക്കൊണ്ടിരുന്നതും ഷഷ്ടിപൂർത്ത്യുത്സവാവസരത്തിൽ ഉച്ചൈസ്തരം ആവർത്തിക്കപ്പെട്ടതുമായ അപേക്ഷയുടെ ഫലമായി ചരിത്രനായകൻ പ്രസ്തുതഭാഷാചരിത്രത്തിന്റെ ജോലി ഈയിടയിൽ ആരംഭിച്ചിട്ടുണ്ടെന്നറിയുന്നു.

ഉള്ളൂരിൻെറ ഭാഷാചരിത്രം ഇതേവരെയുണ്ടായിട്ടുള്ള എല്ലാചരിത്രങ്ങളേയും സർവ്വഥാ അതിശയിക്കുന്ന ഒന്നായിരിക്കുമെന്നു തീർച്ചയായിപ്പറയാം. അദ്ദേഹം പല പത്രങ്ങളിലും മാസികകളിലും പ്രസിദ്ധീകരിച്ചിട്ടുള്ളവയും ഇപ്പോഴും പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്നവയുമായ ലേഖനങ്ങളെല്ലാം ആ ചരിത്രഗോളത്തിൻെറ ജ്യോതിഷ്കണരൂപങ്ങളാണു്. സംസ്കൃതത്തിലും തമിഴിലും ഗ്രന്ഥനിർമ്മാണം ചെയ്തിട്ടുള്ള കേരളീയരെപ്പററിയും കൂടി പ്രസ്തുത ചരിത്രത്തിൽ പ്രസ്താവിക്കുന്നതാണെന്നറിയുന്നു. ചരിത്രം മൂന്നു വാല്യം കൊണ്ടവസാനിപ്പിക്കുമെന്നാണുദ്ദേശിച്ചിട്ടുള്ളതു്. മുഴുവൻ എഴുതിത്തീർന്നതിനു ശേഷമല്ലാതെ അതു പ്രസിദ്ധീകരിക്കയില്ലത്രേ. ഏകദേശം എന്നേയ്ക്കു് അതിൻെറ ജോലി തീരുമെന്നു് എഴുതി ചോദിച്ചതിനു് "ഞാൻ വളരെക്കാലമായി ഓരോ വാഗ്ദാനംകൊണ്ടു കേരളീയരെ വഞ്ചിക്കുന്നു. അതിനാൽ ഇനി അവധിയൊന്നും പറയാൻ നിശ്ചയിച്ചിട്ടില്ല. എന്നാൽ, ഭാഷാസാഹിത്യചരിത്രനിർമ്മാണം എൻെറ ജീവിതത്തിലെ പ്രധാനലക്ഷ്യങ്ങളിൽ ഒന്നാണെന്നും ഞാൻ അറിഞ്ഞുകൊണ്ടു് ഇനി അക്കാര്യത്തിൽ ഒരു നിമിഷം പോലും കാലതാമസം വരുത്തുകയില്ലെന്നും മാത്രം പറയാം." എന്നാണു് മറുപടി കിട്ടിയതു്.

അധികം താമസിയാതെ ആ വിശിഷ്ടഗ്രന്ഥം വായിക്കാനുള്ള ഭാഗ്യം നമുക്കുണ്ടാകുമെന്നാശിക്കാം.

ചുരുക്കത്തിൽ ഒരു ഗവേഷകനെന്നനിലയിൽ മഹാകവി ഉള്ളൂർ ഭാഷയ്ക്കു അടിയറവെച്ചിട്ടുള്ള അമൂല്യോപഹാരങ്ങൾ ഇങ്ങനെ വിവിധങ്ങളും വിശിഷ്ടങ്ങളുമാകുന്നു. മതം, സമുദായം, ദേശം, സാഹിത്യം എന്നീ ഉപാധികളിൽ നമ്മുടെ പൂർവ്വന്മാർ ആർജ്ജിച്ചിട്ടുള്ള സമ്പാദ്യങ്ങളെപ്പററി അറിയുന്നതിനും ആസ്വദിക്കുന്നതിനും നമുക്കു ഭാഗ്യമുണ്ടായിട്ടുള്ളതു മഹാകവി ഉള്ളൂർ മുഖേനയാണു്. അദ്ദേഹത്തിന്റെ ഏതദ്വിഷയകമായ പരിശ്രമഫലങ്ങളെ ആസ്വദിച്ചശേഷം അവയിൽ ചില വൈകല്യങ്ങൾ ഉത്ഭാവനംചെയ്തു് അവയെ ചൂണ്ടിക്കാണിക്കാൻ ദോഷൈകദൃഷ്ടിയോടുകൂടി കച്ചകെട്ടിയിറങ്ങിയിരിക്കുന്ന ഒന്നുരണ്ടു ജ്ഞാനലവദുർവ്വിദഗ്ദ്ധന്മാരായ ഗവേഷകമ്മന്യന്മാർ ഇപ്പോൾ അങ്ങുമിങ്ങുമായി തലപൊക്കി വരുന്നുണ്ടെന്നുള്ളതു് ഇവിടെ വിസ്മരിക്കുന്നില്ല. പക്ഷേ, അത്തരത്തിലുള്ള അനാശാസ്യസംരംഭങ്ങൾ കേരളത്തിലെ ഗവേഷണകലയെ തെല്ലെങ്കിലും പോഷിപ്പിക്കുകയോ, മഹാകവിയുടെ മാഹാത്മ്യത്തിനു് അല്പമെങ്കിലും മ്ലാനതവരുത്തുകയോ ചെയ്യുകയില്ലെന്നുള്ളതു നിസ്സംശയമാകുന്നു.

---

# ആറാമദ്ധ്യായം

## സാഹിത്യസാർവ്വഭൗമൻ

ആമുഖം.

മലയാളഭാഷാസാഹിത്യസാമ്രാജ്യത്തിൽ എതിരില്ലാത്ത ഏകച്ഛത്രാധിപതിയായിരിക്കാൻ ഏതെങ്കിലും ഒരാൾക്ക് ഭാഗ്യം സിദ്ധിച്ചിട്ടുണ്ടെങ്കിൽ അതു മഹാമഹിമശ്രീ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലേയ്ക്കു മാത്രമാകുന്നു. അതിനു ശേഷം വളരെക്കാലത്തേക്ക് ആ സിംഹാസനത്തെ അധിരോഹണം ചെയ്യാൻ ആരുമുണ്ടായിരുന്നില്ല. ആ സാഹിത്യസാർവ്വഭൗമന്റെ കാലടികളെ ആദ്യം മുതൽക്കുതന്നെ പിൻതുടർന്നുവന്നിരുന്ന ഉള്ളൂർ പരമേശ്വരയ്യരവർകൾ ഇന്നിതാ മഹനീയമായ ആ സിംഹാസനത്തെ അധിരോഹണം ചെയ്തിരിക്കുന്നു എന്നു പറഞ്ഞാൽ അതു് അത്യുക്തി ആകുന്നതല്ല. ഉള്ളൂർ ഒരു മഹാകവി മാത്രമല്ല; ഒരു സരസപ്രൗഢഗദ്യലേഖകന്റെ സ്ഥാനം മാത്രമല്ല അദ്ദേഹത്തിനുള്ളതു്, ഗവേഷണംകൊണ്ടു മാത്രം ആ ഭാഷാബന്ധു തൃപ്തിപ്പെടുന്നില്ല; ഭാഷാസാഹിത്യ ചരിത്രസംബന്ധമായി വളരെ പുതിയ സംഗതികൾ ഈ ചരിത്രതല്ലജ്ഞന്റെ നിരന്തരപരിശ്രമം നിമിത്തം പുറത്തു വന്നിട്ടുണ്ടു്; മററുള്ളവരെ യഥോചിതം പ്രോത്സാഹിപ്പിക്കുന്ന വിഷയത്തിലും പ്രസ്തുതസാഹിത്യപ്രണയി ഒട്ടും പിന്നോക്കമല്ല നിൽക്കുന്നതു്. ഇങ്ങനെ ഭാഷയേയും സാഹി

ത്ര്യത്തേയും സംബന്ധിച്ച എല്ലാ നിലകളിലും അദ്ദേഹം എതിരില്ലാത്തവിധം ഒരുപോലെ മുന്നണിയിൽ നിൽക്കുന്നതുകൊണ്ടാണു്, അദ്ദേഹം സാഹിത്യസാവ്വഭൗമനായിത്തീന്നിട്ടുണ്ടെന്നു് ഇവിടെ പ്രസ്താവിക്കുന്നതു്. ഉള്ളൂരിന്റെ ഈ മഹനീയസ്ഥാനം കേരളത്തിന്റെ തെക്കേ അററംമുതൽ വടക്കേ അററംവരെയുള്ള പൊതുജനങ്ങളും കേരളത്തിലെ എല്ലാ ഭരണാധികാരികളും ഒരുപോലെ അംഗീകരിച്ചു കഴിഞ്ഞിട്ടുമുണ്ടു്. അതു് എങ്ങനെയാണെന്നു വിവരിക്കയാണു് ഈ അദ്ധ്യായത്തിൽ ചെയ്യുന്നതു്.

സാഹിത്യപരിശോധകൻ.

---

ഭാഷാപ്രണയിയായ ഒരു മഹാകവി സ്വയം കൃതികൾ രചിച്ചു ഭാഷയെ പോഷിപ്പിക്കുന്നതുപോലെതന്നെ മററുള്ളവരെക്കൊണ്ടു് എഴുതിക്കുന്നതിനും ഉത്സാഹിക്കുമല്ലോ. മി. പരമേശ്വരയ്യർ ഈ മാർഗ്ഗത്തിൽക്കൂടി ബഹുദൂരം സഞ്ചരിച്ചിരിക്കുന്നു. ഇതരന്മാർ നിർമ്മിക്കുന്ന കൃതികൾ പരിശോധിച്ചു തെററുതിരുത്തുന്നതിനു് അസാമാന്യമായ പാണ്ഡിത്യത്തിനും തികഞ്ഞ കവിത്വത്തിനും പുറമേ, നിശിതമായ വിമർശനപാടവവും അത്ഭുതാവഹമായ ക്ഷമാശീലവും അത്യാവശ്യകമാകുന്നു. മഹാകവി ഉള്ളൂരിനു് ഈ സൽഗുണങ്ങളെല്ലാം വേണ്ടിടത്തോളം—അഥവാ അതിലുമധികം—സിദ്ധിച്ചിട്ടുണ്ടു്. തന്മൂലം അനേകം യുവസാഹിത്യകാരന്മാരെ കൈക്കു പിടിച്ചു സരസ്വതീക്ഷേത്രത്തിൽ പ്രവേശിപ്പിക്കുന്നതിനു് അദ്ദേഹത്തിനു സാധിച്ചിരിക്കുന്നു. ഇക്കാര്യത്തിൽ ചരിത്രനായകനു് അലംഭാവം എന്നു് ഒന്നില്ല. കേവലം ഒരു വിദ്യാ

ത്ഥിയായിരിക്കുന്ന കാലം മുതല്ക്കുതന്നെ ഈ നിസ്സ്വാൎത്ഥ സേവനം അദ്ദേഹം ആരംഭിച്ചുകഴിഞ്ഞിരുന്നു. ഗ്രന്ഥങ്ങൾ തിരുത്തിക്കൊടുത്തും ഗ്രന്ഥരചനയ്ക്കു നിർദ്ദേശങ്ങൾ നൽകിയും മററും അനവധി യുവാക്കന്മാരെ അദ്ദേഹം പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ, ഗുരുഭൂതനായ കേരളവൎമ്മവലിയ കോയിത്തമ്പുരാൻെറ കൃതികൾ പോലും ചിലപ്പോൾ ഉള്ളൂരിൻെറ മിനുക്കുപണിക്കു് പാത്രീഭവിച്ചിട്ടില്ലെന്നില്ല.

വിസ്മയാവഹമായ വിധം വിപുലമായ ഈ സാഹിത്യ സേവനം ചരിത്രനായകൻ ഇന്നും നടത്തി വരുന്നു. അനേകം കവികളുടെ കാവ്യങ്ങളേ അദ്ദേഹം പരിശോധിച്ചു കഴിഞ്ഞിരിക്കുന്നു. അതുപോലെ വളരെ എണ്ണത്തിനു് അവതാരികകളും അഭിപ്രായങ്ങളും എഴുതിക്കൊടുത്തിരിക്കുന്നു ഈയിടെ കുറച്ചു കാലമായി കൃത്യാന്തരവ്യഗ്രത നിമിത്തം ഈ ജോലിയിൽ നിന്നു വിരമിച്ചിരിക്കയാണു്; എങ്കിലും എത്രയോ പേർ ഇപ്പോഴും ഈ വക കാൎയ്യങ്ങൾക്കായി അദ്ദേഹത്തെ സമീപിച്ചുകൊണ്ടിരിക്കുന്നുണ്ടു്. ചിരപരിചിതമായ ആ പ്രോത്സാഹനശീലംകൊണ്ടു ചിലപ്പോൾ മററു ജോലിത്തിരക്കുകളെ അവഗണിച്ചും ഈ കൃത്യം നിൎവ്വഹിക്കാറുമുണ്ടു്. പ്രോത്സാഹനത്തിനു് അർഹതയുള്ളവരായവരെ അദ്ദേഹം വേണ്ടപോലെ ഇന്നും പ്രോത്സാഹിപ്പിക്കുന്നു. ഈ ഒരൊററക്കാൎയ്യത്തിനായിമാത്രം ഇപ്പോഴും അദ്ദേഹത്തിനുകിട്ടിക്കൊണ്ടിരിക്കുന്ന കത്തുകൾക്കു കൈയും കണക്കുമില്ല. എഴുത്തുകളുടെ രീതിയും കാണേണ്ടതുതന്നെയാണു്. 1085-ൽ മഹാവിദ്വാൻ ചുനക്കര ഉണ്ണിക്കൃഷ്ണവാരിയർ എഴുതിയ കത്തിന്റെ ചില ഭാഗങ്ങൾ നോക്കുക:—

"ഭാരതചമ്പുവിൽ പ്രഥമസ്തബകം യഥാമതി എഴുതി ഇതാ സന്നിധാനത്തിൽ സമർപ്പിക്കുന്നു. 'ആത്മന്യപ്രത്യയം ചേതഃ' എന്നുണ്ടല്ലോ. ആകയാൽ ഇതു യഥാവസരം സ്വാമി അവർകളുടെ ദൃഷ്ടിപാതംകൊണ്ടു പരിശുദ്ധമാക്കിത്തരണമെന്നു സവിനയം പ്രാർത്ഥിക്കുന്നു. എങ്ങനെയെന്നാൽ, അജ്ഞാനത്താലോ പ്രമാദത്താലോ സംഭവിച്ചേക്കാവുന്ന തെറ്റുകളേയും വളരെ അഹൃദ്യമെന്നു തോന്നുന്ന ഭാഗങ്ങളേയും തിരുത്തുകയോ തടുക്കുകയോ ചെയ്ക; പാഠഭേദങ്ങളിൽ ത്യാജ്യങ്ങളെ തടയുക; ഗദ്യരീതി ഭേദപ്പെട്ടതാനുണ്ടെങ്കിൽ വിവരിക്കുക. ഇത്രയും കഴിച്ച് അയച്ചുതരുന്നതിനു കരുണയുണ്ടായാൽ തൽകാലം ധർമ്മബോധിനിയിൽ ഖണ്ഡംഖണ്ഡമായി പരസ്യം ചെയ്യാമെന്നു വിചാരിക്കുന്നു."

ഈ അപേക്ഷ സ്വീകരിക്കപ്പെട്ടുവെന്നു പറയേണ്ടതില്ലല്ലോ. ആ കൃതി മുഴുവൻ തർജ്ജമ ചെയ്തു കഴിഞ്ഞ അവസരത്തിൽ പരിശോധനയ്ക്കും അവതാരികയ്ക്കുമായി പരിഭാഷകൻ വീണ്ടും മഹാകവിയോടഭ്യർത്ഥിക്കുകയും ആ കൃത്യവും സസന്തോഷം അദ്ദേഹം നിർവഹിക്കുകയും ചെയ്തു. ഇങ്ങനെ കിട്ടുന്ന കൃതികളെല്ലാം ശ്രദ്ധിച്ചു വായിച്ചു നോക്കി തിരുത്തേണ്ടതു തിരുത്തി പാഠഭേദമോ മറ്റോ നിർദ്ദേശിക്കേണ്ട സ്ഥലത്ത് നിർദ്ദേശിച്ച് അഭിപ്രായമോ അവതാരികയോ ആവശ്യപ്പെട്ടെങ്കിൽ അതും തയാറാക്കി ഗ്രന്ഥകാരന്മാരെ പ്രോത്സാഹിപ്പിക്കുന്ന കാര്യത്തിൽ ഉള്ളൂർ പ്രദർശിപ്പിക്കുന്ന ക്ഷമയും ത്യാഗസന്നദ്ധതയും അദ്ദേഹത്തെപ്പോലെ കൃത്യശതവ്യാപൃതനായ ഒരാളെ സംബ

ന്ധിച്ചു നോക്കിയാൽ അത്യത്ഭുതമെന്നേ പറയേണ്ടൂ. ഇങ്ങനെ അനവധി ഗ്രന്ഥങ്ങൾക്കു അദ്ദേഹം വിജ്ഞേയങ്ങളായ അവതാരികകളും അഭിപ്രായങ്ങളും എഴുതിയതായി കാണുന്നുണ്ടു്. *

ഇങ്ങനെ കൈയിൽ കിട്ടുന്ന ഗ്രന്ഥങ്ങൾക്കെല്ലാം അഭിപ്രായവും അവതാരികയും എഴുതിക്കൊടുക്കുന്ന സമ്പ്രദായം ശരിയല്ലെന്നു പറയുന്ന ചിലരുണ്ടു്. അതിൽ അല്പം വാസ്തവം ഇല്ലെന്നുമില്ല. എന്നാൽ താഴ്ന്നപടിയിൽ നിൽക്കുന്നവരെ കൈകൊടുത്തുയർത്തേണ്ടതു് ഉയർന്ന പടിയിലെത്തിയവരുടെ കടമയാണെന്നാണു് ഉള്ളൂരിന്റെ അഭിപ്രായം. തന്റെ പ്രത്യക്ഷദൈവമായിരുന്ന കേരളകാളിദാസന്റെ കാലടികളേയാണു് ഇക്കാര്യത്തിൽ അദ്ദേഹം പിൻതുടരുന്നതു്. വലിയകോയിത്തമ്പുരാനെപ്പററി പറയുന്ന അവസരത്തിൽ വിജ്ഞാനദീപിക ഒന്നാം ഭാഗത്തിൽ (P. 202—203) ചരിത്രനായകൻ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—

"............ആരു് എവിടെ നിന്നു് എത്ര അബദ്ധങ്ങളോടുകൂടി ഏതുമാതിരി പുസ്തകം എഴുതി അയച്ചാലും അവിടുന്നു് (കേരളവർമ്മ) അതു മുഴുവൻ കുലങ്കഷമായി പരിശോധിക്കുന്നതിൽ ജാഗരൂകനായിരിക്കുന്നു. ഇതു കേവലം പേരിനുമാത്രമുള്ള പരിശോധനയുമല്ല...........മേശപ്പുറത്തു് അഭിപ്രായത്തിനായും പരിശോധനയ്ക്കായും എപ്പോഴും പുസ്തകങ്ങൾ പുത്തൻപുത്തനായി വന്നുകൊണ്ടിരിക്കും. സർക്കാരിൽ നിന്നു് ആണ്ടുതോറും ആയിരം

---

* അനുബന്ധം ബി, നോക്കുക.

ഉറപ്പിക ശമ്പളംവച്ച് ഓരോ കാര്യങ്ങൾക്കായി നിയമിക്കപ്പെടുന്നവരായാൽക്കൂടി ഇത്ര കൃത്യനിഷ്ഠയുള്ളവരായി കാണപ്പെടുന്നതു് അപൂർവ്വമാണു്. അവിടുത്തെ ദോഷപ്രഖ്യാപനവൈമുഖ്യത്തെപ്പററി പലരും ദോഷാരോപണം ചെയ്തിട്ടുണ്ടു്.

ഗുണദോഷൗ ബുധോ ഗൃഹ്ണന്നിന്ദുക്ഷ്വേളാവിവേശ്വരഃ
ശിരസാ ശ്ലാഘതേ പൂർവ്വം പരം കണ്ഠേ നിയച്ഛതി.

എന്നുള്ള ആപ്തവാക്യം അവിടുത്തേക്കു സമാധാനമായുണ്ടു്; എന്നുമാത്രമല്ല, കവിയശഃപ്രാർത്ഥികളായ യുവാക്കളെ ധൈര്യപ്പെടുത്തേണ്ടതു കവിസാർവ്വഭൗമന്മാരുടെ കർത്തവ്യവുമാകുന്നു. ദുഷ്കവികളെ നശിപ്പിക്കുവാനുള്ള വർഗ്ഗക്കാർ പത്രാധിപന്മാരാണു്............ഇപ്പോൾ അത്തരക്കാർ ആരുമില്ലെന്നുള്ളതു വാസ്തവം തന്നെ. എന്നാൽ അതിനു മഹാകവികളെ കുററപ്പെടുത്താൻ പാടുള്ളതല്ല."

ഈ അഭിപ്രായം രേഖപ്പെടുത്തിയ ആളുടെ കാര്യത്തെ സംബന്ധിച്ചും ഇതു് അക്ഷരംപ്രതി പരമാർത്ഥമാകുന്നു. ഈ മറുവശവുംകൂടി വായിച്ചിട്ടുവേണം പുസ്തകങ്ങൾക്കു് അഭിപ്രായമോ അവതാരികയോ എഴുതിക്കൊടുക്കുന്ന വിഷയത്തിൽ മഹാകവി ഉള്ളൂരിനെ കുററപ്പെടുത്താൻ. കാശിനു കൊള്ളാത്ത കൃതികളെ അദ്ദേഹം ഒരവസരത്തിലും പ്രശംസിച്ചിട്ടില്ല; ഒരു കാലത്തു തെളിയുമെന്നു തനിക്കു തോന്നിയ യുവാക്കളെ മാത്രമേ സഹായിച്ചിട്ടുള്ളു.

## കേരളവർമ്മദേവനും ഉള്ളൂരും.

ശിഷ്യാഗ്രഗണ്യനായ ഉള്ളൂരിനെപ്പററി കേരളകാളിദാസനുണ്ടായിരുന്ന മതിപ്പു കുറച്ചൊന്നുമല്ല. ശിഷ്യന്റെ

പാണ്ഡിത്യത്തിലും കവിതാനിർമ്മാണവൈദഗ്ദ്ധ്യത്തിലും ഗുരുനാഥൻ അത്യന്തം അഭിമാനം കൊണ്ടിരുന്നു. ഒരിക്കൽ കോയിത്തമ്പുരാൻ തൻെറ 'പത്മനാഭശതകം' പരിശോധിക്കുന്നതിനായി മി. പരമേശ്വരയ്യക്കു വെച്ചുകൊടുത്തു. കല്പനപ്രകാരം ശിഷ്യൻ അതിൽ ചില മിനുക്കുപണികളൊക്കെച്ചെയ്തു. ഇതുകണ്ടു സന്തുഷ്ടനായ ആ തിരുമേനി "നിങ്ങൾ ഏററവും പ്രാപ്തനായ ഒരു പണ്ഡിതൻ തന്നെ; നിങ്ങളുടെ നിർദ്ദേശങ്ങളെല്ലാം സസന്തോഷം സ്വീകരിച്ചിരിക്കുന്നു" എന്നെഴുതുകയുണ്ടായി. മററൊരവസരത്തിൽ, വേറൊരുകൃതിയെ സംബന്ധിച്ചു തിരുമേനിതന്നെ ഇങ്ങനെ എഴുതിയതായി കാണുന്നു.—"നിങ്ങളുടെ പരിശോധനക്കുറിയുണ്ടാകുന്നതു് എനിക്കൊരു സമാധാനമാണു്. നിങ്ങൾ അയയ്ക്കുന്ന അഭിപ്രായങ്ങൾ വിലയേറിയവയാകുന്നു."

പ്രസിദ്ധമായ പ്രാസവഴക്കു് അവസാനിച്ച കാലത്താണു് കേരളപാണിനി, വലിയകോയിത്തമ്പുരാൻെറ മണിപ്രവാളശാകുന്തളം സംസ്കൃതപാഠപ്രാചുര്യംകുറച്ചു പ്രസിദ്ധപ്പെടുത്താൻ ഉദ്യുക്തനായതു്. ആദ്യം കോയിത്തമ്പുരാൻ തിരുത്തും; പിന്നീടു് ഏ. ആർ. ചില പാഠഭേദങ്ങൾ നിർദ്ദേശിക്കും; അനന്തരം അതു ചരിത്രനായകനു് അയച്ചുകൊടുക്കും; ഇങ്ങനെയായിരുന്നു ആ പരിഷ്കരണം. "ഈ പതിപ്പിൻെറ ചുമതല മുഴുവൻ കൊച്ചപ്പനാണു് (ഏ. ആറിൻെറ ഓമനപ്പേരാണതു്) ഏററിരിക്കുന്നതു്. നിങ്ങൾ ഇതു കാണുന്നുണ്ടെന്നറിയുന്നതു് കൊച്ചപ്പനു് രസിക്കുമോ എന്നറിഞ്ഞുകൂടാ, എങ്കിലും നിങ്ങളെക്കൂടി

കാണിക്കാതിരുന്നാൽ എനിക്കു മനസ്സിനു തൃപ്തിയില്ല.” എന്ന് അന്നു കേരളവർമ്മാ ചരിത്രനായകന് എഴുതിക്കാണുന്നു. അങ്ങനെ പരിഷ്കരിച്ചു പ്രസിദ്ധീകരിക്കപ്പെട്ട ശാകുന്തളത്തിന്റെ മുഖവുരയിൽ ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു:—“ഈ പുതിയ പതിപ്പിന്റെ അന്തിമങ്ങളായ പ്രൂഫുകളെയെല്ലാം അയച്ചുകൊടുത്താൽ ഉടനുടൻതന്നെ കൂലങ്കഷമായി പരിശോധിച്ച്, ചിലേടങ്ങളിൽ സാരതരങ്ങളായ പാഠഭേദങ്ങളും കൂടി ഉപന്യസിച്ച്, തന്റെ ഉദ്യോഗസംബന്ധമായ ജോലിയുടെ ഇടയിൽ കാലാതിപാതം കൂടാതെ അവയെ തിരിച്ചയച്ചുതന്നിട്ടുള്ള പരോപകാരിയായ പരമേശ്വരയ്യർ സവിശേഷമായി എന്റെ കൃതജ്ഞതയ്ക്കു പാത്രീഭവിച്ചിട്ടുണ്ട്.”

സാഹിത്യസാമ്രാജ്യചക്രവർത്തിയായിരുന്ന ആ തിരുമേനിക്ക് ഉള്ളൂരിനെപ്പററിയുണ്ടായിരുന്ന മതിപ്പിനെ തെളിയിക്കുന്ന സംഭവങ്ങൾ ധാരാളമുണ്ട്. ഓരോ അവസരങ്ങളിൽ അദ്ദേഹമയച്ച കത്തുകൾതന്നെ ഇതിനു സജീവലക്ഷ്യങ്ങളാകുന്നു. ഏതാനും കത്തുകളിലെ ചില വരികൾ ഇവിടെ ഉദ്ധരിക്കാം:—

“യഥാർത്ഥസഹൃദയനായ നിങ്ങളുടെ അഭിനന്ദനത്തെ മാത്രമേ ഞാൻ വകവയ്ക്കുന്നുള്ളു.” (1—1—87) “മണിപ്രവാളശാകുന്തളം രണ്ടാംപതിപ്പാവശ്യപ്പെടുമ്പോൾ ഒന്നുകൂടി പരിഷ്കരിക്കാം; അതു നിങ്ങൾതന്നെ വേണം” (2—4—87). “ഈ ശ്ലാഘയെല്ലാം നിദാനഭൂതനായ നിങ്ങളുടെ പേരിൽ എനിക്കുള്ള പ്രീതിവാത്സല്യങ്ങളും ബഹുമാനപാരവശ്യങ്ങളും നിങ്ങൾ ഊഹിച്ചുകൊള്ളു

മല്ലോ" (16—5—87). "നിങ്ങളുടെ അസാധാരണമായ വാഗ്മിത്വവും ഫലിതചാതുൎയ്യവും ധാരണാശക്തിയും ഏതു സഹൃദയനേയാണ് വിസ്മയാധീനനാക്കി ചെയ്യാത്തതു്?" (11—2—88). "നിങ്ങൾക്കുള്ള അസാധാരണയോഗ്യതകളെ മറച്ചുവെയ്ക്കുന്നതിനു ശ്രമിക്കുന്നവരെ സരസ്വതീ ദ്രോഹികളെന്നുവേണം പറയാൻ."(15—6—88). ശിഷ്യനെപ്പററിയുള്ള ഈ പ്രീതിവാത്സല്യങ്ങൾ മരണസമയം വരെ ഗുരുനാഥനിൽ നിലനിന്നിരുന്നു. 1090 കന്നിയിൽ യാദൃച്ഛികമായി നേരിട്ട മോട്ടോറപകടത്തിൽപെട്ടു് മാവേലിക്കരെയിൽ ആസന്നമൃത്യുവായി കിടന്ന അവസരത്തിൽ പോലും കേരളകാളിദാസൻ മിസ്റ്റർ പരമേശ്വരയ്യരെപ്പററി പ്രത്യേകം ചോദിക്കുകയും അദ്ദേഹത്തെ കാണാൻ ആഗ്രഹിക്കയും ചെയ്തു. തന്റെ സമ്പൂൎണ്ണമായ ഒരു ജീവിതചരിത്രം എഴുതി പ്രസിദ്ധീകരിക്കുന്നതിനു വേണ്ട എല്ലാ റിക്കാർട്ടുകളും മിസ്റ്റർ പരമേശ്വരയ്യരെ ഏല്പിക്കണമെന്നു് അദ്ദേഹത്തിനുദ്ദേശമുണ്ടായിരുന്നു. എന്നാൽ അപ്രതീക്ഷിതമായി നേരിട്ട അത്യാഹിതം അതിനിടവരുത്തിയില്ല. വലിയകോയിത്തമ്പുരാൻ ആഗ്രഹിച്ചിരുന്നതുപോലെ അദ്ദേഹത്തിന്റെ റിക്കാർട്ടുകളും മററും ചരിത്രനായകനെ ഏല്പിക്കുന്നതിനു് അതിന്റെ കൈവശക്കാർ സന്നദ്ധരാകായ്കയാലും അസമ്പൂൎണ്ണമായ ഒരു ജീവചരിത്രമെഴുതുന്നതിനു് അദ്ദേഹം ഒരുമ്പെടാത്തതിനാലും കോയിത്തമ്പുരാന്റെ ആ ആഗ്രഹം ഇനിയും വന്ധ്യമായി ശേഷിക്കുന്നതേയുള്ളൂ. എം. ആർ. ബാലകൃഷ്ണവാൎയ്യർ അവർകളുടെ കേരളവൎമ്മദേവൻ എന്ന ഗ്രന്ഥത്തെ ഇവിടെ വിസ്മരിക്കുന്നില്ല.

എന്നിലും റിക്കാർട്ടുകളുടെ സഹായം കൂടാതെതന്നെ, മററുള്ള വർക്ക സാധിക്കുന്നതിനെക്കാൾ എത്രയോ കൂടുതൽ പൂർണ്ണതയോടുകൂടി കേരളകാളിദാസൻെറ ഒരു ജീവചരിത്രം എഴുതിത്തീർക്കുന്നതിനു ഉള്ളൂരിനു് സാധിക്കുമെന്നുള്ളതു നിർവിവാദമാകയാൽ, ആ ഗ്രന്ഥകർത്താവു അങ്ങനെ ഒന്നെഴുതിത്തീർക്കണമെന്നാണു് കേരളീയരുടെ ഏകകണ്ഠമായ പ്രാർത്ഥനയെന്നുള്ള വിവരവും കൂടി ഈ സന്ദർഭത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു. തിരുമനസ്സിലെ അപ്രകാശിതങ്ങളായ കൃതികളെപ്പററി അദ്ദേഹം പല ഉപന്യാസങ്ങളും ഇപ്പോൾതന്നെ പ്രസിദ്ധപ്പെടുത്താറുമുണ്ടല്ലോ. ഇനി നമുക്ക പ്രകൃതത്തെ പിൻതുടരാം.

വീരശൃംഖല.

1086 കന്നിമാസത്തിൽ അന്നു നാടുവാണിരുന്ന ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു മി. പരമേശ്വരയ്യരുടെ സാഹിത്യസേവനങ്ങളെ അഭിനന്ദിച്ചു് അദ്ദേഹത്തിനു് ഒരു വീരശൃംഖല സമ്മാനിച്ചു. ഈ രാജസമ്മാനത്തെപ്പററി മലയാളമനോരമ (29-2-86) എഴുതിയ ഒരു മുഖപ്രസംഗത്തിലെ ഏതാനും ഭാഗം ഇവിടെ ഉദ്ധരിക്കുന്നതു് ഉചിതമായിരിക്കുമെന്നു വിചാരിക്കുന്നു:—

"വിശിഷ്ടകവിയും പ്രസിദ്ധവാഗ്മിയുമായ ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. ഏ., ബി. എൽ. അവർകൾക്ക മഹാരാജാവു തിരുമനസ്സിലെ കഴിഞ്ഞ ആട്ടത്തിരുനാൾ പ്രമാണിച്ചു തിരുമനസ്സുകൊണ്ടു് ഒരു അട്ടത്തോടൻ വീരശൃംഖല സമ്മാനിച്ചതായറിയുന്നതിൽ അത്യധികം സന്തോഷിക്കുന്നു. പഴയ കവികൾക്കു്-വിശിഷ്യ

ഇംഗ്ലീഷ്ഭാഷാപരിജ്ഞാനമില്ലാത്ത ആളുകൾക്ക്—ഇംഗ്ലീഷ് പഠിച്ചവർ കവിതയെഴുതാൻ പുറപ്പെട്ടന്നതിനെപ്പററി വലിയ പുച്ഛമാണുള്ളതു്. എന്നാൽ മി. പരമേശ്വരയ്യരുടെ കവിതയെപ്പററി ഇവർക്കെല്ലാവർക്കുമുള്ള ബഹുമാനം ഇന്നവിധത്തിലാണെന്നു പറയാനില്ല. ഇക്കഴിഞ്ഞ ആറേഴ വർഷങ്ങൾക്കുള്ളിൽ മലയാളം സംബന്ധിച്ചുണ്ടായിട്ടുള്ള പ്രധാനസംഗതി എന്തെന്നു ചോദിച്ചാൽ ഇത്ര സമ്മതനായ ഒരു കവി വെളിപ്പെട്ടതാണെന്ന് അവർ മിക്കവാറും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടുമെന്നാണ് ഞങ്ങളുടെ വിശ്വാസം. ഇത്രമാത്രം വാസനാബലമുള്ള ഒരാൾ ഇംഗ്ലീഷ്, സംസ്കൃതം, തമിഴ് മുതലായ ഭാഷകളിൽ അസാമാന്യമായ പാണ്ഡിത്യം സമ്പാദിക്കുകയും അന്യാദൃശമായ ഉത്സാഹശീലം പ്രദർശിപ്പിക്കുകയും ചെയ്താൽ അദ്ദേഹത്തിൽ നിന്നു ഭാഷയ്ക്കുണ്ടാകാവുന്ന പ്രയോജനം അനല്പമായിരിക്കുമല്ലോ. അങ്ങനെയുള്ള ഒരാളുടെ കവിതാചാതുര്യത്തെ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു് ഈ വിധത്തിൽ അഭിനന്ദിച്ചിരിക്കുന്നതായി കാണുന്നതു കേരളീയർക്ക് പൊതുവേ സന്തോഷജനകമായിരിക്കുമെന്നു വിശ്വസിക്കുന്നു. ഈ രാജസമ്മാനം മലയാളഭാഷയ്ക്കുതന്നെ ഒരു ബഹുമതിയാണ്. ഭാഷാകവിത സംബന്ധിച്ചും ഭാഷാസാഹിത്യം സംബന്ധിച്ചും മി. പരമേശ്വരയ്യർ എത്രയോ ഉന്നതമായ സ്ഥാനത്തേയാണ് പ്രാപിച്ചിട്ടുള്ളതെന്നുള്ള വാസ്തവം മനസ്സിലായിട്ടുള്ളവരിലാർക്കും തന്നെ ഈ സംഗതിയെപ്പററി ഇവിടെ ഇത്രമാത്രം പറഞ്ഞതു് അല്പം പോലും അധികമായി തോന്നുന്നതല്ല. എന്നുമാത്ര

മല്ല, പരമേശ്വരയ്യുംവർകളെ ഹൃദയപൂർവമായി അനുമോദിക്കുന്നതിൽ അവരെല്ലാവരും ഞങ്ങളോടു യോജിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.”

പ്രസിദ്ധസാഹിത്യകാരനായ കെ. സി. നാരായണൻ നമ്പ്യാർ ഈ വീരശൃംഖലാസമ്മാനത്തെപ്പററി അന്നെഴുതിയ ഒരു പദ്യം രസാവഹമാണു്.

“പ്രാസംകൊണ്ടുള്ള യുദ്ധക്കളരിയിൽ വിജയം
കൈക്കലായെന്നു കണ്ടോ,
മാസംമാസം തകർക്കും നവരസകവിതാ-
ഗൗരവപ്രൗഢി കണ്ടോ,
ത്രാസംകൂടാതെ ഭാഷാമയപെരുമഴ പെ-
യ്യിച്ച ഭൂദേവമൗലേ!
ഹാസം ചൊല്ലുന്നതല്ലെൻ കവിവര! പരമെ-
ന്തിമ്പമായ്ത്തമ്പുരാനും!”

കേരള സാഹിത്യ അക്കാദമി

സ്വർണ്ണമോതിരവും മററും.

കിളിമാനൂർ വിദ്വാൻ ചെറുണ്ണി (കരീന്ദ്രൻ) കോയിത്തമ്പുരാൻ ജനിച്ചതിന്റെ ശതവാർഷികാഘോഷം പ്രമാണിച്ചു (8—2—88) കേരളവർമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ കൂടിയ ഒരു യോഗത്തിൽ ചരിത്രനായകൻ ഒരു വാചാപ്രസംഗം ചെയ്യുകയുണ്ടായി. ആ പ്രസംഗത്തെപ്പററി കേരളകാളിദാസൻ ഉള്ളൂരിനു് ഇങ്ങനെ എഴുതി:—“നിങ്ങൾ 8-ാനു- ജൂബിലിഹാളിൽവെച്ചു ചെയ്ത വാചാപ്രസംഗം എന്നെ സാമാന്യത്തിലധികം വിസ്മയിപ്പിച്ചു.. ........ഈ വിധത്തിൽ നിങ്ങളെ അനുഗ്രഹിച്ചിരിക്കുന്ന പരാശക്തി നിങ്ങൾക്കു് ആയുരാരോഗ്യൈശ്വര്യാഭിവൃദ്ധി തന്നു രക്ഷിക്കട്ടെ.” അതി

ന്നെത്തുടന്ന് ഉള്ളൂരിൻെറ സാഹിത്യനൈപുണിയെ അഭി നന്ദിച്ചുകൊണ്ടു കേരളകാളിദാസൻ അദ്ദേഹത്തിനു മരത കക്കല്ലുപതിച്ച ഒരു സ്വൎണ്ണമോതിരം സമ്മാനിച്ചു. "നിങ്ങ ളുടെ അസാധാരണയോഗ്യതയ്ക്കും നിങ്ങളോട് എനിക്കുള്ള പ്രീതിവാത്സല്യങ്ങൾക്കും ഒട്ടും മതിയായിട്ടുള്ളതല്ല പ്രസ്തുത സമ്മാന"മെന്നും എങ്കിലും "ഒരു സ്നേഹചിഹ്നമായി ഇതു സ്വീകരിക്കണെ"മെന്നുമാണ് മോതിരത്തോടൊന്നിച്ചയച്ച കത്തിൽ തിരുമേനി പ്രസ്താവിച്ചിരുന്നതു്.

1105-ലെ മുറജപമഹാമഹത്തിൻെറ പ്രധാനഭാര വാഹിത്വം വഹിച്ചിരുന്നതു് മി. പരമേശ്വരയ്യരായിരുന്നു. മുറജപം അവസാനിച്ച ഉടനെ ഉള്ളൂരിൻെറ രാജഭക്തിയേ യും ഭരണസാമൎത്ഥ്യത്തേയും കൎമ്മകുശലതയേയും അഭിനന്ദി ച്ചു ശ്രീസേതുലക്ഷ്മീഭായി റീജൻറു മഹാറാണി തിരുമന സ്സുകൊണ്ടു് വിലപിടിച്ച ഒരു സ്വൎണ്ണഘടികാരം അദ്ദേഹ ത്തിനു സമ്മാനിച്ചു. 1105-ലെ മുറജപം സംബന്ധിച്ച് എസ്. പരമേശ്വരയ്യർ ചെയ്തിട്ടുള്ള പ്രശംസനീയമായ സേവനത്തെ അഭിനന്ദിച്ചു തിരുവിതാംകൂർ മഹാറാണി റീജൻറു തിരുമനസ്സുകൊണ്ടു് അദ്ദേഹത്തിനു സമ്മാനി ച്ചതു്." എന്നൎത്ഥം വരുന്ന ഇംഗ്ലീഷ് വാക്കുകൾ ആ ഘടികാരത്തിൽ കൊത്തീട്ടുണ്ടു്. മുറജപത്തിൻെറ ഉത്ഭ വം, ചരിത്രം മുതലായവയെ വിശദമായി വിവരിക്കുന്ന ഒരു റിപ്പോൎട്ടു തയ്യാറാക്കി മി. പരമേശ്വരയ്യർ അക്കാല ത്തു ഗവർൺമെൻറിലേക്കു സമൎപ്പിക്കയുണ്ടായി.

1103-ൽ മാവേലിക്കരവച്ച നടന്ന യോഗക്ഷേമ മഹാസഭയിൽ ചരിത്രനായകൻ 'നമ്പൂരിമാരും മലയാള സാഹിത്യവും' എന്ന വിഷയത്തെപ്പററി ഒരു പ്രസംഗം

ചെയ്തതും ആ മഹാസഭക്കാർ വളരെ അപൂർവ്വമായി ചില അവസരങ്ങളിൽ മാത്രം നല്കാറുള്ള 'കേരളതിലകം' സ്വർണ്ണകീർത്തിമുദ്ര അന്ന് അദ്ദേഹത്തിനു സമ്മാനിച്ചതും മററും ഇതിൽതന്നെ മറെറാരിടത്തു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

ബഹുമതികൾ.

മദ്രാസിൽ തീപ്പെട്ട കൊച്ചി അത്തംതിരുനാൾ മഹാരാജാവു തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ച് വിദ്വാനും ഉചിതജ്ഞനുമായ ആ തിരുമേനി കേരളത്തിലെ പ്രധാനപണ്ഡിതന്മാരേയും വിശിഷ്ടകവികളേയും ക്ഷണിച്ചു വരുത്തി 1094 കന്നിയിൽ അവൎക്കു ചില സ്ഥാനമാനങ്ങൾ നല്കുകയുണ്ടായി. അക്കൂട്ടത്തിൽ തിരുവിതാംകൂറിൽനിന്നു മി. പരമേശ്വരയ്യരേയും ക്ഷണിക്കുകയും അദ്ദേഹത്തിനു 'കവിതിലകൻ' എന്ന ബഹുമതിബിരുദം കല്പിച്ചുകൊടുക്കുകയും ചെയ്തു. കൊട്ടാരത്തിൽ ശങ്കുണ്ണി, പന്തളത്തു തമ്പുരാൻ എന്നിവരും ആ ബിരുദസ്വീകരണത്തിന് അന്നു തിരുവിതാംകൂറിൽനിന്നു ക്ഷണിക്കപ്പെട്ടിരുന്നു. ഇവരെല്ലാം ബിരുദസ്വീകരണത്തിനായി എറണാകുളത്തെത്തിയ അവസരത്തിലാണ്, 'കവിസാൎവ്വഭൗമ'ബിരുദം വാങ്ങിക്കുന്നതിലേയ്ക്കായി സന്നിഹിതനായിരുന്ന കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാനെ സന്ദർശിക്കുന്നതിനും അവിടുത്തെ വാങ്മാധുരി ആസ്വദിക്കുന്നതിനും സാധിച്ചതു്. 'ഷഷ്ടിപൂൎത്തി ഡർബാർ' എന്ന കൃതിയിൽ കൊച്ചുണ്ണിത്തമ്പുരാൻ ഈ സമാഗമത്തെ സ്മരിക്കുന്നുണ്ടു്.

''ഉള്ളൂരി ലോകമൊടു വാങ്ങിടുമുക്തിചൊല്ലു-
മുള്ളൂരിതി പ്രഥിതനാം പരമേശ്വരയ്യർ

ളുള്ളം കവിതാനടനത്തിനു പന്തലാം പൊൽ-
ക്കൊള്ളുന്ന 'പന്തളമഹീശ്വര'നീമഹാന്മാർ
പാരത്തുവന്നു സഹസാ രസവർഷമുണ്ടായ്
സാരത്തിൽ മുങ്ങിവിലസും വചനാമൃതത്താൽ
ദൂരത്തിലായി പരിതാപ,മനന്തമായ-
ന്നോരത്തിലാർത്തുണബീജഗണം മുളച്ചു.
നില്ക്കാതെയിങ്ങനെ മഹാരസവർഷമേറെ-
റ്റർക്കാമ്പുകിയെന്ന കുളിർന്നമരും ദശായാം
ഊക്കാളുമുൽകടഘനസ്തനിതം കണക്കെ-
ക്കോർക്കായി മംഗളസുപാഗമവാദ്യഘോഷം".

ജീവിതത്തിലെ വസന്തകാലം മുഴുവൻ തന്റെ രാജാവിനേയും രാജ്യത്തേയും ഭാഷയേയും സേവിക്കുന്നതിനുവേണ്ടി ചെലവഴിച്ച പരമേശ്വരയ്യരവർകളെ കൊച്ചിരാജാവിനെപ്പോലെ തന്നെ ഇൻഡ്യാചക്രവത്തിതിരുമനസ്സുകൊണ്ടും ബഹുമാനിച്ചു. 1107-ലെ നവവത്സരബഹുമതിദാനങ്ങളുടെ കൂട്ടത്തിൽ ചക്രവത്തി തിരുമനസ്സുകൊണ്ടു് അദ്ദേഹത്തിനു 'റാവുസാഹിബ്'' എന്ന ബഹുമതി നല്കി. പ്രസ്തുതസ്ഥാനലബ്ധിയിൽ കേരളം മുഴുവൻ അദ്ദേഹത്തെ അഭിനന്ദിക്കുകയും ചെയ്തു. ജോർജ്ജ് പഞ്ചമൻ സാമ്രാജ്യഭരണം ആരംഭിച്ചതിന്റെ രജതജൂബിലിമഹാമഹം കൊണ്ടാടിയ അവസരത്തിൽ ഇൻഡ്യാവൈസ്രോയി മി. പരമേശ്വരയ്യർക്കു് ഒരു രജതജൂബിലിമെഡൽ സമ്മാനിക്കയുണ്ടായി.

യൂറോപ്പിലും ഭാരതത്തിലുമുള്ള പല പണ്ഡിതസമിതികളും മി. പരമേശ്വരയ്യരെ അവയിലെ അംഗമായി സ്വീകരിച്ചു ബഹുമാനിച്ചിട്ടുണ്ടു്. 1 ഗ്രേററ്ബ്രിട്ടനിലെ രാജകീയ

പൗരസ്ത്യസമിതി, 2. രാജകീയകലാസമിതി, 3. രാജകീയ സാഹിത്യസമിതി, 4. ഗ്രന്ഥകാരന്മാരുടേയും നാടകകവികളുടേയും ഗാനനിർമ്മാതാക്കളുടേയും സമിതി, 5. ഐതിഹ്യഗവേഷകസമിതി, 6. പൗരസ്ത്യഭാരതസമിതി, 7. ബംഗാളിലെ പൗരസ്ത്യസമിതി, 8. ബോംബെയിലെ നരവംശസമിതി * മുതലായവ അത്തരം സമിതികളിൽ ചിലതു മാത്രമാകുന്നു.

മഹാകവി.

തിരുവിതാംകൂർ ചിത്തിരതിരുനാൾ ശ്രീവഞ്ചിബാലരാമവർമ്മ മഹാരാജാവു തിരുമനസ്സുകൊണ്ടു് 1112-ൽ അവിടുത്തെ തിരുനാൾ പ്രമാണിച്ചു കൂടിയ ഡർബാറിൽ വെച്ചു് ചരിത്രനായകനു് അദ്ദേഹം വളരെക്കാലമായി അർഹിച്ചിരുന്ന 'മഹാകവി' ബിരുദം കല്പിച്ചു സമ്മാനിച്ചു. ആ അവസരത്തിൽ സമസ്തകേരളസാഹിത്യപരിഷത്തുവക ത്രൈമാസികത്തിൽ അതിൻെറ പ്രസാധകന്മാർക്കു വേണ്ടി പ്രൊഫെസർ പി. ശങ്കരൻനമ്പ്യാർ അവർകൾ എം. ഏ. ഇപ്രകാരമെഴുതി:

"ഇന്നത്തെ കൈരളിയുടെ എന്നപോലെത്തന്നെ സമസ്തകേരളസാഹിത്യപരിഷത്തിൻേറയും ജീവനാഡിയാ

---

* 1. Royal Asiatic Society of Great Britain and Ireland; 2. Royal Society of Arts; 3. Royal Society of Literature; 4. Society of Authors Playrights and Composers; 5. Folk-lore Society; 6. East India Association; 7. Asiatic Society of Bengal; 8. Anthropological Society of Bombay.

യി വത്തിക്കുന്ന ബ്രഹ്മശ്രീ (റാവുസാഹിബ്) ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾക്കു തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു 'മഹാകവി' എന്ന ബിരുദനാമം കല്പിച്ചു നല്കിയിരിക്കുന്നു എന്നു കാണുന്നതിൽ ഞങ്ങൾക്കുള്ള അകൈതവമായ സന്തോഷത്തെ ഇവിടെ സാഭിമാനം പ്രകാശിപ്പിച്ചുകൊള്ളുന്നു.

"ഇദ്ദേഹം മൂന്നു വ്യാഴവട്ടത്തിലധികം കാലമായി മലയാളത്തിൽ ചെയ്തുവരുന്ന ഉൽകൃഷ്ടവ്യവസായത്തെക്കുറിച്ചാലോചിക്കുമ്പോൾ കേരളത്തിലെ ജനസാമാന്യം മുമ്പു തന്നെ ഇദ്ദേഹത്തിനു നല്കിക്കഴിഞ്ഞിട്ടുള്ളതും, ഇപ്പോൾ രാജകീയാനുവാദംകൊണ്ടു സ്ഥിരീകരിക്കപ്പെട്ടിട്ടുള്ളതുമായ "മഹാകവി" സ്ഥാനം സർവ്വഥാ ഉചിതമായിട്ടുണ്ടെന്നു പറയാതെ നിവൃത്തിയില്ല. പരേതനായ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ കാലത്തിനുശേഷം പുണ്യശ്ലോകനായ ആ മഹാപുരുഷന്റെ ചവിട്ടടികളെ തുടർന്നുകൊണ്ടു് കൈരളീസാമ്രാജ്യത്തെ സവിശേഷം ഭരിച്ചുപോരുന്ന യഥാർത്ഥസാഹിതീചക്രവർത്തിയായ ഉള്ളൂർ പരമേശ്വരയ്യർ അവർകൾ "മഹാകവി" സംജ്ഞയെ അതിന്റെ വിവൃതാർത്ഥത്തിൽത്തന്നെയാണർഹിക്കുന്നതെന്നു് നിർമ്മത്സരബുദ്ധികളെല്ലാം സമ്മതിക്കുന്നതാണു്.

"സാഹിത്യചന്ത"യിലെ അന്നന്നത്തെ "നിലവാരം" അനുസരിച്ചു പല രൂപഭേദങ്ങളും മലയാളകവിതയ്ക്കു സ്വാഭാവികമായി ഉണ്ടായിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും, വായനകൊണ്ടു് ഏററവും തെളിഞ്ഞ വാസന തികഞ്ഞിട്ടുള്ള മഹാകവി ഉള്ളൂരിന്റെ കവിത എല്ലാക്കാലത്തും അമൂ

ല്യമായിത്തന്നെ പ്രശോഭിക്കുന്ന ഒന്നാണെന്നുള്ളതിനു സംശയമില്ല. അദ്ദേഹം ഏതു വിഷയത്തെക്കുറിച്ച്, ഏതു സമ്പ്രദായമനുസരിച്ച്, എന്തുതന്നെ എഴുതിയാലും, ഒരു കവിയുടെനിലയിൽ അദ്ദേഹത്തിനുള്ള ശക്തിയും നിപുണതയും അതിലെല്ലാം തള്ളിക്കേറി തിരതല്ലുന്നതു കാണാവുന്നതാണ്. തന്റെ ഗുരുഭൂതനും പൂജ്യപാദനുമായ വലിയ കോയിത്തമ്പുരാൻ തിരുമനസ്സിലെ കാലശേഷം തന്നെക്കാൾ അധികം അഗാധവും വിസ്തൃതവുമായ പാണ്ഡിത്യം തികഞ്ഞ ഒരു വാസനാകവി കേരളത്തിൽ മററാരുമുണ്ടായിട്ടില്ലെന്നു മഹാകവി ഉള്ളൂരിനു സ്വപ്രത്യയസ്ഥൈര്യത്തോടുകൂടി ഉൽഘോഷിക്കാവുന്നതാണ്.

"പദ്യത്തിൽ മാത്രമല്ല, ഗദ്യത്തിലും മഹാകവി ഉള്ളൂർ കേരളസാഹിത്യകാരന്മാരുടെ മുന്നണിയെത്തന്നെ അലങ്കരിക്കുന്നു. അർത്ഥഗാംഭീര്യം, രസപുഷ്ടി, ശബ്ദസുഖം, ഉചിതപദസൌലഭ്യം, ഓജസ്സ് എന്നീ ഗുണങ്ങളാൽ പ്രശോഭിച്ചുകൊണ്ട്, സ്വർഗ്ഗംഗയെപ്പോലെ അനർഗ്ഗളമായി പ്രവഹിക്കുന്ന വാഗ്ധോരണി ഉള്ളൂരിന്റെ ഗദ്യപ്രബന്ധങ്ങളിലെല്ലാം അഭ്യസൂയാർഹമായവിധം കളിയാടുന്നതു കാണാം. മലയാളത്തിൽ ഗദ്യത്തിന്റെ കഴിവുകളെത്രത്തോളമുണ്ടെന്നറിയണമെങ്കിൽ നമ്മുടെ "മഹാകവി"യുടെ പ്രസംഗങ്ങളാണ് വായിക്കേണ്ടതു്.

"ഇതിനുപുറമേ, സതതോത്ഥായിയായ അദ്ദേഹത്തിന്റെ ഉന്നിദ്രഗവേഷണങ്ങളുടെ ഫലമായി എത്ര അനർഘനിധികളാണ് കൈരളിക്കു ലഭിച്ചിട്ടുള്ളതു്! ചുരുക്കിപ്പറയുന്നതായാൽ, പഴയ ഇംഗ്ലീഷ്സാഹിത്യത്തിനുവേണ്ടി

സ്കീററ് എന്ന പണ്ഡിതൻ ചെയ്തിട്ടുള്ളതെന്തോ, അതു തന്നെയാണ് പഴയ മലയാളസാഹിത്യത്തിനുവേണ്ടി മഹാകവി ഉള്ളൂരും ചെയ്തുപോരുന്നത്.

"യാതൊരുവക ദുരഭിമാനവും കൂടാതെ കൈരളീകൈങ്കര്യത്തിനു സദാ സന്നദ്ധനായി, ഭാഷാപോഷണൈകതാനനായി, വിദ്യാവിനയസമ്പന്നനായി, സാഹിത്യരാഷ്ട്രത്തിലെ മഹാത്മാഗാന്ധിയായി പരിലസിക്കുന്ന മഹാകവി ഉള്ളൂരിനെ തൻെറ നൂതനബിരുദലബ്ധിയിൽ ഞങ്ങൾ സാദരം അനുമോദിക്കുകയും. പരിഷത്തിൻെറ മുഖ്യാവലംബമായ ആ പണ്ഡിതവര്യനെ യഥോചിതം മാനിച്ചതിൽ തിരുവിതാംകൂർ മഹാരാജാവുതിരുമനസ്സിലെ നേക്കുള്ള അകൈതവവും ഭക്തിബഹുമാനമസൃണവുമായ കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തുകയും ചെയ്തുകൊള്ളുന്നു."

സാഹിത്യഭൂഷണൻ.

1114-ൽ കാശിയിലെ സംസ്കൃതകാര്യാലയക്കാർ 'സാഹിത്യഭൂഷണൻ' എന്ന ബിരുദം നല്കി ചരിത്രനായകനെ ബഹുമാനിക്കയുണ്ടായി. കേരളത്തിൽ ആക്കുംതന്നെ ഇതുവരെ കിട്ടാത്ത ഒരു ബഹുമതിയാണിതു്. കേരളത്തിലെ ഒരു പത്രഗ്രന്ഥം അതിൻെറ പത്രാധിപക്കുറിപ്പിൽ അതിനെ സംബന്ധിച്ച് ഇങ്ങനെ എഴുതി:—

"മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യരവർകൾക്കു് കാശിയിലെ വിദ്യാപീഠത്തിൽനിന്ന് "സാഹിത്യഭൂഷണൻ" എന്ന ബഹുമാന്യബിരുദം നൽകിയിരിക്കുന്നതായറിഞ്ഞു ഞങ്ങൾ അത്യന്തം സന്തോഷിക്കയും, പ്രസ്തുത

ബിരുദലബ്ധിയിൽ മഹാകവിയെ അനുമോദിക്കയും ചെയ്യുന്നു. കേരളത്തിലെ പ്രശസ്തപണ്ഡിതവര്യന്മാരുടെ ഗണനയിൽ ഉള്ളൂർ പ്രഥമസ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നുള്ളതു നിർവ്വിവാദമാണല്ലോ. കൊച്ചി, തിരുവിതാംകൂർ എന്നീ ഗവർൺമെൻറുകളും കേരളത്തിലെ മററു പ്രഭുക്കന്മാരും അദ്ദേഹത്തെ യഥോചിതം ബഹുമാനിച്ചിട്ടുണ്ടു്. കവിതിലകൻ, മഹാകവി മുതലായ ഉൽകൃഷ്ടബിരുദങ്ങൾ ഇതിനു് ഉത്തമദൃഷ്ടാന്തങ്ങളാകുന്നു. കേരളത്തിൽനിന്നു് എത്രയോ അകന്നു കിടക്കുന്ന കാശിയിലെ ഒരു പണ്ഡിതസദസ്സാണു് ഇപ്പോൾ ഒരു ഉന്നതബിരുദദാനംകൊണ്ടു് ഉള്ളൂരിനെ ബഹുമാനിച്ചിട്ടുള്ളതു്. അദ്ദേഹത്തിൻെറ പാണ്ഡിത്യപരിമളം കേരളത്തിൻെറ പരിമിതപരിധിവിട്ടു് ഭാരതം മുഴുവൻ പരന്നു കഴിഞ്ഞിരിക്കുന്നുവെന്നു് ഇതിൽനിന്നു തെളിയുന്നു. കേരളകവികളിൽ ഇദംപ്രഥമമായി "സാഹിത്യഭൂഷണ"ബിരുദത്തിനർഹനായിത്തീർന്ന മഹാകവിയെ ഞങ്ങൾ ബഹുമാനാദരപൂർവ്വം ഒരിക്കൽക്കൂടി അനുമോദിച്ചുകൊള്ളുന്നു."

പൊതുജനസമ്മതി.

---

1098 മേടം-ഇടവം ലക്കം ആത്മപോഷിണി പരമേശ്വരയ്യരുടെയും കുമാരനാശാൻെറയും ജന്മർക്ഷദിനം പ്രമാണിച്ചു് ഒരു വിശേഷാൽപ്രതിയായി പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിൽ മഹാകവി പള്ളത്തു രാമൻ അവർകൾ ചരിത്രനായകനെപ്പററി "ശ്രീവാഴുംകോടിൻ കെടാവിളക്കേ!" എന്ന പേരിൽ ഒരു കവിത എഴുതീട്ടുണ്ടു്. ചില വരികൾ താഴെ ഉദ്ധരിക്കാം:—

"നിതരാം ജയിച്ചാലുമത്ഥസമ്പൃഷ്ടശബ്ദ-
നിർജരത്ധ്വരിയേന്തും പരമേശ്വരകവേ!
ചാരുവാമങ്ങേക്കാവ്യത്തെളിതേൻ മേളിക്കുന്നു
മേരുവിൽ,പ്പെരിയാററിൽ, മഴത്തുള്ളിയിൽപ്പോലും.
ലഘുവോ, ഗുരു, പരമാണുവോ സർവം തവാ-
നഘ! ഭാവനാധീനം ഹേ സിദ്ധകവിവര്യ!
.... .... .... ....
ശ്രീവാഴുംകോടിൻ കെടാവിളക്കേ! നിറകതിർ
ധ്രുവാകെവീശിത്താരനേ വിളങ്ങു നീണാൾ ഭവാൻ."

ആത്മപോഷിണിയുടെ അതേ ലക്കത്തിൽതന്നെ പ്രശസ്തഗദ്യകൃത്തായ മി. സി. വി. കുഞ്ഞുരാമൻ ചരിത്രനായകൻെറ "കന്യാകുമാരിയിലെ സൂര്യോദയം" എന്ന കവിതയെപ്പററി പ്രസ്താവിച്ചിരിക്കുന്നതിൽനിന്നു ചില ഭാഗങ്ങൾ ഉദ്ധരിക്കാം:—"ആശയഗാംഭീര്യം ആശാന് ഏറുമെങ്കിൽ, ആശയപൗഷ്കല്യം ഉള്ളൂരിനും, ആശയസൗകുമാര്യം വള്ളത്തോളിനും ഏറിയിരിക്കും. ലളിതപദാകലിതമായ മനോഹരഭാഷയാണ് വള്ളത്തോളിനു പ്രിയമെങ്കിൽ, സന്ദർഭശുദ്ധിക്ക് അനുഗുണമായ പ്രൗഢഭാഷയാണ് ആശാനു പഥ്യം. ഉള്ളൂരിനു രണ്ടിലേതുതരവും ഒരുപോലെ വശമാണ്. ആശാൻെറ പദവിന്യാസം ഒരു രാജന്യസുന്ദരിയുടെ മന്ദമന്ദമായ പദവിന്യാസംപോലെ പ്രൗഢമനോഹരമാണ്. വള്ളത്തോളിൻേറതു് ഒരു ലളിതനടിയുടെ ചുറുചുറുക്കേറിയ നടനമാണ്. ഉള്ളൂരിൻേറതു് ഒരു വിദഗ്ദ്ധനടിയുടെ താളമേളങ്ങളോടുകൂടിയ കലാശനൃത്തമാണ്. വള്ളത്തോളിൻെറ പേനയിൽക്കൂടി സരസ്വതീനദി നേരിയ വെള്ളിക്കമ്പിപോലെ പ്രവഹിക്കുന്നു. ആശാൻെറ പേന

യിൽക്കൂടി തീത്ഥവാരിപോലെ പരിശുദ്ധാംബിന്ദുക്കളായി ഗളിച്ചുകൊണ്ടിരിക്കുന്നു. ഉള്ളൂരിൻേറ ധാരായന്ത്രത്തിൽ ക്കൂടി വിവിധാകൃതിയിൽ ചൊരിഞ്ഞുകൊണ്ടിരിക്കുന്നു.

"........പ്രതിപാദ്യവിഷയം കാവ്യനിമ്മിതിക്ക് അസ്വാതന്ത്ര്യമാക്കിവച്ചുകൊണ്ട് സവ്വതന്ത്രസ്വാതന്ത്ര്യമായ കവനകലാപാടവമാണ് ബ്രഹ്മശ്രീ ഉള്ളൂർ പരമേശ്വരയ്യർ അവർകൾ പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്നതു്. നിവൃത്തിയുള്ളിടത്തോളം ദേശീയവിഷയങ്ങളെ തിരഞ്ഞെടുത്തു് ഉള്ളൂരിനേക്കാൾ ദേശാഭിമാനം കാട്ടീട്ടുള്ള മറെറാരു മലയാള കവി ഉണ്ടായിട്ടില്ലെന്നു സംശയം കൂടാതെ പറയാവുന്നതാണ്.

"........പല മഹാകവികളും സൂയ്യോദയത്തെ തങ്ങൾ കണ്ടു വിസ്മയിച്ചാനന്ദിച്ച പ്രകാരവും, മററു കവികളുടെ വണ്ണനകൾ വായിച്ചു ലഭിച്ച ഉല്ലേഖങ്ങളെ സ്വന്തം ഉല്ലേഖങ്ങളോടുകൂട്ടിയുരുക്കി പഴക്കിട്ടു ധാരാളം വണ്ണിച്ചു മോടിപിടിപ്പിച്ചു നാം കണ്ടിട്ടുണ്ട്. അവയിൽ എന്തിനെങ്കിലും കന്യാകുമാരിയിലെ സൂയ്യോദയം കാണുമ്പോഴും അതിനെക്കുറിച്ചു മഹാകവി ഉള്ളൂർ പരമേശ്വരയ്യരവർകളുടെ വണ്ണനകൾ വായിക്കുമ്പോഴും, മനസ്സിൽ സംജാതമാകുന്ന ആനന്ദാത്ഭുതവികാരങ്ങളെ ജനിപ്പിക്കുന്നതിനു് ശക്തിയുണ്ടായിട്ടില്ലെന്നു ഞാൻ സംശയരഹിതമായിപ്പറയുന്നു. പുരാതനകവികൾ കൈകായ്യം ചെയ്തു് അലങ്കാരാദികളുടെ കലവറ ഒഴിച്ചുകളഞ്ഞു എന്നൊരാവലാതി ഈ മഹാകവിക്കില്ല. ........കന്യാകുമാരിയിലെ സൂയ്യോദയം പരശുരാമമഹഷി കേരളോദ്ധാരണം ചെയ്യുംമുമ്പേ തന്നെ

നയനാഭിരാമമാണ്. 'കന്യാകുമാരിയിലെ സൂര്യോദയം' വീണ്ടും കേരളരാജ്യം കടലിൽ മുങ്ങുന്നതുവരെ സഹൃദയന്മാൎക്ക് ഹൃദയാഭിരാമമായിരിക്കും."

'പോഷിണീഭാഷണ'ത്തിൽ അതിന്റെ പത്രാധിപർ ചരിത്രനായകനെ അഭിസംബോധനം ചെയ്തിട്ടുള്ളത് എങ്ങനെയാണെന്നു നോക്കുക. "രാജ്യഭരണതന്ത്രവുമായിട്ടുള്ള അനാരതസാഹചര്യം നിമിത്തം രാഷ്ട്രീയജീവിതത്തേയും, വ്യക്തിജീവിതത്തേയും, അവയുടെ നാനാവശങ്ങളിലുള്ള വിശേഷകാഴ്ചകളോടുകൂടി നമ്മെ ചൂണ്ടിക്കാണിക്കത്തക്കതായ അഗാധശക്തിയോടേ, നമ്മുടെ മുന്നിൽ കാണുന്നതായ ഈ ബ്രഹ്മാണ്ഡകടാഹത്തെ അതിന്റെ കടവരയ്ക്കും തുറന്നു മലൎത്തി സൗന്ദൎയ്യം, കോമളിമ, മാധുൎയ്യം, പ്രേമം, ശക്തി, കൃത്യം, സ്വാശ്രയം, പ്രയത്നം, സ്വരാജ്യാഭിമാനം, രാഷ്ട്രീയസ്വാതന്ത്ര്യം, പ്രാപഞ്ചികാനിത്യത, സനാതനത്വം, സായുജ്യം, എന്നിവയെപ്പററി നമ്മോടു രാജകീയവും ദൈവികവും ഗംഭീരവുമായ സ്വരവിശേഷത്തോടും രാഗമാധുൎയ്യത്തോടും കൂടി ഗാനം ചെയ്തുകൊണ്ടു ഭൂമണ്ഡലത്തിൽ നിന്നു സ്വൎഗ്ഗീയകനകസോപാനപരമ്പരകളിലേക്ക് വിജയശ്രീലാളിതനായിക്കടന്നു പോകുന്ന ഗന്ധൎവ്വഗായകനായ ഉള്ളൂർ മഹാകവേ........!"

മംഗളപത്രങ്ങൾ.

---

മഹാനുഭാവനായ ഈ മഹാകവിക്ക് കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നു പല അവസരങ്ങളിലായി അനവധി മംഗളപത്രങ്ങൾ കിട്ടീട്ടുണ്ട്. അവയിൽ 1932-ൽ 'മലയാളജില്ലയിലെ പൗരജനങ്ങൾ' കോഴിക്കോട്ടുവച്ചും

1112-ൽ 'തിരുവനന്തപുരത്തെ പൗരജനങ്ങൾ' തിരുവനന്തപുരത്തുവച്ചു നല്കിയ മംഗളപത്രങ്ങൾ മാത്രം, മഹാകവിയെപ്പററി കേരളീയക്കുള്ള നിരുപമവും നിഷ്കളങ്കവുമായ ഭക്തിബഹുമാനങ്ങളുടെ മാതൃക കാണിക്കുന്നതിനായി ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

I

"മാന്യമഹാകവേ,

കേരളസംസ്കാരത്തിൻെറ കേന്ദ്രസ്ഥാനമെന്നു കേൾവികേട്ട ഈ നഗരത്തിൽ കേരളസാഹിത്യത്തിൻെറ സർവ്വതോമുഖമായ സമുൽകർഷത്തിൽ സർവാത്മനാ ബദ്ധപരികരനായി പരിശ്രമിച്ചുപോരുന്ന അങ്ങയെ സ്വാഗതം ചെയ്യുവാൻ ഇങ്ങനെയൊരു സന്ദർഭം ലഭിച്ചതിൽ ഞങ്ങൾക്കു് അകൈതവമായ പരിതോഷവും അത്യധികമായ ചാരിതാൎത്ഥ്യവും ഉണ്ടു്.

പണ്ടത്തെ പതിനെട്ടരക്കവികളുടെ പതിററ പാണ്ഡിത്യത്തിൻേറയും എതിരററ സാഹിത്യത്തിൻേയും കേളിസങ്കേതമായിരുന്ന ഈ പ്രദേശം കാലചക്രഭ്രമണത്തിൽ നേരിട്ട ദശാപരിണാമങ്ങൾക്കു വശംവദമായി സാഹിത്യവിഷയത്തിൽ തെല്ലൊന്നു മന്ദഗതിയായിത്തീൎന്നിട്ടുണ്ടെങ്കിലും, വശ്യവചസ്സുകളായ ഭവാദൃശന്മാരുടെ കാവ്യസംഗീതം ആ പൂൎവ്വസ്മരണകളെ തട്ടിയുണൎത്തുവാൻ പൎയ്യാപ്തമായിത്തീരാറുണ്ടു്. വിഷയാന്തരവ്യാപൃതരായ ജനങ്ങളിൽ നിരന്തരമായ കാവ്യാഭിരുചി ജനിപ്പിക്കുവാൻ മഹാകവികളുടെ സജീവമായ സമ്പൎക്കം അത്യന്താപേക്ഷിതമായിരിക്കേ, പല കാരണങ്ങളാലും അതിനുള്ള അവസരം

ഇട്ടിക്കകോക്ക് അസുലഭമായിത്തീന്നിരിക്കുന്നുവെന്നതു് വ്യസനകരമാണു്. ആ സ്ഥിതിക്കു് അങ്ങയുടെ അപ്രാപ്തപൂവ്വും ചിരപ്രതീക്ഷിതവുമായ ഈ അഭ്യാഗമനം അങ്ങയുടെ സാഹിത്യസൗന്ദയ്യത്താൽ വശീകൃതരായ അസ്മാദൃശക്കു് എത്രമാത്രം ആഹ്ലാദപ്രദമാണെന്നു നിർവചിക്കുവാൻ പ്രയാസമാണു്.

അതേ, അങ്ങയുടെ കാവ്യലക്ഷ്മിയുടെ സൗകുമായ്യത്താൽ അപഹൃതചിത്തവൃത്തിയായിട്ടാണു കേരളത്തിലെ സഹൃദയസമുദായത്തിൻെറ സ്ഥിതി. സ്വദേശാഭിമാനവും സാവ്വജനീനമായ സ്നേഹവും തുളുമ്പുന്ന ആ മനോരമയുടെ മന്ദഹാസത്തിൽ ആത്മനിർവൃതികൊള്ളാത്തവരാരാണു്?

അങ്ങയുടെ മഹാകാവ്യത്തിനു തിരഞ്ഞെടുത്ത വിഷയംതന്നെ സ്വരാജ്യസ്നേഹത്തിൻെറ മൂദ്ധാഭിഷിക്തമായ ഉദാഹരണമായിരിക്കുന്നുണ്ടു്.

"അടിയനിതറിയിക്കാമബ്ധികാഞ്ചിക്കു നീയേ
മുടിനടുവിൽ വിളങ്ങും മുഖ്യമാണിക്യരത്നം"

എന്നു പുളകോദ്ഗമകാരിണിയായ ഭാഷയിൽ അങ്ങു സംബോധനം ചെയ്യുന്ന വഞ്ചിനാട്ടിൻെറ ചരിത്രാംശത്തെ ആധാരമാക്കി നിമ്മിച്ച ആ മഹാകാവ്യം—പുണ്യശ്ലോകനായ കേരളവമ്മദേവൻെറ സവിശേഷമായ സമ്മാനത്തിനു പാത്രമായിത്തീന്ന ഉമാകേരളം—അങ്ങയുടെ ദേശാഭിമാനത്തിൻേറയും ഭാഷാപ്രണയത്തിൻേറയും ഉല്ലേഖകല്പനാചാതുയ്യത്തിൻേറയും കാവ്യനിമ്മാണനൈപുണ്യത്തിൻേറയും സമഗ്രമായ നിദർശനമായി കേരളവും കൈരളിയും ഉള്ള കാലത്തോളം നിലനില്ക്കുമെന്നു നിർവിവാദ

മാണ്. പ്രതിഭാശാലിനിയും ഉന്മേഷകാരിണിയുമായ അങ്ങയുടെ കവിതാകാമിനി 'കണ്ണൂഭൂഷണ'വും 'താരഹാര'വുമണിഞ്ഞു ഭാഷാ 'തരംഗിണി'യിൽ വിഹരിക്കുന്ന കാഴ്ച ആരുടെ ഹൃദയത്തേയാണ് വശീകരിക്കാതിരിക്കുക? ഒരിക്കൽ മഴത്തുള്ളിയെ ബ്രഹ്മാണ്ഡത്തോളം വലുതാക്കിക്കാണിക്കുന്ന ഭൂതക്കണ്ണാടിയായും, വേറൊരിക്കൽ കലടയെ കലാംഗനയായി മാററുന്ന ഐന്ദ്രജാലികപിഞ്ഛികയായും ആ തൂലിക ജനങ്ങളേ ആശ്ചര്യപരതന്ത്രരാക്കിത്തീക്കുന്നു. ചുരുക്കിപ്പറയുകയാണെങ്കിൽ പ്രകൃതിയുടെ 'ചിത്രശാല'യിലെ ഗൂഢകവാടങ്ങൾ തുറന്ന് അതിലുള്ള തത്വരത്നങ്ങളെ വിശദമായി പ്രദർശിപ്പിച്ചു തരുന്ന അങ്ങയുടെ കവനവിദ്യ

'മാതേവ രക്ഷതി പിതേവ ഹിതേ നിയുങ്‌ക്തേ
കാന്തേവ ചാഭിരമയത്യപനീയ ഖേദം'

എന്ന നീതിവാക്യത്തെ പ്രത്യക്ഷരം ഉദാഹരിച്ചു കാണിക്കുന്നുണ്ടെന്ന് അനുഭവസിദ്ധമാണ്.

ഉദ്യോഗപരമായ കൃത്യശതങ്ങൾക്കിടയിലും ഭാഷാപോഷണത്തിൽ ബദ്ധശ്രദ്ധനായി പ്രയത്നിച്ചുകൊണ്ടിരുന്ന അങ്ങയുടെ ധമ്മബോധത്തെ എത്ര തന്നെ പുകഴ്ത്തിയാലും അധികമാവുകയില്ല. ഉദ്യോഗസംബന്ധമായ പാരതന്ത്ര്യത്തിൽനിന്നു വിട്ടൊഴിഞ്ഞു്, സ്വാഭിരുചിക്കനുരൂപങ്ങളായ സംരംഭങ്ങളിൽ സ്വച്ഛന്ദം പ്രവത്തിക്കുവാൻ മേലിൽ അങ്ങേയ്ക്കു സാധിക്കുമെന്നുള്ള വിശ്വാസം ഞങ്ങളെ അത്യന്തം ആഹ്ലാദിപ്പിക്കുന്നുണ്ട്. വിലയേറിയ അനേ

കം സാഹിത്യസന്തതികളെ അങ്ങയിൽനിന്നു മേലിലും ഞങ്ങൾ സകൗതുകം പ്രതീക്ഷിക്കുന്നുമുണ്ട്.

സർവ്വകലാശാലയുടെ ഉൽകൃഷ്ടബിരുദങ്ങൾക്കു പുറമേ, രാജ്യഭരണസംബന്ധമായ ഉന്നതപദവിയും സാഹിത്യസാമ്രാജ്യത്തിൽ അദ്വിതീയമായ മാന്യസ്ഥാനവും ചെറുപ്പംമുതല്ക്കെ സമ്പാദിച്ചുപോന്ന അങ്ങയുടെ ജീവിതം കേരളീയയുവജനങ്ങൾക്ക് ഒരു മാതൃകയായിത്തീരേണ്ടതാണ്. സാഹിത്യത്തിൽ ജീവിക്കുക എന്ന ഉത്തമാദർശത്തെ അങ്ങ് എത്രയും ഹൃദ്യമായ രീതിയിൽ അനുവർത്തിച്ചുപോരുന്നുണ്ട്. സർവകലാശാലയിലെ ഒരു സാമാജികന്റെ നിലയിൽ നമ്മുടെ മാതൃഭാഷയ്ക്കു വേണ്ടി അങ്ങു പലവിധത്തിലും പരിശ്രമിച്ചുപോരുന്നുണ്ടെന്നുള്ള സംഗതി ഏതു ഭാഷാഭിമാനിക്കും സന്തോഷകരമാണ്.

അങ്ങയുടെ പൊതുക്കാര്യപ്രസക്തി ഒരു പ്രത്യേകദേശത്തേയോ ഒരു പ്രത്യേകജനവിഭാഗത്തേയോ മാത്രം സ്പർശിക്കുന്നതല്ലെന്നും അതിന്റെ വ്യാപ്തി അസങ്കുചിതവും അപരിമിതവുമാണെന്നും ഉള്ളതിനു കൊച്ചിയിലേയും തിരുവിതാംകൂറിലേയും മഹാരാജാക്കന്മാരിൽ നിന്നും ബ്രിട്ടീഷ്ചക്രവർത്തിയിൽ നിന്നും അങ്ങേയ്ക്കു ലഭിച്ചിട്ടുള്ള ബഹുമതികൾ മതിയായ സാക്ഷ്യം വഹിക്കുന്നുണ്ട്. ഇങ്ങനെ സർവസമ്മാന്യമായ ഒരു പദവിയിൽ ഇരുന്നുകൊണ്ടു ജനസാമാന്യത്തിന് ഉപയോഗപ്രദങ്ങളായ അനേകം കാര്യങ്ങളെ അങ്ങേയ്ക്കു നിർവഹിക്കുവാൻ സാധിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

വിശേഷിച്ച്, മതസംബന്ധമായും സാമുദായികമായും പലേ കാൎയ്യങ്ങളും പൊതുജനങ്ങളുടെ ചിന്തയ്ക്കു വിഷയമായിത്തീൎന്നിട്ടുള്ള ഈ കാലത്തു വാനപ്രസ്ഥാശ്രമത്തിൽ പ്രവേശിച്ച ലോകോപകാരക്ഷമങ്ങളായ വിഷയങ്ങളിൽ സോത്സാഹം പ്രവൎത്തിക്കുവാൻ അധികം സമയവും സൗകൎയ്യവും അങ്ങേയ്ക്കിപ്പോൾ സ്വാധീനമായിത്തീൎന്നിട്ടുള്ളതുകൊണ്ട്, വിശാലഹൃദയനായ അങ്ങയുടെ സൗഭ്രാത്രസന്ദേശം ലോകത്തിൽ പൂൎവ്വാധികം പ്രചരിക്കുവാനിടവരുമെന്നു ഞങ്ങൾ പൂർണ്ണമായി വിശ്വസിക്കുന്നു.

ലോകസേവനത്തിൽ അങ്ങയുടെ ഉദ്യമങ്ങൾക്ക് ഉത്തരോത്തരം വിജയമാശംസിച്ചും ഭാവനാമസൃണമായ അങ്ങയുടെ തൂലികയിൽനിന്ന് അനൎഗ്ഗളമായി ഉദ്ഗളിക്കുന്ന കാവ്യാമൃതത്തിന്റെ ആവിർഭാവത്തെ പ്രതീക്ഷിച്ചും അങ്ങയിൽ അനന്തകരുണാനിധിയായ ജഗദീശ്വരന്റെ അനുഗ്രഹത്തെ പ്രാൎത്ഥിച്ചും ഞങ്ങൾ ഒരിക്കൽക്കൂടി അങ്ങയെ അഭിമാനപുരസ്സരം സ്വാഗതം ചെയ്തുകൊള്ളുന്നു.”

## II

മഹാത്മൻ,

“രാജ്യസേവനത്തിലും, കേരളഭാഷാപരിപോഷണത്തിലും ആയുസ്സിന്റെ അൎദ്ധാംശം നിരന്തരമായും നിസ്തന്ദ്രമായും പ്രയത്നിച്ചു കൃതകൃത്യതയോടുകൂടി ഇപ്പോൾ ഷഷ്ട്യബ്ദപൂൎത്തി ആഘോഷിക്കുന്ന അങ്ങേയ്ക്കു ദീൎഘായുരാരോഗ്യങ്ങൾ നല്കണേ എന്നു തിരുവനന്തപുരത്തെ പൌരന്മാർ നിറഞ്ഞിരിക്കുന്ന ഈ മഹായോഗം ജഗദീശ്വരനോടു ഹൃദയപൂൎവ്വകമായി പ്രാൎത്ഥിച്ചുകൊള്ളുന്നു.

സക്കാർസർവ്വീസിലെ (ശിരസ്തദാർ മുതൽ ചീഫ് സെക്രട്ടറിവരെയുള്ള) ഉദ്യോഗസോപാനപംക്തി പടിപടിയായിക്കയറി സർവ്വഥാ സ്തുത്യർഹവും പരോപകാരകവും വിജയശ്രീലാളിതവുമായ ജീവിതം നയിക്കുകയും, അതേ സമയം തന്നെ തിരുവിതാംകൂർ ചരിത്രരേഖാപരിപാലന സംഘം, നാട്ടുഭാഷാവിദ്യാഭ്യാസക്കമ്മററി, വാർറിലീഫ് കമ്മററി, പബ്ളിക്ക് ലൈബ്രറിക്കമ്മിററി, പാഠ്യപുസ്തക നിർണ്ണയക്കമ്മിററി, സംസ്കൃതകാളെജ്ജ് ഉപദേശകസമിതി, പൌരസ്ത്യഗ്രന്ഥപ്രസിദ്ധീകരണസമിതി, ശമ്പളപരിഷ്കരണക്കമ്മിററി, നിയമനിർമ്മാണസഭ എന്നിങ്ങനെ അനവധി പൊതുജനക്ഷേമകരങ്ങളായ സ്ഥാപനങ്ങൾക്കുവേണ്ടി നിസ്സ്വാർത്ഥമായി പ്രവർത്തിക്കയും ചെയ്തതിൻെറ ഫലം ഇവിടെ മാത്രമല്ല അയൽരാജ്യങ്ങളിലും വ്യാപിച്ച് അവിടത്തെ ഭരണാധികാരികളുടേയും പ്രശംസയ്ക്കു പാത്രമായി വിശിഷ്ടങ്ങളായ പല സ്ഥാനമാനങ്ങളും ലഭിക്കുന്നതിനു് ഇടയാക്കിട്ടുള്ള സംഗതി പ്രത്യേകം പ്രസ്താവയോഗ്യമാണു്.

കഴിഞ്ഞ മുപ്പതുകൊല്ലമായി മദിരാശി സർവകാശാലയിലെ പരീക്ഷകസംഘം, ബോർഡ് ആഫ് സ്റ്റഡീസ്, കാളേജ് പരിശോധകക്കമ്മിഷൺ മുതലായ പ്രവൃത്തിമണ്ഡലങ്ങളിൽ അങ്ങു സവിശേഷം ശോഭിക്കുകയും, ഭാരതവർഷത്തിലും പാശ്ചാത്യരാജ്യങ്ങളിലും പല ഉൽകൃഷ്ടവിദ്വൽസമിതികളിലും അംഗമായിത്തീരുകയും ചെയ്തിട്ടുള്ളതു് ഈ നാട്ടുകാർക്കു പരക്കെ അഭിമാനകരമായിട്ടുള്ളതാകുന്നു.

ഇതിലെല്ലാം ഉപരിയായി അങ്ങയുടെ അനശ്വരമായ യശസ്സ നിലനിൎത്തുന്നതും ഭാഷാചരിത്രത്തിൽ സുവൎണ്ണലിപികളാൽ രേഖപ്പെടുത്തേണ്ടതുമായ ഭാഷാപോഷണപരിശ്രമങ്ങൾ ചുരുക്കമായിട്ടെങ്കിലും പറഞ്ഞുതീൎക്കുക ദുസ്സാധമാണല്ലോ. അതിനു് ഈ മംഗളപത്രത്തിൽ സ്ഥലം പോരല്ലോ എന്നു ഖേദിക്കേണ്ടിയിരിക്കുന്നു. കേരളീയ സാഹിത്യമഹാക്ഷേത്രത്തിന്റെ കവാടങ്ങൾ തുറന്നു് അവിടെ ഇരുട്ടറകളിൽ മറഞ്ഞുകിടന്നിരുന്ന രാമചരിതം തുടങ്ങിയ അനൎഘങ്ങളായ പ്രാചീനകൃതിരത്നങ്ങൾ കണ്ടെടുത്തു പ്രകാശിപ്പിക്കുന്നതിനും, കൈരളീദേവിയുടെ അമൂല്യകണ്ഠാഭരണങ്ങളായി ഉമാകേരളമഹാകാവ്യം, കൎണ്ണഭൂഷണാദിഖണ്ഡകാവ്യങ്ങൾ, വിജ്ഞാനദീപികാദിപ്രബന്ധങ്ങൾ ഇങ്ങനെ നിസൎഗ്ഗസുന്ദരങ്ങളും നിത്യസുരഭിലങ്ങളും ആയ അനവധി മാല്യങ്ങൾ അണിയിച്ചാരാധിക്കുന്നതിനും, അവയിൽ നിന്നുൽഗളിച്ച കീൎത്തിപരിമളം മയൂരസന്ദേശവിവൎത്തനം മുതലായ ആംഗലഭാഷാകൃതികളിൽക്കൂടി ഭാരതഭൂമി ഒട്ടുക്കു പ്രസരിപ്പിക്കുന്നതിനും, ചുരുക്കിപ്പറയുന്നതായാൽ സഹൃദയലോകത്തെ ആഹ്ലാദസാഗരത്തിലാറാടിക്കുന്നതിനും അവൎക്കു സന്മാൎഗ്ഗികാദൎശങ്ങൾ നൽകുന്നതിനും, സകലകേരളീയരിലും ഭാഷാഭിമാനം, ദേശാഭിമാനം, ഭൂതദയ, ഈശ്വരവിശ്വാസം എന്നീ സൽഗ്ഗുണങ്ങൾ വിളയിക്കുന്നതിനും ചെയ്തിട്ടുള്ള അശ്രാന്തപരിശ്രമങ്ങൾ ഈ നാട്ടുകാർ എന്നും കൃതജ്ഞതാപൂൎവ്വം സ്മരിക്കുന്നതാണു്.

സംസ്കൃതം, ഇംഗ്ലീഷു് മുതലായ ഭാഷകളിൽ അങ്ങേയ്ക്കുള്ള അനന്യസാധാരണമായ അവഗാഹവും, അത്ഭുത

കരമായ ഗ്രന്ഥപരിചയവും, അദൃഷ്ടപൂർവ്വമായ മേധാബലവും, അനുഗ്രഹീതമായ പ്രതിഭാസമ്പത്തും ഏതു പണ്ഡിതന്റേയും സഹൃദയന്റേയും ശ്ലാഘയെ ആവജ്ജിക്കുന്നതിനു പര്യാപ്തമാണു്.

സമസ്തകേരളസാഹിത്യപരിഷത്തിന്റെ നിലനില്പിനു് അങ്ങു ചെയ്തുപോരുന്ന ശ്രമങ്ങൾ സർവ്വവിദിതങ്ങളാകുന്നു. കേരളചരിത്രത്തിന്റെ അസ്പഷ്ടങ്ങളായ തടങ്ങളിൽ അഭൌമമായ പ്രകാശം സംക്രമിപ്പിക്കുന്നതിനു് അങ്ങയുടെ സാമൂജ്ജ്വലവും സർവ്വോപാധീനവുമായ ഗവേഷണം അത്യന്തം പ്രയോജകീഭവിച്ചിട്ടുണ്ടു്.

വിശാലഹൃദയനും കർമ്മകുശലനും ഭാവനാസമൃദ്ധനുമായ അങ്ങേയ്ക്കു് ഈ ഷഷ്ട്യബ്ദപൂർത്ത്യുത്സവം ചാരിതാർത്ഥ്യജനകവും ഉത്തരോത്തരം വിജയപൂർവ്വകമായ കൃത്യനിർവ്വഹണത്തിനു പ്രോത്സാഹകരവും ആകയാൽ, മേലും അനവധി ഉൽകൃഷ്ടകാവ്യങ്ങളും ശാസ്ത്രഗ്രന്ഥങ്ങളും നിർമ്മിച്ചു കൈരളിയെ അനുഗ്രഹിക്കുമെന്നു പ്രതീക്ഷിക്കുകയും അതിലേയ്ക്കുവേണ്ട ആയുസ്സും ആരോഗ്യവും പ്രദാനംചെയ്‌വാൻ അഖിലേശ്വരനോടു പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ടു് ഈ മംഗളപത്രം സാദരം സമർപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരത്തെ പൗരജനങ്ങൾ.

ഇതുപോലെയുള്ള മംഗളപത്രങ്ങൾ തലശ്ശേരി മുതലായി വേറേയും പല നഗരങ്ങളിലെ പൌരന്മാർ കുടിൽ മുതൽ കൊട്ടാരം വരെ ചരിത്രനായകനു് ഓരോ അവസരത്തിൽ സമർപ്പിച്ചിട്ടുണ്ടു്. ഇപ്രകാരം എല്ലാവർക്കും ബഹുമാനപാത്രമായി ആരാധനാമൂർത്തിയായിത്തീരാൻ ഭാഗ്യം

സിദ്ധിച്ചിട്ടുള്ള ഒരു സാഹിത്യകാരൻ ഇന്നു കേരളക്കരയിൽ വേറെ ജീവിച്ചിരിപ്പില്ല. ഇങ്ങനെയുള്ള ഒരു മഹാനെ കേരളീയർ സാഹിത്യസാർവ്വഭൗമനായി സ്വീകരിച്ചിരിക്കുന്നതിൽ എന്താണാശ്ചര്യം?

---

# ഏഴാമദ്ധ്യായം

## കവിതാനിരൂപണം

**പ്രാരംഭം.**

ചരിത്രനായകന്റെ 'കാവ്യാധ്യാപസഞ്ചാര'ത്തെപ്പററി മൂന്നാമദ്ധ്യായത്തിൽ വിവരിച്ചു കഴിഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹത്തിന്റെ പ്രധാനകൃതികളെ സാമാന്യമായി വിമർശിക്കണമെന്നു മാത്രമേ ഈ അദ്ധ്യായംകൊണ്ടുദ്ദേശിക്കുന്നുള്ളൂ. അതിനു മുൻപായി ഒരു സംഗതി പറയേണ്ടതായിട്ടുണ്ട്.

ഓരോ കവികളുടെ കവിതാശൈലി പരസ്പരഭിന്നമായിരിക്കും. ആ പ്രത്യേകതയിലാണ് അവരുടെ വ്യക്തിവിലാസം വിളയാടുന്നതു്. ഈ വ്യക്തിവിലാസമില്ലെങ്കിൽ ശൈലി എന്നു് ഒന്നുണ്ടാകാൻ വഴിയില്ല. കാളിദാസനും മാഘനും കവിതാശൈലിയിൽ ഐകരൂപ്യമില്ല. ഭാരവിയും ശ്രീഹർഷനും ഈ രണ്ടുപേരിൽ നിന്നും ഭിന്നരാണ്. ഭവഭൂതിയുടേയും മുരാരിയുടേയും ശൈലികളാകട്ടെ ഇവരുടേതിൽ നിന്നെല്ലാം പ്രത്യേകംപ്രത്യേകം വേർതിരിഞ്ഞു നില്ക്കുന്നു. ഈ വൈലക്ഷണ്യത്തെ ആസ്വ

മാക്കി ഒരു രീതി ഉൽകൃഷ്ടമെന്നോ, മറെറാന്നു് അപകൃഷ്ടമെന്നോ പറയുന്നതു ശരിയായിരിക്കയില്ല. ഉത്തമനിരൂപകന്മാർ അങ്ങനെ പറഞ്ഞു കേട്ടിട്ടുമില്ല. വാസ്തവത്തിൽ ഭാവുകന്മാർക്കു് എല്ലാരീതികളും ഓരോ പ്രകാരത്തിൽ ആസ്വാദ്യമാണു്. ഭാഷാകവിതയുടെ സ്ഥിതിയും ഇതുതന്നെയാകുന്നു. അവിടെയും കാണാം ചില പ്രത്യേകതകളും വിഭിന്നതകളും. ഓരോരുത്തർക്കു് ഓരോ രീതിയായിരിക്കും ഇഷ്ടം. നമ്മുടെ ചരിത്രനായകൻ ചില കാര്യങ്ങളിൽ ശ്രീഹർഷന്റെ ശൈലിയാണു് അനുകരണീയമായി കരുതിട്ടുള്ളതു്. കേരളവർമ്മവലിയകോയിത്തമ്പുരാൻ ഉമാകേരളത്തിന്റെ അവതാരികയിൽ ഈ കാര്യം തുറന്നു പറഞ്ഞിട്ടുണ്ടു്. 'കേരളശ്രീഹർഷൻ' എന്ന ഒരു ബിരുദം തന്നെ ഉള്ളൂരിനു സിദ്ധിച്ചു കഴിഞ്ഞിട്ടുമുണ്ടു്. കാളിദാസൻ, ഭവഭൂതി, ഭാരവി, മാഘൻ മുതലായവരെപ്പോലെതന്നെ ശ്രീഹർഷനും ലോകത്തിൽ ഒന്നല്ലാതെ രണ്ടുണ്ടായിട്ടില്ലാത്തതിനാൽ, ഇക്കാര്യത്തിൽ ഉള്ളൂരിനു് അഭിമാനത്തിനേ വകയുള്ളൂ. കാളിദാസന്റെ ശൈലിയെ സ്മരിപ്പിക്കുന്ന കാവ്യങ്ങളും ഉള്ളൂർ ധാരാളമായി എഴുതീട്ടുണ്ടു്.

ഇനി നമുക്കു് ഉള്ളൂരിന്റെ കൃതികളെ ഓരോന്നായി എടുത്തു പരിശോധിച്ചു നോക്കാം.

ഉമാകേരളം

തിരുവിതാംകൂർ ചരിത്രത്തിലെ ഐതിഹ്യസങ്കലിതമായ ഒരംശത്തെ വിഷയീകരിച്ചു പത്തൊൻപതു സർഗ്ഗങ്ങളിലായി രചിക്കപ്പെട്ടിട്ടുള്ള ഒരു മഹാകാവ്യമാണു് ഉമാകേ

രളം. ഇതിലെ കഥാവസ്തു താഴെ കാണുന്നവിധം സംഗ്രഹിക്കാം:—കൊല്ലവർഷം ഒൻപതാം നൂററാണ്ടിനിടയ്ക്കു് വേണാട്ടു ഭരിച്ചുവന്നിരുന്ന ആദിത്യവർമ്മമഹാരാജാവു് ദുർബലനും രാജ്യകാര്യങ്ങളിൽ അപ്രഗല്ഭനും ആയിരുന്നു. അദ്ദേഹത്തിനു കല്യാണി എന്ന പേരോടുകൂടി സുന്ദരിയായ ഒരു പുത്രിയും, രവിവർമ്മൻ തമ്പാൻ എന്ന പേരോടുകൂടി യൗവനയുക്തനായ ഒരു സചിവനും ഉണ്ടായിരുന്നു. കല്യാണിയും തമ്പാനും അന്യോന്യം അനുരക്തരായിത്തീരുകയും മഹാരാജാവു് അവരുടെ വിവാഹത്തെ അനുവദിക്കുകയും ചെയ്യുന്നു. എന്നാൽ യഥാർത്ഥമായ പ്രണയത്തിന്റെ ഗതിക്കു മദ്ധ്യേമാർഗ്ഗം പല തടസ്സങ്ങളും നേരിടാറുണ്ടല്ലോ. എട്ടുവീട്ടിൽപിള്ളമാർ എന്ന ഏതാനും ഇടപ്രഭുക്കന്മാർ, വിശ്വസ്തനും ധീരനുമായ മന്ത്രിയുടെ മേൽ മഹാരാജാവിനു് സംശയം ജനിക്കുന്നതിനു വേണ്ട ബീജാവാപം ചെയ്യുന്നു. ഇക്കൂട്ടത്തിൽ ഉൾപ്പെട്ട ഒരാൾ മഹാരാജാവിന്റെ കൊട്ടാരത്തിനു തീവെയ്ക്കുകയും, ആ ദുഷ്ടനെ ആ ദുഷ്പ്രവൃത്തി ചെയ്തുകൊണ്ടിരിക്കെ തന്നെ തമ്പാൻ പിടിച്ചു വധിക്കയുംചെയ്യുന്നു. ഏതായാലും, എട്ടുവീട്ടിൽപിള്ളമാർ പ്രയോഗിച്ച ഒരുപായത്താൽ വഞ്ചിതനായ മഹാരാജാവു്, കൊട്ടാരത്തിനു തീവെച്ചതു രവിവർമ്മൻ തമ്പാനാണെന്നു വിശ്വസിച്ചു് ആ സ്വാമിഭക്തനെ നാടുകടത്തുന്നു. ഇക്കാര്യത്തിൽ, പ്രിയപുത്രിയായ കല്യാണി ചെയ്ത ശ്രമങ്ങളെല്ലാം നിഷ്ഫലമായിത്തീരുന്നു. തങ്ങളുടെ ദുരുദ്ദേശ്യം ഫലിച്ചതിനുശേഷം ശത്രുക്കൾ മഹാരാജാവിനു വിഷം കൊടുക്കുകയും, അവരുടെ കൂട്ടത്തിൽ തീരെ നിർദ്ദയനും

ദുഷ്ടനമായിരുന്ന രാമനാമഠം ഉമയമ്മറാണിയുടെ അഞ്ചു പുത്രന്മാരെ കളിപ്പാൻകുളത്തിൽ മുക്കിക്കൊല്ലുകയും ചെയ്യുന്നു. ഇതിനിടയ്ക്കു്, കൊട്ടാരത്തിനു തീവെച്ച മാടമ്പിയുടെ അനന്തരവൻ കല്യാണിയെ വശത്താക്കുവാൻ ശ്രമിച്ചതിൽ സാധിക്കായ്കയാൽ ആ സ്ത്രീരത്നത്തെ ബലാൽക്കാരേണ കൈക്കലാക്കിക്കൊണ്ടു പോകുന്നു. അക്കാലത്തു തിരുവിതാംകൂറിനെ ആക്രമിച്ച ഒരു മുകിലപ്രഭു ഇവരെ കാണ്മാൻ ഇടയാകുന്നു. എങ്ങനെയോ സ്വരാജ്യത്തിൽ തിരിച്ചെത്തിയിരുന്ന രവിവർമ്മൻ തമ്പാനും അപ്പോൾ ആ സ്ഥലത്തുചെന്നു ചേരുന്നു. പക്ഷേ, മുകിലൻ മാടമ്പിയെക്കൊന്നു കല്യാണിയെ അപഹരിക്കയാണുണ്ടായതു്. അനന്തരം, അന്നു വടക്കൻ കോട്ടയത്തു് ഇളയരാജാവായിരുന്ന കേരളവർമ്മാവിന്റെ സാഹായ്യം അപേക്ഷിക്കുന്നതിനായി റാണി രവിവർമ്മനെ പറഞ്ഞയയ്ക്കുന്നു; കേരളവർമ്മാവു തിരുവിതാംകൂറിൽ വന്നു മുകിലനെ തോല്പിക്കുകയും, തോറേറാടിയ മുകിലൻ കല്യാണിയുടെ ചാരിത്രഭംഗം ചെയ്യാൻ തുടങ്ങവെ കല്യാണിയാൽ കൊല്ലപ്പെടുകയും ചെയ്യുന്നു. അതിൽപിന്നെ രാമനാമഠത്തിനെ അന്വേഷിച്ചു കണ്ടുപിടിച്ചു്, അയാളുടെ മരണാനന്തരം രാജ്യത്തിൽ സമാധാനവും സ്വസ്ഥതയും വരുത്തിയതിനു മേൽ, തമ്പാനും കല്യാണിയും തമ്മിൽ വിവാഹബന്ധത്താൽ സംഘടിപ്പിക്കപ്പെടുന്നു. മന്ത്രിയുടെ ഉപദേശമനുസരിച്ചു്, റാണി ഇംഗ്ലീഷുകാർക്കു് അഞ്ചുതെങ്ങിൽ ഒരു കോട്ട കെട്ടിക്കൊള്ളുന്നതിനു് അനുമതി നൽകുന്നു.

"ഈ ചരിത്രശുഷ്കാസ്ഥികളെ കല്പനാവൈചിത്ര്യമാകുന്ന രക്തമാംസങ്ങൾകൊണ്ടു് അതിഭംഗിയായി ആവരണം ചെയ്തു്" അവയ്ക്കു സജീവത്വം നൽകുന്നതിൽ ഉള്ളൂർ കാണിച്ചിട്ടുള്ള കവിത്വശക്തി അസാധാരണമാകുന്നു. 'അപാരേ കാവ്യസംസാരേ കവിരേവ പ്രജാപതിഃ' എന്ന വാക്യത്തെ അക്ഷരംപ്രതി അന്വത്ഥമാക്കിത്തീക്കത്തക്ക കവി ധൎമ്മമൎമ്മജ്ഞതയാണു് അദ്ദേഹം ഈ മഹാകാവ്യത്തിൽ കാണിച്ചിട്ടുള്ളതു്. യഥാൎത്ഥങ്ങളും കല്പിതങ്ങളുമായ കഥാംശങ്ങളെ വേർതിരിച്ചു കണ്ടുപിടിക്കാൻ സാധിക്കാത്തവിധം കവി അവയെ ക്ഷീരനീരന്യായേന കൂട്ടിയിണക്കിയിരിക്കുന്നു.

പുരാണകഥകളെത്തന്നെ തിരിച്ചും മറിച്ചും, മറിച്ചും തിരിച്ചും, ഇതിവൃത്തമായി സ്വീകരിച്ചു കാവ്യം നിൎമ്മിക്കുന്ന സമ്പ്രദായം അലിഖിതനിയമമായി നിലനിന്നുപൊന്നിരുന്ന ഒരു കാലത്തു് ആ മാമൂലിനെ ഉപേക്ഷിച്ചു് ഒരു ചരിത്രകഥയെ മഹാകാവ്യത്തിനു് ഇതിവൃത്തമായി സ്വീകരിക്കുന്ന വിഷയത്തിൽ ഉള്ളൂർ കാണിച്ച ഉൽപതിഷ്ണുത്വം, നമ്മുടെ കാവ്യലോകത്തിൽ വലിയ ഒരു പരിവൎത്തനത്തിനു മാൎഗ്ഗദർശകമായിത്തീൎന്നു. അനന്തരഗാമികൾ ആ പുതിയവഴിയിൽക്കൂടി സഞ്ചരിച്ചതു നിമിത്തം നമ്മുടെ സാഹിത്യം വളരെ പുരോഗതിയെ പ്രാപിച്ചിട്ടുണ്ടെന്നുള്ളതു് ഒരു പരമാൎത്ഥം മാത്രമാകുന്നു.

ചരിത്രനായകന്റെ മനോധൎമ്മവും കല്പനാവൈചിത്ര്യവും ഉമാകേരളത്തിൽ ആദ്യവസാനം നിഴലിച്ചു കാണാം. സഹ്യപൎവ്വതത്തെ വൎണ്ണിച്ചുകൊണ്ടാണു് കവി

കാവ്യം ആരംഭിച്ചിട്ടുള്ളതു്. അതുകഴിഞ്ഞു കേരളത്തിലേയ്ക്കും പിന്നീടു തിരുവിതാംകൂറിലേയ്ക്കും കടക്കുന്നു. ആദിത്യവർമ്മാവു്, കല്യാണി, രവിവർമ്മൻതമ്പാൻ, എട്ടുവീട്ടിൽ പിള്ളമാർ മുതലായ പ്രധാനകഥാപാത്രങ്ങളെയെല്ലാം "മുഖംകാണിപ്പിച്ച"തിനുശേഷമാണു് ഒന്നാം സർഗ്ഗം അവസാനിക്കുന്നതു്.

ഉണ്ടാഗ്ഗിരിക്കരികിൽ മേക്കവശത്തൊളിപ്പൂ—
ച്ചെണ്ടായ് ശിവാദ്രിയുടെ തെക്കളകാപുരംപോൽ
തണ്ടാരിൽമാതിനുടെ കൂത്തു വെളിക്കുനിന്നു
കൊണ്ടാടുമാഴിയതിരാം മലയാളരാജ്യം.
കണ്ടാൽ ശരിക്കു കടലിന്മകൾ, നാവിളക്കി—
ക്കൊണ്ടാൽ സരസ്വതി, കൃപാണിയെടുത്തുനിന്നാൽ
വണ്ടാറണിക്കുഴലി ദുർഗ്ഗ, യിവണ്ണമാരും
കൊണ്ടാടുമാറു പലമട്ടു ലസിച്ചിരുന്നു.

എന്നു തുടങ്ങിയ അനവധി മനോഹരപദ്യങ്ങൾ ഈ പ്രഥമസർഗ്ഗത്തിലുണ്ടു്.

ഗ്രീഷ്മർത്തുവിനെ വർണ്ണിച്ചുകൊണ്ടു രണ്ടാംസർഗ്ഗം തുടങ്ങുന്നു. എട്ടുവീട്ടിൽ പിള്ളമാർ കൊട്ടാരത്തിനു തീവെയ്ക്കുന്നതും രാജാവു തമ്പാനെ സംശയിച്ചു നാടുകടത്തുന്നതും മററും ഈ സർഗ്ഗത്തിലാണു്. കൊട്ടാരത്തിനു തീവെച്ച ദ്രോഹിയെ വെട്ടിക്കൊന്നു്,

വലത്തുകൈ വാളുമിടത്തുകൈ കനം
കലന്നിട്ടും പന്തവുമേന്തിയക്ഷണം
കലങ്ങുമുള്ളോത്തനൃപന്നുമുന്നിൽ

കടന്നുചെന്ന തമ്പാനെ രാജാവു തെററിദ്ധരിച്ചു്,

അരേ! ദുരാത്മൻ മതി നില്ല നില്ല; നീ
ചിരേച്ഛ സാധിച്ച കൃതാർത്ഥനായിതോ?
വരേണ്യമാമിത്തൊഴിലിന്നു വല്ലതും
തരേണമല്ലോ തവ പാരിതോഷികം.

നലത്തൊടും പാലുകൊടുത്തു പാമ്പിനെ-
പ്പുലർത്തി വക്ഷസ്സോടണയ്ക്കിലപ്ഫണി
കൊലയ്ക്കു കോപ്പിട്ടു കടിക്കയില്ലയോ?
ഖലർക്കെഴും നന്ദിയുമിക്കണക്കു താൻ.

എന്നിങ്ങനെ പലതും പറഞ്ഞു് ആക്രോശിക്കയും, ഒടുവിൽ,

മയാ ദൃഢം സമ്പ്രതി വദ്ധ്യനെങ്കിലും
ദയാനപിതം നാടുകടത്തലെന്നിയേ
ഇയാൾക്കു കല്പിക്കവതില്ല ശിക്ഷ ഞാൻ;
ദയാർദ്രചേതസ്സുകൾ വഞ്ചിഭൂവരർ.

എന്നു ശിക്ഷാവിധി ഉച്ചരിക്കയും ചെയ്യുന്നു. ലഹളയ്ക്കൊരുങ്ങിയ ജനങ്ങളെ രാജഭക്തനായ തമ്പാൻ വിലക്കുന്നു. എട്ടുവീടരാകട്ടെ 'പ്രീതിചേതസ്സിലേറിപ്പുളകഭരിതരായി' ത്തീരുന്നു.

തമ്പാൻ കല്യാണിയെ വിട്ടുപിരിയുന്ന രംഗമാണു് മൂന്നാംസർഗ്ഗത്തിൽ നാം പ്രധാനമായി കാണുന്നതു്. കാമുകനെ രക്ഷിക്കാൻ ശ്രമിച്ച പുത്രിയോടു് പിതാവു പറയുകയാണു്:—

മച്ഛക്തിയെന്തെന്നറിയാതെ ശുദ്ധ-
തുച്ഛസ്വഭാവം തുടരൊല്ല കുഞ്ഞേ!
ഇച്ഛയ്ക്കു കൊല്ലും കൊലയും നടത്താ-
മച്ഛന്നവൻ മന്നവ,നോർമ്മവേണം.

പുത്രി ആ വിധിയ്ക്കു കീഴ്പ്പെട്ടു. ആ സാധ്വി, തോവാള കടക്കാൻ യാത്ര പുറപ്പെട്ടു നിൽക്കുന്ന തമ്പാനെ കണ്ടു. രണ്ടുപേർക്കും നാവു പൊങ്ങിയില്ല; പക്ഷേ,

> രണ്ടായിരം നാക്കു കഴുത്തിലുള്ള
> തണ്ടാർദളാക്ഷൻെറ കിടക്ക കൂടി
> കണ്ടാൽകൊതിക്കുംപടി കണ്ണുകൊണ്ടു
> രണ്ടാളുമന്തർഗ്ഗതമൊക്കെയോതി.

എത്ര മനോഹരമായ, എത്ര സ്വാഭാവികമായ, രീതിയിൽ കാര്യം പറഞ്ഞിരിക്കുന്നുവെന്നു നോക്കുക!

ഇങ്ങനെ ഓരോ സർഗ്ഗവും, സർഗ്ഗങ്ങളിലേ ഓരോ ഘട്ടവും, നിരൂപകൻെറ മുമ്പിൽ അഹമഹമികയാ പ്രത്യക്ഷമാകുന്നുണ്ടെന്നു ചുരുക്കിപ്പറഞ്ഞ് ഇതവസാനിപ്പിക്കേണ്ടതായിട്ടാണ് വന്നിരിക്കുന്നത്. രാജാവിനെ വിഷം കൊടുത്തു കൊല്ലുന്നതായി വർണ്ണിക്കുന്ന അഞ്ചാം സർഗ്ഗം, രാജകുമാരന്മാരെ മുക്കിക്കൊല്ലുന്ന ഏഴാംസർഗ്ഗം, ഉമയമ്മ റാണിയുടെ വിലാപരൂപമായ എട്ടാം സർഗ്ഗം, വടക്കൻ കോട്ടയത്തേയ്ക്കു സന്ദേശം പറഞ്ഞയയ്ക്കുന്ന പതിനൊന്നാംസർഗ്ഗം, മുകിലപ്രഭുവിൻെറ അന്ത്യഘട്ടത്തെ വർണ്ണിക്കുന്ന പതിനഞ്ചാംസർഗ്ഗം, ഇവ ഉള്ളൂരിൻെറ കവിധർമ്മമർമ്മജ്ഞതയേയും കവനകലാപാടവത്തേയും പ്രത്യേകിച്ചു പ്രഖ്യാപനം ചെയ്യുന്നവയാകുന്നു. തമ്പാൻ നിരപരാധനാണെന്നു പറഞ്ഞ പുത്രിയേ,

> പോകട്ടെ പുല്ലപ്പുരുഷൻ; നിനക്കു
> പാകത്തിൽ ഞാൻ കാന്തനെ വേറെ നൽകാം;

വാകപ്പൂത്തൂത്താരിനു കമ്മിമുള്ള
ശോകത്തിനല്ലാതെ സുഖത്തിനാമോ?

എന്നുപദേശിക്കയും, കൊല്ലും കൊലയും നടത്താനധികാരമുള്ള മഹാരാജാവാണു് താനെന്നു് ഓർമ്മിക്കണമെന്നു പറഞ്ഞു ശാസിക്കയും ചെയ്ത ആ പിതാവു്, വിഷം ചേർന്ന പായസം കുടിച്ചു് ആസന്നമരണനായിത്തീർന്ന അവസരത്തിൽ,

മൂലമെന്നിയെ മുഴത്തപിച്ചിനാൽ
മാലണച്ച മകളേ! നിനക്കു ഞാൻ;
കാലരൂപി കമലാക്ഷനീശ്വരൻ
മേലതാററുമതിനില്ല സംശയം.

ഓമനേ പിഴപൊറുക്കുവാൻ കനി-
ഞ്ഞോമഹാനൊടുമപേക്ഷ ചെയ്യണേ!

എന്നിങ്ങനെ പശ്ചാത്താപത്തിൽ മുഴുകി മകളോടു പറയുന്ന വാക്കുകൾ ഏററവും ഹൃദയസ്പൃക്കുകളായിട്ടുണ്ടു്.

തിരുമേനികൾ പൂനിലാവിലെന്താ-
ണരുളീടുന്നതു? കേളിയാടുവാനോ?
വരുവിൻ; തുണ ഞാനുമുണ്ടു; നമ്മൾ-
ക്കരുമന്തികളെ നല്ലപോലെ നോക്കാം.

എന്നു ചതിയനായ രാമനാമഠം പറയുന്നതും, താൻ രാജഭക്തനാണെന്നു മററുള്ളവരെ തെററിദ്ധരിപ്പിക്കാൻ വേണ്ടി ആ ദുഷ്ടൻ,

മലതൻമകൾ മാലയിട്ട ദേവൻ
തലയിൽത്താങ്ങിടുമെൻറ തമ്പുരാനെ!

പലനാളുകളിക്കിടാങ്ങളഞ്ചും
മലയാളത്തിന്ന മന്നരായിടട്ടെ!

എന്ന പ്രാൎത്ഥിക്കുന്നതും മററും എത്ര സ്വാഭാവികമായിരിക്കുന്നുവെന്ന നോക്കുക.

ഏതു കഠിനഹൃദയനേയും കരയിക്കുന്ന ഒന്നാണു് എട്ടാംസൎഗ്ഗം. പുത്രവത്സലയായ ഒരു മാതാവിൻെറ ഹൃദയത്തെ വളരെ തന്മയത്വത്തോടുകൂടി കവി അതിൽ ചിത്രീകരിച്ചിരിക്കുന്നു. കളിപ്പാൻകളത്തിന്റെ അരികിൽ നഷ്ടജീവരായി കിടക്കുന്ന തന്റെ പിഞ്ചുപൈതങ്ങളെക്കണ്ടു് ഹൃദയം പൊട്ടിത്തകൎന്ന് ആ മാതാവു പറയുന്ന,

അരുതിച്ചതി പൊന്നുമക്കളേ!
വരുവിൻ; കണ്ണു തുറന്നു നോക്കുവിൻ!
ഒരുമിച്ചെഴുനേല്പി, നോമനി-
പ്പൊരു പെററമ്മ വിളിക്കയല്ലയോ?

ഹരിതൻ സദനങ്ങളേ! ഗുണം
കവിയും കല്പമഹീരുഹങ്ങളേ!
എവിടെയ്ക്കു ഗമിച്ചു തള്ളയെ-
ബ്ഭുവി വിട്ടെന്നുടെ പൊന്നുമക്കളേ?

എന്നീ വാക്കുകൾ ആരുടെ ഹൃദയത്തെയാണു് സ്പൎശിക്കാത്തതു്? കണ്ണുനീർ വാൎക്കാതെ ഉമാകേരളത്തിലെ എട്ടാം സൎഗ്ഗം വായിച്ചു തീൎക്കാൻ ഒരു സഹൃദയനെക്കൊണ്ടു സാധിക്കയില്ലെന്നു തീൎത്തു പറയാം.

പതിനൊന്നാംസൎഗ്ഗം ഒന്നാംതരം ഒരു സന്ദേശകാവ്യമാണു്. മാൎഗ്ഗനിർദ്ദേശം, സന്ദേശകഥനം മുതലായ

ഭാഗങ്ങൾ ഭാഷയിലെ ഏതു സന്ദേശകാവ്യത്തേയും അതി ശയിക്കത്തക്കവിധം മനോഹരങ്ങളായിട്ടുണ്ട്.

അല്ലേ മന്ത്രിപ്രവര! മതിമന്മൗലിയിൽച്ചേൎന്നവൈര-
ക്കല്ലേ! നിന്നെസ്സവിധഭുവി ഞാൻ കണ്ടതെൻ നല്ലകാലം;
ഇല്ലേവന്നും മുഴുവനഴലായ്; മന്നിൽ വർഷാംഘനത്താ-
ലല്ലേശ്ശീട്ടും നട്ടനിശയിലും കൊള്ളിമീനുള്ളതല്ലോ.

എന്നു തമ്പാനെ കണ്ടപ്പോൾ റാണി പറയുന്ന വാക്യവും,

ദീനക്കായിട്ടിനമനുനിജസമ്പത്തു ദീപാളിവെച്ചി-
ട്ടാനത്തോൽമുണ്ടരവണി,വിഷക്കാപ്പി,ഭിക്ഷാന്നമേവം
ഊനംചേരും നിലയിൽ മുടിയാറായ വൈക്കത്തുദേവൻ
സാനന്ദം തേ സചിവ! സതതം സാധു സാധിക്കമിഷ്ടം.

എന്നു വൈക്കത്തപ്പനേയും,

മാട്ടും മാടങ്ങളുമധികമാം മാടഭൂപാലർ വൎത്തി-
ച്ചീട്ടുന്നോരന്നഗരമതിലംഘിച്ചു മുന്നോട്ടുചെന്നാൽ,
വാട്ടും വക്ത്രാം വലരിപുപുരത്തിന്നുമമ്മട്ടു മെച്ചം
കൂട്ടും വെള്ളപ്പൂതുപുകളിയന്നോരു തൃശ്ശൂരു കാണാം.

വെണ്മാടങ്ങൾക്കൊഴുകുമഴകോ, തത്ര വൎത്തിക്കുമോമൽ-
പ്പെണ്മാൻകണ്ണാൾമണികൾ തടവും കാന്തിയോ തൽ-
[ഗ്ഗുണത്താൽ
അമ്മാരന്നങ്ങുടയപുകളോ, തത്ര തദ്ദൈരി വാഴും
സമ്മാന്യശ്രീപരിലസിതമാം ക്ഷേത്രമോ വാഴ്ത്തി
[ടേണ്ടൂ?

എന്നു തുശ്ശൂരിനേയും വർണ്ണിക്കുന്ന ഭാഗവും,

വാണീടുന്നുണ്ടവിടെയരിവംശാന്തകൻ കേരളാഖ്യ-
ക്ഷോണീപാലൻ, യുവജനസാമാന്യസൌജന്യപൂർണ്ണൻ
വാണീലക്ഷ്മീധരകളെവശത്താക്കിയോൻ, കീർത്തിപീന-
ശ്രോണീനേത്രാഞ്ചലമധുകരാരാമദേശായമാനൻ.

എന്നും മററും കേരളവർമ്മരാജാവിനെ പുകഴ്ത്തുന്ന ഘട്ടവും മലയാളഭാഷയിലുണ്ടായിട്ടുള്ള ഏതു സന്ദേശകാവ്യത്തിലേ സദൃശഭാഗങ്ങളേയാണ് അതിശയിക്കാത്തതു്!

മുകിലസൈന്യം യുദ്ധത്തിൽ ചിന്നിച്ചിതറിയതു് കടന്നൽക്കൂട്ടിൽ അസ്ത്രം തറച്ചു് അതിൽനിന്നു പുറപ്പെട്ട കടന്നലുകളുടെ ശല്യം നിമിത്തമാണെന്നാണ് ഐതിഹ്യം. ആ ജന്തുക്കളുടെ ശല്യം സഹിക്കവഹിയാതെ സൈന്യം നാലുപാടും പാഞ്ഞുപോയതിനെ കവി വർണ്ണിക്കുന്നതെങ്ങനെയെന്നു നോക്കുക.

കട്ടിത്തംപെടുമൊരു പെട്ടിവിട്ടു ചുററും
പ്പൊട്ടിപ്പാഞ്ഞിടുമെലിവാണമെന്നപോലെ
മുട്ടിൽപ്പെട്ടരിനിരയമ്പരന്നു മാറും-
മട്ടിൽ തദ്വരടകൾ പാഞ്ഞു നാലുപാടും.

ഒരു കേരളീയൻെറ മനസ്സിൽ പെട്ടെന്നു കാര്യം പതിയാൻ ഇതുപോലെയുള്ള ഒരുപമ ആ സ്ഥാനത്തു് ഉപയോഗിക്കുന്നതിന് വേറൊരു കവിക്കു സാധിക്കുമെന്നു തോന്നുന്നില്ല.

പതിനെട്ടാം സർഗ്ഗത്തിൽ തിരുവിതാംകൂറിനെ കീർത്തിച്ചുകൊണ്ടു് എഴുതിച്ചേർത്തിട്ടുള്ള

നെടിയമല കിഴക്കും നേരെഴാത്താഴി മേക്കും
വടിവിലെല്ലുകയായിത്തഞ്ചിടും വഞ്ചിനാടേ!
അടിയനിതറിയിക്കാമബ്ധികാഞ്ചിക്കു നീയേ
മുടിനടുവിൽവിളങ്ങും മുഖ്യമാണിക്യരത്നം.

അടിയനിനിയുമുണ്ടാം ജന്മമെന്നാലതെല്ലാ-
മടിമുതൽ മുടിയോളം നിന്നിലാകട്ടെ തായേ!
അടിമലരിണവേണം താങ്ങുവാൻ; മററാരേട-
ത്തടിയുവതു ഞെരുക്കം മുക്തിസിദ്ധിക്കുവോളം.

എന്നിത്യാദി പദ്യങ്ങൾ, ഒരു ദേശാഭിമാനിക്കു് രോമാഞ്ചകഞ്ചുകിതനാകാതെ വായിച്ചുതീർക്കാൻ സാധിക്കുകയില്ലെന്നുള്ളതു നിസ്സംശയമാണു്. ഇങ്ങനെ ഓരോന്നായി പറഞ്ഞു തുടങ്ങിയാൽ എളുപ്പം അവസാനിക്കയില്ല. 'ന ഹി ഗുളഗുളികായാഃ ക്വാപി മാധുര്യഭേദഃ' എന്ന വാക്യം ഉമാകേരളത്തെ സംബന്ധിച്ചും വളരെ പരമാർത്ഥമാണെന്നുമാത്രം പറഞ്ഞു് ഈ നിരൂപണം ഇവിടെ അവസാനിപ്പിക്കാം.

"ഭാവനാവൈദഗ്ദ്ധ്യംകൊണ്ടും കല്പനാമഹത്വംകൊണ്ടും ഘടനാരാമണീയകംകൊണ്ടും പരമേശ്വരയ്യരുടെ ഈ വലിയ കൃതിയെ, അതിലെ സർഗ്ഗങ്ങളുടെ ദൈർഘ്യം കൊണ്ടെന്നപോലെ തന്നെ, സംസ്കൃതസാഹിത്യത്തിലെ പ്രസിദ്ധമഹാകാവ്യമായ നൈഷധീയചരിതമെന്ന ശ്രീഹർഷകൃതിയുമായി ഔചിത്യത്തോടുകൂടി താരതമ്യം ചെയ്യാം........കൃഷ്ണഗാഥയ്ക്കു ശേഷം ഇത്ര വളരെ ആശയങ്ങളും വിചിത്രകല്പനകളും അടങ്ങിയ ഒരു ഗ്രന്ഥം മലയാള

ത്തിൽ ഉണ്ടായിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു." എന്നു സാഹിത്യസാമ്രാജ്യചക്രവർത്തിയായിരുന്ന കേരളവർമ്മവലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും, "കവിശബ്ദത്തിന്നർഹരായി വല്ലവരും മലയാളത്തിൽ ജീവിച്ചിരിപ്പുണ്ടെങ്കിൽ അവരിൽ പ്രാഥമ്യം ശ്രീമാൻ പരമേശ്വരയ്യർക്കാണെന്നുള്ളതു യാതൊന്നിനാൽ ദൃഢീകൃതമായിരിക്കുന്നുവോ, ആ ഉല്ലേഖകല്ലോലിതമായ ഉമാകേരളം" എന്നു കവിസാർവ്വഭൗമനായ വള്ളത്തോളും "പ്രസ്തുത മഹാകവിയുടെ നിസ്തുലമായ കാവ്യസമുച്ചയത്തിൽ അഗ്രിമസ്ഥാനം ഉമാകേരളത്തിനു തന്നെയാണു്. ശുഷ്കമായ ചരിത്രകഥാശരീരത്തിനു പവിത്രമായ കാവ്യലക്ഷണോപേതവിജൃംഭണത്താൽ ആകൃതിഭേദം വരുത്തി, സന്മാർഗ്ഗസമ്മിശ്രമായ കലീനത ഉളവാക്കി, അലങ്കാരമണിയിച്ചു്, രംഗപ്രവേശം ചെയ്യിച്ചിട്ടുള്ള ഒരു കാവ്യപ്രകാണ്ഡമാണു് ഉമാകേരളം. ആലോചനാമൃതവും ശ്രീഹർഷപ്രണീതവുമായ നൈഷധീയചരിതത്തോടു കിടനില്ക്കത്തക്ക ഒരു ഉത്തമമഹാകാവ്യമത്രേ ഇതു്"' എന്നുററി. രാമലിംഗംപിള്ള എം. എ. അവർകളും, ഈ മഹാകാവ്യത്തെപ്പററി അഭിപ്രായം രേഖപ്പെടുത്തീട്ടുള്ളതു വെറുതേയല്ലെന്നു് ഇത്രത്തോളമുള്ള വിവരണംകൊണ്ടു തെളിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു.

ഉല്ലേഖചതുരനും ഭാവനാസമ്പന്നനുമായ ചരിത്രനായകൻ ആശയങ്ങളെ സംബന്ധിച്ചിടത്തോളം വളരെ സ്വതന്ത്രനായിട്ടാണു് കാണപ്പെടുന്നതു്. അചുംബിതങ്ങളും അത്യന്തം മനോഹരങ്ങളുമായ അനവധി ഉപമകളും

അർത്ഥാന്തരന്യാസങ്ങളും ഇതരാലങ്കാരങ്ങളും ഈ മഹാകാവ്യത്തിൽ കാണാം. എന്നാൽ ഗ്രന്ഥപരിചയത്തിൻെറ ആധിക്യംകൊണ്ടോ എന്തോ, അങ്ങുമിങ്ങുമായി അപൂർവം ചില പരകീയാശയങ്ങളും കടന്നു കൂടീട്ടില്ലെന്നില്ല. കവി അറിയാതെ തന്നെ പകൎന്നവയാണു് ഈ ആശയങ്ങളെന്നും വരാവുന്നതാണു്. ലോകത്തെ ഒരു നാടകരംഗമായും സ്ത്രീപുരുഷന്മാരെ നടന്മാരായും രൂപണം ചെയ്‌വാൻ ഷേക്‌സ്പീയൎക്കും നാരായണഭട്ടതിരിക്കും തോന്നിയതു് അനുകരണത്തിൻെറ ഫലമായിട്ടല്ലല്ലോ. പ്രാചീനാശയങ്ങൾ അത്തരത്തിൽ സ്വീകരിക്കുമ്പോൾ അവയെ ഭംഗിയായി ആവിഷ്ക്കരിക്കുന്നതിൽ കവി അസാധാരണമായ പാടവം പ്രദർശിപ്പിച്ചിട്ടുണ്ടെന്നുള്ളതും വിസ്മരിക്കത്തക്കതല്ല.

ചോരിവായായൊരു ചെന്തൊണ്ടിതൻ കനി
ചാരത്തുകണ്ടതു കൊത്തുവാനായ്
മെല്ലവേ ചെല്ലുന്ന പൈങ്കിളിച്ചുണ്ടെന്നേ
ചൊല്ലുവാൻ തോന്നുമന്നാസ കണ്ടാൽ.

(കൃഷ്ണഗാഥ)

രക്താധരോല്പമുഖരശ്മി പതിഞ്ഞ ഞാത്തിൻ-
മുക്താഫലത്തെ നവദാഡിമബീജമെന്നായ്
കൊത്താൻ വരുന്ന ശുകിതന്നുടെ കൊക്കുപോലാ
നൽത്താമരാക്ഷിയുടെ നാസികയുല്ലസിച്ചു.

(ഉ: കേ: സ: ഫ)

നിജപ്രിയമുഖഭ്രാന്ത്യാ
ഹംസേനാചുംബദംബുജം;

ദഷ്ടാധരാ തു ഭൃംഗേണ
സീൽകാരമകരോന്മൃദു. (മൂലം)

ഒരുത്തി കാന്താനനശങ്കയാൽ പ്രിയം
പെരുത്തു ചുംബിച്ചൊരു താമരയ്ക്കകം
ഇരുന്ന വണ്ടാത്തരളാക്ഷിതൻമുഖ-
ത്തൊരുമ്മവെച്ചാനരവിന്ദബുദ്ധിയാൽ.
(ഉ: കേ: സ: വ)

തിരോഹിതാന്താനി നിതാന്തമാകുലൈ-
രപാം വിഗാഹാദളകൈഃ പ്രസാരിഭിഃ
യയുർവ്വധൂനാം വദനാനി തുല്യതാം
ദ്വിരേഫവൃന്ദാന്തരിതൈഃ സരോരുഹൈഃ.
(കിരാതാർജ്ജുനീയം)

ഇളംകുളുർക്കാററളകവ്രജത്തെയി-
ട്ടിളക്കമസ്സുന്ദരിമാർക്കെഴും മുഖം
മിളദ്ദ്വിരേഫാംബുജശങ്കയാക്കുലം-
കുളത്തിലുണ്ടാക്കി വിളങ്ങി വാപിയിൽ.
(ഉ: കേ: സ: വ)

ലോചനഫുല്ലാംഭോജ-
ദ്വയലോഭാന്ദോളിതൈകമനാഃ
കസ്തൂരീതിലകമിഷാ-
ദയമളികേളിഃ സമുല്ലസതി. (മൂലം)

രണ്ടിപ്പൊളുല്പലദളങ്ങളടിക്കു കാണ-
നുണ്ടിങ്ങു മുൻപവയിലേതൊടടുപ്പതെന്നായ്

രണ്ടിങ്കലും മുകളിൽനിന്നു പകച്ചു നോക്കും
വണ്ടിൻകിടയ്ക്കുവരും തൊട്ടും തിലകം വിളങ്ങി.
(ഉ: കേ: സ. ൧)

ഇവയിൽ ചിലതെല്ലാം അനുകരണങ്ങളാണെന്നു വന്നാൽ തന്നെ അതു് ഉമാകേരളത്തിനു് ഒരപകർഷമായി വിചാരിക്കാനില്ല. അതിനു രണ്ടു കാരണങ്ങളാണു് പറയാനുള്ളതു്. ഒന്നാമതു് ഒരു മിനുക്കുപണികഴിച്ചു് ഉജ്ജ്വലതരമാക്കിത്തീർത്തതിനു ശേഷമാണു് ആ വക ആശയങ്ങൾ ചരിത്രനായകൻ സ്വീകരിച്ചിട്ടുള്ളതു്; രണ്ടാമതു് മഹാകാവ്യങ്ങളിൽ പരകീയാശയങ്ങൾ സ്വീകരിക്കുക മാത്രമല്ല സന്ദർഭോചിതങ്ങളായ പദ്യങ്ങൾ തർജ്ജമചെയ്തു ചേർക്കുക എന്നുള്ളതുപോലും അക്കാലത്തു സാധാരണമായിരുന്നു. വള്ളത്തോളിന്റെ ചിത്രയോഗത്തിൽ പോലും ഇതിനു ധാരാളം ഉദാഹരണങ്ങളുണ്ടു്. നോക്കുക:—

സവൃത്തചൗളശ്ചലകാകപക്ഷകൈ-
രമാത്യപുത്രൈസ്സവയോഭിരന്വിതഃ
ലിപേര്യഥാവദ് ഗ്രഹണേന വാങ്മയം
നദീമുഖേനേവ സമുദ്രമാവിശൽ.
(രഘുവംശം)

പാടേ സമാനവടിവാന്ന സഖാക്കളോടും
കൂടേ മുറയ്ക്കു കൃതചൗളനിളേശപുത്രൻ
ചോടേ ലിപിഗ്രഹണമായ നദീമുഖത്തി-
ലൂടേ ഗഭീരതരവാങ്മയസിന്ധു പുക്കാൻ.
(ചി: യോ: സ: ൨)

ആകുലശ്ചലപതത്രികുലാനാ-
മാരവൈരനുദിതൗഷസരാഗഃ
ആയയാവഹരിദശ്വവിപാണ്ഡു-
സ്തുല്യതാം ദിനമുഖേന ദിനാന്തഃ.

(കിരാതാർജ്ജുനീയം)

സന്തതപ്രചലപക്ഷിഘോഷമു-
ണ്ടന്തരിക്ഷതലമോ വിപാണ്ഡുരം
ഹന്ത! രാവിലെയിനോൽഗതിക്കമു-
മ്പെന്തവസ്ഥയതുതന്നെയിപ്പൊഴും.

(ചി: യോ: സ: ൧൪)

വിലാസവാപീതടവീചിവാദനാൽ
പികാളിഗീതേഃ ശിഖിലാസ്യലാഘവാൽ
വനേപി തൗര്യത്രികമാരരാധ തം;
ക്വ ഭോഗമാപ്നോതി ന ഭാഗ്യഭാഗ് ജനഃ?

(നൈഷധം)

സ്ഫുടമളിരുതവാദ്യം, പെൺകുയിൽപ്പാട്ടു, മൈലിൻ-
നടനമിതുകളാലാ രാജപുത്രൻ സമിത്രൻ
അടവിയിലുമഭംഗം നേടി തൗര്യത്രികത്തെ-
ത്തടവു സുഖനിലയ്ക്കെങ്ങന്തരക്കാർക്കു പാറും?

(ചി: യോ: സ: ൩)

ഇതുപോലെ വളരെ പദ്യങ്ങൾ ഉദ്ധരിക്കാൻ സാധിക്കും. അഥവാ എന്തിനു പണ്ടത്തെ കാര്യം പറയുന്നു? ചിത്രയോഗവും ഉമാകേരളവും മററും ആവിർഭവിച്ചു

വളരെ കാലം കഴിഞ്ഞു പുറപ്പെട്ട 'രാഘവാഭ്യുദയ'ത്തിൽ പോലും ഈ സമ്പ്രദായത്തെ അനുവത്തിച്ചതായി കാണുന്നുണ്ടു്.

ശൈശവേഭ്യസ്തവിദ്യാനാം
യൗവനേ വിഷയൈഷിണാം
വാദ്ധകേ മുനിവൃത്തീനാം
യോഗേനാന്തേ തനുത്യജാം.

എന്ന രഘുവംശപദ്യത്തെ രാഘവാഭ്യുദയത്തിൽ,

ചെറുപ്പകാലത്തു പഠിച്ചിട്ടുന്നോർ
മുറയ്ക്കു ഗാർഹസ്ഥ്യമഥാചരിപ്പോർ
വരഷിമാർതൻ നില പിന്നെയേല്പോർ
പരം പദം യോഗവശാൽ ഗമിപ്പോർ.

എന്നു തർജ്ജമചെയ്തു ചേത്തിരിക്കുന്നതു നോക്കുക. ഈ സ്ഥിതിക്കു് 'നാട്ടുനടപ്പി'നേയും 'പൂൎവ്വാചാര'ത്തേയും അനുസരിച്ചു എന്നുള്ളതിൽ കൂടുതലായി ഇക്കാൎയ്യത്തെ സംബന്ധിച്ചു് ഉമാകേരളകൎത്താവിൽ ആരോപിക്കേണ്ടതെററു തോന്നുന്നില്ല. അങ്ങനെയുള്ള പദ്യങ്ങളുടെ സംഖ്യ ഇതരമഹാകാവ്യങ്ങളെ അപേക്ഷിച്ചു് ഇതിൽ അത്യന്തം വിരളമാണെന്നുള്ളതും ഇവിടെ പ്രസ്താവിക്കേണ്ടതായുണ്ടു്.

കൎണ്ണഭൂഷണം.

---

മഹാഭാരതപ്രസിദ്ധമായ കൎണ്ണന്റെ ദാനവീരത്വത്തെ കഥാവസ്തുവായി സ്വീകരിച്ചു്, മഞ്ജരീവൃത്തത്തിൽ രചിക്കപ്പെട്ടിട്ടുള്ള ഒരു മനോഹരകാവ്യമാണു് 'കൎണ്ണഭൂഷണം'. സൂൎയ്യൻ കൎണ്ണന്റെ മുമ്പിൽ പ്രത്യക്ഷനായി

കവചകുണ്ഡലങ്ങൾ ആർക്കും കൊടുത്തുപോകരുതെന്നു പദേശിക്കുന്ന ആ കഥാഭാഗം, കവി, ഭാവനാശക്തി കൊണ്ടു് അത്യന്തം ഭാസുരവും മനോഹരവുമാക്കിത്തീ ർത്തിരിക്കുന്നു. അമൂല്യങ്ങളായ അനവധി തത്വരത്നങ്ങൾ അവിടവിടെയായി അടുക്കിവെച്ചിട്ടുള്ള പ്രസ്തുതകൃതി ഉള്ളൂരിന്റെ കവനകുശലതയെ എന്നപോലെ ദേശാഭി മാനത്തേയും പ്രസ്പഷ്ടമാക്കുന്ന ഒന്നാണു്.

അംഗരാജ്യത്തിലെ രാജധാനിയിൽ നീരാളമെത്ത യിൽ നിദ്രകൊള്ളുന്ന കർണ്ണന്റെ മണിയറയ്ക്കുള്ളിൽ ബ്രാഹ്മണവേഷധാരിയായ ഭാസ്കരഭഗവാൻ പ്രവേശിക്കു ന്നതായിട്ടാണ് കഥ തുടങ്ങുന്നതു്. ആസന്നമായ ഭാരത യുദ്ധത്തിൽ പുത്രനു മരണം നേരിടാതിരിക്കുന്നതിനു വേണ്ടി അദ്ദേഹത്തിന്റെ ജന്മസിദ്ധങ്ങളായ കവചകുണ്ഡ ലങ്ങൾ ആർക്കും സമ്മാനിക്കരുതെന്നു് ഒരു മുന്നറിയിപ്പു കൊടുക്കണമെന്നുള്ളതാണു് ആ ദേവന്റെ ഉദ്ദേശ്യം. ആ ഗതൻ ആരാണെന്നോ, ആഗമനോദ്ദേശ്യമെന്താണെന്നോ മനസ്സിലാക്കാതെ,

ആശിപ്പതെന്തെന്നു കല്പിച്ചാലാവാക്യ-
മാശിസ്സെന്നോപ്പോൻ ഞാൻ ദത്തകർണ്ണൻ

എന്നു് ആ ബ്രാഹ്മണവേഷധാരിയോടു കർണ്ണൻ പറയുന്നു. പുത്രന്റെ ദാനശീലത്തെപ്പററി നല്ലപോലെ അറിയാവു ന്ന പിതാവു്, ഈ വാക്യവും കൂടി കേട്ടപ്പോൾ പകുതി നിരാശനായി 'ശങ്കയാൽ കണ്ഠത്തിൽ പാതി തട ഞ്ഞ' വാക്കുകളോടുകൂടിയാണു് സംസാരിച്ചുതുടങ്ങിയതു്.

കർണ്ണന്റെ മാതാവു കുന്തിയും പിതാവു താനുമാണെന്നു പറഞ്ഞു് ആ പൂർവ്വകഥയെ സൂര്യൻ വിസ്തരിച്ചു കർണ്ണനെ കേൾപ്പിക്കുന്നു. ഒടുവിൽ അദ്ദേഹത്തിന്റെ കവചവും കുണ്ഡലങ്ങളും 'പീയൂഷസാരത്താൽ തീർത്ത ഈ വിഭൂഷകൾ നിന്നെ ആയുഷ്മാനാക്കിത്തീർക്കു'മെന്നു പറഞ്ഞു് അവയുടെ അസാധാരണമായ മഹിമാതിശയത്തെ സൂചിപ്പിക്കയും ചെയ്യുന്നു. പക്ഷേ, ഇത്രയൊക്കെയായിട്ടും കർണ്ണനിൽ യാതൊരു ഭാവഭേദവും കാണ്മാൻ അവിടുത്തേക്കു കഴിഞ്ഞില്ല. അനന്തരം സ്വന്തം ജീവനെ രക്ഷിക്കാൻ കർണ്ണൻ ആശിച്ചില്ലെങ്കിലും, പിതാവിന്റെ പൂർവ്വവൈരിയെ തോല്പിക്കുവാനുള്ള ആഗ്രഹം കൊണ്ടെങ്കിലും പുത്രൻ കരുതലോടുകൂടിയിരിക്കുമെന്നു വിചാരിച്ചു സൂര്യൻ, ദേവേന്ദ്രനും താനും പണ്ടേ ശത്രുക്കളാണെന്നു് ഒരു ഇതിവൃത്തകഥനത്തോടുകൂടി സമർത്ഥിക്കുകയും, അങ്ങനെയുള്ള ദേവേന്ദ്രൻ പുത്രനെ (അർജ്ജുനനെ) രക്ഷിക്കുവാൻ വേണ്ടി ആ കവചകുണ്ഡലങ്ങളെ സൂത്രത്തിൽ കൈക്കലാക്കാൻ ശ്രമിക്കുമെന്നും അതിനാൽ ദാനശീലത്തെ അല്പമൊന്നു നിയന്ത്രിച്ചു സൂക്ഷിച്ചിരിക്കണമെന്നും ഉപദേശിക്കയും ചെയ്യുന്നു.

തന്നെ മറന്നേവൻ ദാനം തുടങ്ങുന്ന-
തന്നരനപ്രാജ്ഞനാത്മഘാതി;
അംബുധികൂടിയും വേലയാൽ ശോഭിപ്പൂ;
നന്മയ്ക്കുമൊട്ടൊരു സീമവേണം.

എന്നായിരുന്നു ആ പുത്രവത്സലന്റെ ഉപദേശരഹസ്യം. ആത്മാവിനെപ്പോലും മറന്നുകൊണ്ടുള്ള കർണ്ണന്റെ

ദാനശീലം ദേവേന്ദ്രൻ നല്ലപോലെ മനസ്സിലാക്കീട്ടുണ്ടെ ന്നും ശത്രുവിന്റെ 'കോട്ടമതിലിലെ ആ കൊച്ചുരന്ധ്ര' ത്തെയാണ് അർജ്ജുനരക്ഷയ്ക്കുള്ള ഉപായമായി അദ്ദേഹം കരുതീട്ടുള്ളതെന്നുംകൂടി ആദിത്യൻ കർണ്ണനെ അറിയിച്ചു. മററന്തെല്ലാം കൊടുത്താലും കവചകുണ്ഡലങ്ങൾ മാത്രം ഒരിക്കലും ഒരാൾക്കും കൊടുത്തുപോകരുതെന്നും ദംഷ്ട്രകൾ പോയ പഞ്ചാസ്യൻ 'വിശപാഹാസ്യ'നായിത്തീരുമെന്നും പറഞ്ഞു് കർണ്ണന്റെ പൗരുഷത്തേയും ആത്മാഭിമാനത്തേയും ഉദ്ദീപിപ്പിച്ചുകൊണ്ടു് അവിടുന്നു പുത്രന്റെ മുഖത്തേക്കു നോക്കി.

കർണ്ണന്റെ മുഖഭാവം അല്പമൊന്നുമാറി. ഇച്ഛാഭംഗമാണു് അവിടെ പ്രത്യക്ഷപ്പെട്ടു കണ്ടതു്. ആദിത്യൻ കുഴങ്ങി. എങ്ങിനെയാണു് ഈ വിഷമഘട്ടത്തിൽ നിന്നു രക്ഷനേടുക? ഒരിക്കൽകൂടി നോക്കാമെന്നുതന്നെ അദ്ദേഹം തീരുമാനിച്ചു. മനുഷ്യൻ ദാനശീലനാകുന്നതു കീർത്തിയെ ഉദ്ദേശിച്ചാണെന്നും കീർത്തിയാകട്ടെ ക്ഷണഭംഗുരമാണെന്നും മററും അഭിപ്രായപ്പെട്ടുകൊണ്ടു് അദ്ദേഹം കർണ്ണന്റെ ദാനധർമ്മാവബോധമാകുന്ന കവചത്തെ ലക്ഷ്യമാക്കി, പ്രഥമദൃഷ്ടിയിൽ അപ്രതിരോധ്യങ്ങളാണെന്നു് ആർക്കും തോന്നിയേക്കാവുന്ന നിശിതങ്ങളായ വാഗസ്ത്രങ്ങൾ പ്രയോഗിച്ചു തുടങ്ങി.

ആർക്കുതാൻ കാമ്യമല്ലത്യന്തദുർല്ലഭം
ദീർഘായുർല്ലക്ഷ്മിതൻ തൃക്കടാക്ഷം?
അജ്ഞാനസിന്ധുവിൽ നീ വീണുചാകുകി-
ലത്യാഹിതമതിൻ മീതെയുണ്ടോ?

എന്നു പറഞ്ഞുകൊണ്ടു് മിത്രഭഗവാൻ തൻെറ ദീർഘമായ പ്രസംഗത്തെ ഉപസംഹരിച്ചു.

അവിടുത്തെ ഈ പ്രസംഗം കർണ്ണനെ വിവർണ്ണവദനനാക്കിത്തീർത്തു. ഒരു പിതാവിൽനിന്നു പുത്രനു ലഭിക്കേണ്ട ഉപദേശമല്ല 'ലോകബന്ധു'വായ ഭഗവാനിൽനിന്നു തനിക്കു കേൾക്കാൻ ഇടയായതെന്നു് ആ ദാനവീരനു തോന്നി. 'ഭാരതമാതൃസ്തനന്ധയ'നായ രാധേയൻ ഇങ്ങനെ ചോദിച്ചു:—

ദീധിതിമാലിതൻ വക്ത്രത്തിൽ നിന്നെന്തി-
സ്ഫീതാന്ധതാമിസ്രം നിർഗ്ഗമിപ്പാൻ?
പാൽ ചുരത്തീടേണ്ടോരമ്മതൻ വക്ഷോജം
പാഴ്ക്കാളകൂടമെന്തുദ്വമിപ്പാൻ?

തൻെറ ആത്മാഭിമാനത്തെ രക്ഷിച്ചതും തന്നെ അംഗരാജനാക്കിത്തീർത്തതും ദുര്യോധനൻെറ ദാനശീലമാണെന്നും, അന്നു മുതൽക്കാണു് താൻ ദാനവ്രതം കൈക്കൊണ്ടതെന്നും, ദേവേന്ദ്രൻ കവചകുണ്ഡലങ്ങൾ വന്നു യാചിക്കയാണെങ്കിൽ ആ സൽപാത്രദാനംകൊണ്ടു താൻ ധന്യനായിത്തീരുമെന്നും കർണ്ണൻ തുടർന്നു പറഞ്ഞു.

ഏവൻെറ നാട്ടിലെക്കല്ലുകൾ ഹീരങ്ങൾ,
കേവലം പീയൂഷയൂഷം പേയം;
ആഗമവേദികളധ്വരവേദിയി_
ലാഹുതിചെയ്യുന്നതാർക്കുവേണ്ടി;
അദ്ദേവൻ പ്രീതനായ് താൻതന്നെ മുന്നിൽ വ-
ന്നർത്ഥിക്കിലപ്പുറമെന്തുവേണം?

ഭാരതഭൂതലമൗദാര്യസസ്യത്തിൻ
വാരുററ കേദാരം പണ്ടുപണ്ടേ.

ഇതാണ് കർണ്ണൻെറ അഭിപ്രായഗതി. ആദിത്യൻ പറയുക യോ സൂചിപ്പിക്കുകയോ ചെയ്തിട്ടുള്ള പൂർവ്വപക്ഷങ്ങൾ ക്കെല്ലാം കർണ്ണൻ യുക്തിയുക്തമായി സമാധാനം പറഞ്ഞു.

പുത്രൻെറ യുക്തിവാദം പിതാവിനെ രോമാഞ്ചക ഞ്ചുകിതനായിത്തീർത്തു.

നിൻകീർത്തി പൊങ്ങുക; നിൻപേർ വിളങ്ങുക;
നിർവിഘ്നം വെൽക നിൻദാനധർമ്മം;
ഇക്കർണ്ണം കൈവിട്ടം കുണ്ഡലം ലോകത്തിൻ-
സൽകർണ്ണഭൂഷണമായ് ലസിക്കും.

എന്ന് ആ ലോകബന്ധു തന്നെത്താനറിയാതെ പറഞ്ഞു പോയി. ആനന്ദാശ്രുക്കൾകൊണ്ട് അദ്ദേഹം പുത്രനെ അഭിഷേകം ചെയ്തു. ഏതൊരു സഹൃദയൻേറയും മനസ്സി നെ വികാരതരളിതമാക്കിത്തീർക്കുന്ന ഈ ഘട്ടത്തിൽ,

പിന്നെയും പുത്രനെയാലിംഗനം ചെയ്തു
ധന്യരിൽ ധന്യനായ് തന്നെയെണ്ണി,
അച്ഛനാമാദിത്യനാകാശമെത്തിനാൻ
പശ്ചാദപിലോകനലോലനേത്രൻ.

എന്ന വരികളിൽ കാവ്യം അവസാനിക്കുന്നു. തന്നെ പുത്ര നാക്കിത്തീർത്ത കർണ്ണനെ വീണ്ടും വീണ്ടും പിൻതിരിഞ്ഞു നോക്കിക്കൊണ്ടു മുന്നോട്ടേക്കു നീങ്ങുന്ന ആനന്ദബാഷ്പാകു ലേക്ഷണനായ ആദിത്യൻെറ രൂപം, സിനിമയിലെന്ന പോലെ, വായനക്കാരുടെ മനോദൃഷ്ടിയിൽ പ്രതിബിംബി

പ്പിച്ചുകൊണ്ടാണ് കവി കർണ്ണഭൂഷണം അവസാനിപ്പിക്കുന്നതു്.

കർണ്ണന്റെ ദാനശൌണ്ഡത്വം പല കവികളുടേയും വർണ്ണനയ്ക്കു വിഷയമായിത്തീർന്നിട്ടുണ്ടു്. എന്നാൽ അവയിൽ ഗതാനുഗതികത്വത്തിൽ കൂടുതലായി ഒന്നും തന്നെ നമുക്കു കാണുവാൻ കഴിഞ്ഞിട്ടില്ല. മഹാകവിയുടെ തൂലിക സ്പർശിച്ചപ്പോൾ അതിന് എത്രമാത്രം ജീവനും സൗഭഗവും സഞ്ജാതമായിരിക്കുന്നു എന്നു നോക്കുക. പുരാണത്തിൽ ഋജുവായ ഒരു രജതരേഖപോലെ കിടക്കുന്ന പ്രകൃതകഥാതടിനി ഉള്ളൂരിന്റെ വിശദവും വിപുലവുമായ ഭാവനാസൈകതത്തിൽ പരന്നു പ്രവഹിക്കയാണ് ചെയ്തിട്ടുള്ളതെങ്കിലും പ്രവാഹത്തിനു ശക്തിയും അഗാധതയ്ക്കു് ആധിക്യവും ആണ് സംഭവിച്ചിട്ടുള്ളതു്. ഈ പാവനമായ ശീതളപ്രവാഹത്തിൽ ഭാരതീയധർമ്മങ്ങളെ ആദരിക്കുകയും ഭാഷാശ്രേയസ്സിനെ ആഗ്രഹിക്കുകയും ചെയ്യുന്ന സഹൃദയന്മാർ വീണ്ടും വീണ്ടും മുങ്ങി കോൾമയിർക്കൊള്ളുന്നതിൽ എന്താണത്ഭുതം!

ആധുനികന്മാരായ യുവകവികളുടേയും മർമ്മജ്ഞന്മാരായ നിരൂപകന്മാരുടേയും കൂട്ടത്തിൽ അത്യന്തം മാന്യമായ ഒരു സ്ഥാനത്തിനർഹനായ ശ്രീമാൻ ജി. ശങ്കരക്കുറുപ്പ് കർണ്ണഭൂഷണത്തെപ്പററി ഒരിടത്തു് ഇങ്ങനെ അഭിപ്രായപ്പെട്ടിരിക്കുന്നു:-

“മഹാകവി പരമേശ്വരയ്യർ അവർകളുടെ മഹനീയയായ ഗോലക്ഷ്മിക്കും ഭാസുരതാരുണ്യയായ ഭാഷാകവിതയ്ക്കും അമൂല്യമായ കർണ്ണഭൂഷണമാകയാൽ, അനഘനാ

മധേയമായ ഒരു കൃതിയാണു് കർണ്ണഭൂഷണം. അനുകരണീയങ്ങളായ ആദർശങ്ങളെ വചോമുകുരത്തിൽ പ്രതിബിംബിപ്പിച്ചു കാട്ടുകയാണു് ഉത്തമകവിതയുടെ പ്രയോജനമെങ്കിൽ, വികാരവിചാരങ്ങളുടെ നിരർഗ്ഗളമായ നിർഗ്ഗളനമാണു് ഉത്തമകവിതയുടെ സ്വരൂപമെങ്കിൽ, ഈ മണ്ഡനത്തിനു വിഷയമായ ഖണ്ഡകാവ്യം സാഹിത്യമണ്ഡലത്തിനു് ഒരു മണ്ഡനം തന്നെയായിരിക്കും. വിഷയശുദ്ധി, പ്രതിപാദനഭംഗി, രചനാസൗഷ്ഠവം മുതലായ മുഖ്യഗുണങ്ങൾകൊണ്ടു് ഈ കൃതി അന്യാദൃശമഹിമമത്രേ".

ബ്രിട്ടീഷ് മലബാറിലെ സുപ്രസിദ്ധനിരൂപകനായ ശ്രീമാൻ എം. രാമുണ്ണിനായർ എം. ഏ. ബി. എൽ 'സാഹിത്യദാസൻ' എന്ന പേരുവെച്ചു് 'കേരളപത്രിക'യിൽ കർണ്ണഭൂഷണത്തെപ്പററി എഴുതിയ ഒരു ദീർഘോപന്യാസത്തിൽനിന്നു് ഏതാനും വരികൾ കൂടി ഇവിടെ ഉദ്ധരിക്കാം:—

"എത്ര പരിചയമില്ലാത്ത നോട്ടക്കാരൻ നോക്കിയാലും അതിൻെറ നിറോട്ടത്തെ കാണാതിരിക്കാൻ തരമില്ല; ഏതു് ഉരകല്ലിൽ എത്ര മൃദുവായി ഉരച്ചാലും അതിൻെറ മാററു പത്തരയാണു്; എത്ര വായിച്ചാലും അതു് ഒരിക്കൽ കൂടി വായിക്കാം; എത്ര പരിശോധിച്ചുകഴിഞ്ഞാലും അതിൽ ഒരു ഭംഗി കൂടി കാണുമാനുണ്ടായിരിക്കും; അതു് കൈരളിയുടെ കർണ്ണപുണ്യമാണു്, ഉള്ളൂരിൻെറ കർണ്ണഭൂഷണമാണു്.

അതിലെ അലങ്കാരങ്ങളുടെ എണ്ണമോ വിലയോ കണക്കാക്കിയവരില്ല. മറെറാരു കവിതാംഗന ഇത്രയും ആഭരണങ്ങളുടെ ഭാരത്തിനുള്ളിൽ പെട്ടു നിലംപതിച്ചു

പോകും. പക്ഷെ ഉള്ളൂരിന്റെ കവിത കൃശയല്ല, ബാലയല്ല, അബലയുമല്ല; അവൾ പൃഥുജഘനയും സ്മരസ്മേരവിലാസിനിയും ആരോഗ്യത്തിന്റെ കേളീരംഗവുമായ ഒരു ജഗന്മോഹിനിയാണ്. ആ കമ്മലും, മൂക്കുത്തിയും, പതക്കവും, മാലകളും, കങ്കണങ്ങളും, മോതിരങ്ങളും, കാഞ്ചിയും, നൂപുരവും എല്ലാം അവൾക്കു ചേരും. അവൾ അലങ്കാരരഹിതയായിരുന്നുവെങ്കിൽ തന്നെ അനുഭവയോഗ്യയായിരിക്കുമായിരുന്നു. ഇപ്പോഴത്തെ നിലയ്ക്കു് അവൾ ആഭരണങ്ങളുടെ ആഭരണമാണ്..... .... .... ....

ഇതിഹാസകർത്താക്കന്മാർ ഉപയോഗിച്ചിട്ടുള്ള വിശേഷണപദങ്ങളാൽ വഞ്ചിതന്മാരായി, കർണ്ണനെ സാധാരണന്മാരുടെ ഇടയിലും കൂടി എണ്ണുവാൻ പാടില്ലാത്ത ഒരു നീചപാത്രമായി കരുതുന്നവരുടെ കണ്ണിനു മുമ്പാകെ, പ്രാചീനകാവ്യകൃത്തുകളുടെ അനുവാദപരിധിയെ അണുപോലും അതിലംഘിക്കാതെ, ഭാരതകഥയിൽ ഉത്തമന്മാരെന്നു് എണ്ണപ്പെടുന്ന പാത്രങ്ങളേക്കാൾ പല വിഷയത്തിലും പൂജ്യനാണ് കർണ്ണനെന്നുള്ള തത്വത്തെ വിശദമാക്കുകയാണ് മഹാകവി ഉള്ളൂർ ഈ ഖണ്ഡകാവ്യം കൊണ്ടു ചെയ്തിട്ടുള്ളതു്............

കർണ്ണഭൂഷണം മുഴുവൻ ഒരാവൃത്തി വായിച്ചു പുസ്തകം താഴെവെയ്ക്കുന്ന ഒരാളുടെ മനസ്സിൽ, അഭൗമമായ ഏതോ ഒരു വെടിക്കെട്ടു പൊട്ടിത്തീരുന്നതു നോക്കിനിന്ന ഒരാളുടെ മനസ്സിൽ ഉണ്ടാകുവാനിടയുള്ള വികാരങ്ങളാണുണ്ടാവുക. പുസ്തകം നോക്കി വായിക്കുക മാത്രം ചെയ്തു ആൾക്കുകൂടി, അതിലേ വരികൾ മുഴുവനും ആരോ ഉറക്കെ

ചൊല്ലിക്കേട്ടതുപോലെ ഒരു ഭ്രാന്തിയുണ്ടായിരിക്കും. ഈ ഒരനുഭവം 'പാരഡൈസ് ലോസ്റ്റി'ലെ സാത്താന്റേയും ഷേക്‌സ്പീയരുടെ 'ജൂലിയസ്‌സീസർ' എന്ന നാടകത്തിലെ ആൻറണിയുടേയും പ്രഭാഷണങ്ങൾ വായിച്ചപ്പോൾ മാത്രമേ ഇതെഴുതുന്ന ആൾക്കുണ്ടായിട്ടുള്ളു. ഈ ഗുണത്തെയാണു് ഞാൻ വാഗ്വിലാസം എന്നു പറയുന്നതു്. ഇതു നമ്മുടെ കുഞ്ചൻനമ്പ്യാരിലും ഉള്ളൂരിലും മാത്രമേ ഞാൻ പരിപൂർണ്ണമായി കണ്ടിട്ടുള്ളു."

പിംഗള.

'അബ്ദാദേഃ ന ഹരിം പ്രസന്നമകരോ-
ദൗത്താനപാദിഃ ശിശുഃ
സപ്താഹേന നൃപഃ പരീക്ഷിദബലാ
യാമാർദ്ധതഃ പിംഗളാ

ഖട്വാംഗോ ഘടികാദ്വയേന; നവതി-
പ്രായോപി തന്ന വ്യഥേ;
തം കാരുണ്യനിധിം പ്രപദ്യ ശരണം
ശേഷായുഷാ തോഷയേ'.

എന്ന ചേലപ്പറമ്പു നമ്പൂരിയുടെ സുപ്രസിദ്ധപദ്യത്തിൽ സൂചിപ്പിച്ചിട്ടുള്ള പിംഗള എന്ന വേശ്യയുടെ കഥ പ്രപഞ്ചനം ചെയ്തു് എഴുതിട്ടുള്ളതാണു് ഈ ഖണ്ഡകാവ്യം. രൂപാജീവയായി കഴിഞ്ഞു കൂടിയിരുന്ന പിംഗള ജീവന്മുക്തയായിത്തീർന്നതാണു് ഇതിലേ ഇതിവൃത്തം.

ഉത്തരമിഥിലാപുരിയിലേ ഒരു മണിമാളികയിൽ 'മന്മഥൻ വീശിയ മായൂരപിഞ്ഛിക'പോലെ സർവ്വാംഗസു

ന്ദരിയായ പിംഗള വസിക്കുന്നതായി വർണ്ണിച്ചുകൊണ്ടു കാവ്യം ആരംഭിക്കുന്നു. പതിപ്രാണയായിരുന്ന സീതാദേവിയുടെ ആ ജന്മഭൂമിയിൽ പിംഗളയെപ്പോലെയുള്ള ഒരു വാരസ്ത്രീ വന്നു ജനിച്ചതിനെ ഓർത്ത് 'ദുഗ്ദ്ധമിരുന്നതാമധാരപാത്രത്തിൽ മദ്യമിതെങ്ങനെ വന്നുചേർന്നു?' എന്നു കവി ചോദിക്കുന്നു. പിംഗളയുടെ ഐശ്വര്യസമൃദ്ധിയെയും ഭോഗലോലുപതയേയും കവി വർണ്ണിക്കുന്നതു് ഒരു പുതിയ രീതിയിലാണു്.

അമ്മണിമാളിക കൈനിലയാക്കിന
തന്മകൻ കാമനെക്കണ്ടുപോകാൻ,
ശീഘ്രമായ് വൈകുണ്ഠവക്ഷസ്സു കൈവിട്ടു
പാൽക്കടൽമങ്കയാം വന്നു ചേർന്നാം.

ആശയങ്ങളെ പുതിയരീതിയിൽ ആവിഷ്കരിക്കുന്നതിനു കവിക്കുള്ള അസാധാരണപാടവത്തിന് ഒന്നാന്തരം ഉദാഹരണമാണിതു്.

ഇങ്ങിനെ തൃതീയപുരുഷാർത്ഥത്തിൽ മുഴുകിയ പിംഗള മദോന്മത്തയായി ജീവിതം നയിച്ചുവരവേ കാമുകോപഭോഗ്യമായ ചൈത്രത്തുവിലേ പൂർണ്ണിമാരാത്രിയിൽ തന്റെ വസതിയിൽ ആരുടേയും വരവുകാണാതെ അക്ഷമയായിത്തീരുന്നു. കാമുകന്മാരെ ആകർഷിക്കുന്നതിനു പഠിച്ച വിദ്യ പതിനെട്ടും പയററി നോക്കുന്നു.

പാണിയിൽ തൻകളിപ്പൈതലായ് മേവിന
മാണിക്യവല്ലകിയേന്തി മെല്ലേ
തൻതളിർപ്പൊൻമടിമെത്തമേൽ ചേർത്തിൻ-
തന്ത്രികളോരോന്നു മീട്ടിമീട്ടി

കിന്നരകണ്ഠിയാൾ ഗീതത്താലാവീഥി-
കർണ്ണം സുധാപ്ലുതമാക്കി നിന്നാൾ.

ഇതുകൊണ്ടൊന്നും യാതൊരു ഫലവുമുണ്ടാകാഞ്ഞതിനാൽ 'ഒന്നുകിൽ ഞാനഭിസാരികയായിടാമല്ലെങ്കിലാക്കാനമാളയ യ്ക്കാം' എന്നു തീരുമാനിക്കുന്നു. പക്ഷേ അഭിമാനം ആ ഉദ്യമത്തിൽനിന്ന് അവളെ തടുത്തുനിറുത്തുന്നു. 'വേശ്യ യ്ക്കുമേതാണ്ടു നാണവും മാനവും വേണമല്ലോ' എന്നാണ് പിംഗള പറയുന്നത്.

ഒടുവിൽ ഭഗ്നാശയായിത്തീർന്ന അവൾ, 'വേർപ്പണിഞ്ഞു നെററി തൻവലംകൈത്തലംകൊണ്ടു താങ്ങി' ചിന്താമഗ്ന യായിത്തീരുന്നു. പെട്ടെന്ന് അവളുടെ കണ്ണുകളിൽ വെള്ളം നിറയുന്നു. ഇതുകണ്ടു കവി പറയുകയാണ്.

ധന്യയായ് പിംഗളേ! നിന്മിഴി രണ്ടും നീ-
യിന്നവ്യഭൂഷണം ചാർത്തുകയാൽ.

അതേ, പിംഗളയുടെ ഈ ഇച്ഛാഭംഗമാണ് ഒടുവിൽ പശ്ചാത്താപമായി പരിണമിക്കുന്നത്. അതിനാൽ ഈ കണ്ണീർക്കണങ്ങൾ അവളെ ധന്യയാക്കിത്തീർത്തു എന്നു പറ യുന്നതു എത്രവാസ്തവം! അതുകൊണ്ടു തന്നെയാണ് കവി അടുത്തുതന്നെ

സന്താപബാഷ്പത്തിൻ ബിന്ദുക്കളല്ലവ
സന്താനശാഖിതൻ പൂക്കളത്രെ!

എന്നുവീണ്ടും പറയുന്നത്.

ഈ അവസരത്തിൽ ആ വിലാസിനിയുടെ ശയന മുറിയുടെ ഭിത്തിയിൽ തൂക്കിയിരുന്ന ശ്രീരാമൻെറ ഒരു

ഛായാപടം പെട്ടെന്നു് അവലംബമററു താഴെ വീഴുന്നു. ആ പടം അവിടെ വന്നതിനെപ്പററി കവി പറയുകയാണു്:—

പിംഗളയപ്പടം കൈക്കൂപ്പിയോളല്ല;
കൺകൊണ്ടു നോക്കിയോളല്ല തെല്ലും;
അങ്ങനെയൊന്നിനൊട്ടാശിച്ചോൾപോലുമ;-
ല്ലങ്ങതാർ തൂക്കിയോ?—തൂങ്ങിപ്പോന്നു.

യാദൃച്ഛികമായുണ്ടായ ഈ ചിത്രദർശനം അവളിൽ ചില പുതിയ വികാരങ്ങളെ ജനിപ്പിക്കുന്നു; അതു് അവളെ വിരക്തയാക്കിത്തീർക്കുന്നു. പിംഗള മനുഷ്യജീവിതത്തെപ്പററി ആദ്യമായി ആലോചിച്ചുതുടങ്ങിയതു് ഈ അവസരത്തിലാണു്. അവളുടെ മനസ്സു ക്രമത്തിൽ തത്ത്വചിന്തയിലേക്കു കടന്നു. ജീവിതം ക്ഷണികമാണെന്നു് അവൾ ഒന്നാമതായി മനസ്സിലാക്കുന്നു.

കാലത്തുമുച്ചയ്ക്കുമന്തിക്കും രാവിലും
കാലൻതൻ വെണ്മഴു കൈയെടാതെ
ആയുർദ്രുമൂലത്തിലാഞ്ഞാഞ്ഞുവെട്ടുന്നു-
ണ്ടായതു ഹൃൽസ്പന്ദവേദ്യമാകും.

എന്നാണു് ആ അവസരത്തിൽ പിംഗള പറയുന്നതു്. മനുഷ്യൻ ഐഹികജീവിതത്തിൻെറ മേന്മയിൽ ഭ്രമിക്കുന്നതു് അർത്ഥശൂന്യമാണെന്നും സൗന്ദര്യാദിവിലാസങ്ങൾ സ്വപ്നതുല്യങ്ങളാണെന്നും അവൾ കാണുന്നു.

പുൽക്കൊടിത്തുമ്പിലെ നീർത്തുള്ളി കാലത്തൊ-
ന്നർക്കൻതൻ ചെങ്കതിരേററിടുമ്പോൾ

വാർമഴവില്ലിലേ വർണ്ണങ്ങൾ വീശുന്നു;
കേമമായ് മിന്നുന്നു മാത്രനേരം;
അപ്പുറമാവിയായ് മായുന്നു; മദ്രൂപ-
ദർപ്പമേ! നീയതു കണ്ടതുണ്ടോ?

എന്നു പിംഗള തന്റെ സൗന്ദര്യദർപ്പത്തോടുതന്നെ ചോദിക്കുന്നു. ഇങ്ങനെ ക്രമപ്രവൃദ്ധമായിത്തീർന്ന തത്ത്വചിന്ത ആ സൗന്ദര്യധാമത്തെ പിറെറ ദിവസം വല്ക്കലവേഷ്ടിതവിഗ്രഹയായ ഒരു സന്ന്യാസിനിയാക്കിത്തീർക്കുന്നു.

കഥ ഇവിടെ അവസാനിക്കുന്നുവെങ്കിലും ദേശാഭിമാനിയായ കവി തന്റെ മാതൃഭൂമിയുടെ മാഹാത്മ്യത്തെക്കൂടി പുകഴ്ത്തിക്കൊണ്ടാണ് കാവ്യം അവസാനിപ്പിക്കുന്നത്.

എൻതായേ, വെന്നാലുമൂഗേപദക്ഷേത്രമേ!
ചിന്താതിവർത്തിതാൻ നിൻ മാഹാത്മ്യം.
ഓരോരോ പൂഴിയുമമ്മയിൽ മിന്നുന്ന-
തോരോരോ യോഗീന്ദ്രവിഗ്രഹാണു.

*          *          *          *

അഞ്ജനവർണ്ണനെ പ്രത്യക്ഷമാക്കിട്ടു-
മഞ്ജുവയസ്സിലും നിൻ കിടാങ്ങൾ,

*          *          *          *

കാലനെക്കൊല്ലിക്കമീശനെക്കൊണ്ടു; തൻ-
ഫാലത്തിൽ ചാർത്തിക്കും രേഖ വേറേ.

മാതൃഭൂമിയെപ്പററി പറയേണ്ടിവരുമ്പോൾ കവിയുടെ വാക്പ്രസരം പുളകോൽഗമകാരിയായിത്തീരുന്നതിനുള്ള അനേകം ഉദാഹരണങ്ങളിൽ ഒന്നു മാത്രമാണിതു്.

മഹാകവിയുടെ മനോധർമ്മവൈശിഷ്ട്യം പിംഗളയിലെ ഓരോ വരിയിലും കാണാം. അദ്ദേഹത്തിന്റെ മററു കൃതികളെപ്പോലെ തന്നെ ഈ കൃതിയും ലോകോത്തരമായിട്ടുണ്ടെന്നു ചുരുക്കത്തിൽ പറയാം. ഒരു യഥാർത്ഥഭാഷാഭിമാനിയും നിരൂപകവര്യനുമായ മേജർ സർദാർ കെ. എം. പണിക്കരവർകൾ പ്രസ്തുതകൃതിയെപ്പററി ഒരിടത്ത് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:—

"........ആദ്യം തൊട്ട് അവസാനംവരെയുള്ള വർണ്ണനകൾ പ്രതിഭാവിലാസത്താലും രചനാസൌകുമാര്യത്താലും പദഭംഗിയാലും സവിശേഷം ആസ്വാദ്യമായിരിക്കുന്നു........ മി. പരമേശ്വരയ്യരുടെ പ്രതിഭാശക്തി ഈ കാവ്യത്തിൽ ലളിതവേഷംപൂണ്ട്, ആ ചൈത്രപൌർണ്ണമിനാളിൽ സർവ്വാലംകൃതയായി പഞ്ചേന്ദ്രിയാമൃതപാനപാത്രമായി വാണ പിംഗളയെപ്പോലെ, വിളങ്ങുന്നു എന്നു പറയാം........... എല്ലാംകൊണ്ടും മി. അയ്യരുടെ കൃതികളിൽ ഒന്നാംസ്ഥാനത്തെ അർഹിക്കുന്ന ഒരു വിശിഷ്ടകാവ്യമാണ് "പിംഗള".

മററു ഖണ്ഡകാവ്യങ്ങൾ

ഭക്തിദീപിക, ചിത്രശാല, മംഗളമഞ്ജരി, സുജാതോദ്വാഹം, ദീപാവലി, ചിത്രോദയം, ചൈത്രപ്രഭാവം മുതലായ ഉള്ളൂരിന്റെ ഖണ്ഡകാവ്യങ്ങളിൽ ഓരോന്നിനേയും പററി പ്രത്യേകം നിരൂപണം ചെയ്യാനൊരുങ്ങുന്നപക്ഷം, ഈ അധ്യായം ക്രമത്തിലധികം നീണ്ടുപോയേക്കാം. അതിനാൽ അവയെപ്പററി ചുരുക്കത്തിൽ പ്രതിപാദിച്ചു തൃപ്തിപ്പെടാനേ നിവൃത്തിയുള്ളൂ.

ഒരു വേടനായ 'ചാത്തന്റെ' സൽഗതിയെ വിവരിക്കുന്നതാണ് ഭക്തിദീപിക. പത്മപാദാഭിധാനത്താൽ

പ്രസിദ്ധനായ സനന്ദനൻ എന്ന ശങ്കരാചാൎയ്യശിഷ്യൻ ബാല്യത്തിൽ ശ്രവിക്കാനിടയായ പ്രഹ്ലാദോപാഖ്യാനത്താൽ സമാകൃഷ്ടനായി നരസിംഹമൂൎത്തിയെ കൺമുമ്പിൽ കാണാനുള്ള കൊതികൊണ്ടു കഠിനമായ തപസ്സുചെയ്തുവെന്നും ചാത്തന്റെ സഹായത്താൽ ഒടുവിൽ നരസിംഹമൂൎത്തിയെ കണ്ടുവെന്നുമുള്ള കഥയാണു് ഭക്തിദീപികയിലെ ഇതിവൃത്തം. സഹജമായ കവിതാപാടവത്തോടുകൂടി കവി ഈ കഥ സരസമായി പ്രതിപാദിച്ചിരിക്കുന്നു. നിരക്ഷരകുക്ഷിയായ ചാത്തൻ പച്ചമലയാളത്തിൽ സംസാരിക്കുന്നതും മററും വളരെ സ്വാഭാവികമായിട്ടുണ്ടു്. ചാത്തന്റെ പരോപകാരതൽപരതയും അനഹങ്കാരിതയും സനന്ദനന്റെ വിദ്യാഗൎവ്വും കവി വളരെ ഭംഗിയായി ചിത്രീകരിച്ചിരിക്കുന്നു. ഈശ്വരനെപ്പററിയോ നരസിംഹാവതാരത്തെപ്പററിയോ ഒന്നും അറിവില്ലാത്ത ചാത്തൻ നരസിംഹം ഒരു വെറും കാട്ടുമൃഗമാണെന്നു ധരിച്ചു് അതിനെ കഴുത്തിൽ കയറിട്ടു വലിച്ചു സനന്ദനന്റെ അടുക്കലേക്കു കൊണ്ടുപോകുന്ന ഭാഗവും മററും വേടപ്പുരിഷയുടെ ഹൃദയനൈൎമ്മല്യത്തേയും ഋജുസ്വഭാവത്തേയും കണ്ണാടിയിലെന്നപോലെ പ്രതിബിംബിപ്പിക്കുന്നവയാകുന്നു.

രൌദ്രരസം സ്ഫുരിക്കുന്ന ഘട്ടങ്ങളെ ചിത്രണംചെയ്യുന്നതിനു കവിക്കുള്ള പാടവം അന്യാദൃശമാണു്. താഴെക്കാണുന്ന വരികൾ നോക്കുക:—

ആക്കത്തും കനൽക്കട്ടയ്ക്കൊപ്പമായ് ജ്ജ്വലിച്ചുക,-
ണ്ണാക്കൊലക്കട്ടാരിനാ,ക്കാച്ചുളുക്കാളും ഗളം,
ആച്ചലന്മദോഗ്രഭ്രൂ,വാൎത്തിങ്കൾപ്പൊളിദ്രംഷ്ട്ര-
യാസ്സ്ഫുടാഘടാകല്പഭീമമാമാസ്യച്ഛിദ്രം,

ആക്രുത്ത വൈരക്കമ്പികൊത്തു നിണ്ടെഴും രോമ,—
മാക്കൃതാന്താസൃക്പാനതൃപ്യപാത്രമാം നഖം,—
ആയിരക്കോടിക്കണക്കർച്ചേൻദ്രിച്ചൊര-
ക്കായം—ഉൾക്രോധത്തിതൻ മൂർത്തമാം വിജൃംഭണം,—
ആകണ്ഠം സിംഹാകാരമപ്പുറം നരാകാരം,
ഭീകരം—രോമാഞ്ചദം—മൂർച്ഛനം—സന്ദോഹകം—
ആക്കതാൻ നോക്കാം ഹരേ! താദൃശം ഭവദ്രൂപ—
മാക്കമാരനാമങ്ങേ പ്രഹ്ലാദനേകന്നെന്ന്യേ?

*   *   *   *

ആക്കൽത്തൂൺ രണ്ടായ്പ്പിളന്നാഞ്ഞൊററച്ചാട്ടംകൊണ്ടു
മൂർഖനാം ഹിരണ്യൻെറ മൂർദ്ധാവിൽക്കതിച്ചേറി,
കെട്ടിയൊന്നമത്തിയെല്ലത്രയും ഞെരിച്ചുങ്ങ-
മഷ്ടിചെയ്യല്ലാല്പമായ്, ദ്രംഷ്ട്രപ്പല്ലാഞ്ഞിഞ്ഞൂന്നി,
മാറിടം നഖങ്ങളാൽ ന്തരന്താറായിക്കീറി,-
ധാരധാരയായ്ച്ചാട്ടും ചോരനീർ കടിച്ചാടി,
വീരനീരാട്ടാന്നണിപ്പോർവെററിപ്പൂമാലയായ്
വൈരിതന്നാന്ത്രം ചൂടി,ച്ചെഞ്ചുവപ്പൃഗിക്കേററി
ക്രോധത്തി കെടാസ്സയാൽപ്പിന്നെയും രോദഃകണ്ണം
ഭേദിക്കും ഘോരോൽക്രോശം കൈവളത്തസ്സൽപ്രഭു
താനും തൻഭക്താഗ്ര്യനും മാത്രമായ്ശേഷിച്ചൊരാ
സ്ഥാനത്തിൽപ്രവേശിപ്പാനന്യനാരൊരാളർഹൻ?

ഇംഗ്ലീഷിൽ 'സ്റ്റാൻസാ' എന്ന പറയുന്ന പദ്യഖണ്ഡികാസംവിധാനം മലയാളത്തിൽ ഇദംപ്രഥമമായി ഏപ്പെടുത്തിയതു് ഉള്ളൂരും അതു് ഈ കാവ്യത്തിലുമാണു്. ഓരോ ഖണ്ഡികയിലും പന്ത്രണ്ടു വരിവീതം അടങ്ങിയിരിക്കുന്നു.

അമേരിക്കക്കാരിയായ മിസ്സ് മേയോ ഭാരതീയവനിതകളെ ആക്ഷേപിച്ചുകൊണ്ടു് ഒരു പുസ്തകമെഴുതിയതായി കണ്ടപ്പോൾ ദേശാഭിമാനത്താൽ വിജൃംഭിതനായ കവി നിർമ്മിച്ചതാണു് ചിത്രശാല. അന്നും ഇന്നും ഭാരതത്തിൽ പുരുഷന്മാരെക്കാൾ സ്ത്രീകൾക്കതന്നെയാണു് മേന്മയെന്നു സ്ഥാപിക്കയാണു് അതിന്റെ ഉദ്ദേശ്യം. പുരാണചിത്രങ്ങൾ വിടർത്തിക്കാണിച്ചുകൊണ്ടു് വ്യാസഭഗവാൻ വിമാതാവായ അമേരിക്കയെ ഭാരതീയസ്ത്രീമാഹാത്മ്യം വർണ്ണിച്ചുകേൾപ്പിക്കുന്ന രീതിയിലാണു് കവി ഈ കാവ്യം എഴുതീട്ടുള്ളതു്. പലതും കാട്ടിയതിനു ശേഷം വ്യാസൻ പറയുകയാണു്:—

എൻപുരാണേതിഹാസദുഗ്ദ്ധാബ്ധിമഥനത്തിൽ
ജൃംഭിപ്പൂ നഞ്ഞായ് പുമാൻ; അമൃതായ് വധൂടിയും.
കണ്ടേക്കാമങ്ങേവശം മറുമട്ടിലും രേഖ;
രണ്ടിലും തമ്മിൽ ഭേദം നാരിയെന്നോർത്താൽ മതി.
ഭാരതം പണ്ടേ പരാശക്തിയിൽ പ്രതിഷ്ഠിതം;
ഭാരതം സ്ത്രീജാതിയിൽ ദേവതാബുദ്ധിവ്രതം.

ഈ അഭിപ്രായം സ്ഥാപിക്കുന്നതിനു പല സ്ത്രീരത്നങ്ങളുടേയും ചരിത്രങ്ങൾ കവി പുരാണങ്ങളിൽ നിന്നുദ്ധരിച്ചു വിവരിക്കുന്നുണ്ടു്.

അത്യന്തം ഹൃദയങ്ഗമമായ ഈ കവിതയിലെ രചനാരീതി കാണിക്കുവാൻ ശ്രീകൃഷ്ണന്റെ ചിത്രത്തിൽ ഒരു ഭാഗം താഴെ ഉദ്ധരിക്കാം.

കുഞ്ഞുകണ്ണുന്നീറുപുര കൽത്തുറുങ്കു; തായ്മുലപ്പാൽ
നഞ്ഞുചാറു; മൃതപ്രായർ മാതാപിതാക്കൾ.

മാതുലന്റെ കല്പനയാൽ മത്സ്യപാശർ ജിഘാംസുക്കൾ—
മാട്ടപോലും—ശപസിക്കന്ന മാരുതൻപോലും,
ദേവകൾക്കമവരിൽത്താൻ സ്നേഹമുള്ളിലെന്നതോന്നു-
മാവിരിഞ്ചപ്രമുഖർതന്നകൃത്യം കണ്ടാൽ.
ആയവക്ക് സകലക്കും ഹാനിചേർത്തു സുജനങ്ങൾ—
ക്കായർകുലച്ചെറുപൈതലാനന്ദമേകി.
പള്ളിയോടക്കുഴൽവഴി പാലമൃതുമഴപെയ്തു
കല്ലിനേയുമലിയിച്ചു കല്യാണമേഘം.
സത്തുകൾക്കു മഖത്തിങ്കൽക്കാൽ കഴുകം; തനിക്കൊരാൾ
ഭക്തനായാലവന്നേതു ദാസ്യവും ചെയ്യും;
കേഴുമൊരുസതിക്കേകും പട്ടുസാരി; കൃപണനെ
യേഴുനിലമാളികയിലേററിപ്പുലർത്തും.
ചമ്മട്ടിയും കൈയുമായിദ്ധർമ്മക്ഷേത്രപ്പോക്കളത്തി-
ലമ്മഹാത്മാവർജ്ജുനൻ തന്നകം തെളിവാൻ
തേർത്തടത്തിൽനിന്നുകൊണ്ടു ചെയ്തു ദിവ്യഗാനമിന്നും
പാർത്തലത്തിൻ ദരികളിൽ മാറെറാലിക്കൊൾവൂ.
നാഥനന്നു നൽകിയോരു നാന്മറപ്പാൽനവനീതം;
നാദബ്രഹ്മചൈതന്യത്തിൻ നവാവതാരം;
വാനിലേറവുമെഴുന്തുറ കല്പടവുള്ളോരു കോണി;
മാനസംപോയ് മുഴുകേണ്ടും ജാഹ്നവീതീർത്ഥം.
കാര്യസാരം കഥിച്ചോരക്കർമ്മയോഗമാർഗ്ഗദർശി-
യാര്യഭൂമിക്കായുഗാന്തമാചാര്യാചാര്യൻ.

താഴെ കാണുന്ന വരികൾ പാഞ്ചാലീപ്രശസ്തിയിൽ പെട്ടവയാണു്.

ഭാരതപ്പോർ ജയിച്ചതു ഫൽഗുനന്റെ ധനുസ്സല്ല;
മാരുതിതൻ മർമ്മഭിത്താം ഗദയുമല്ല;
ശൌരിയുടെ ചക്രമല്ലാ, സ്സാധ്വികൾക്കു മുടിപ്പൂൺപാം
കാറൊളിവാർകുഴലി തൻ കൈശികഖഡ്ഗം.
ഹാ! ജഗതീധൂമകേതു നാഗകേതുവരുൾചെയ്തു,
രാജസൂയജലാർദ്രമാം ദ്രൗപദീകേശം
എന്നു തൊട്ടു തദനുജ, നന്നുവിട്ടു കൌരവരെ-
പ്പുണ്യലക്ഷ്മി; കടാക്ഷിച്ചു കാസരവാഹൻ.
അന്നഴിഞ്ഞ കബരിക്കു പിന്നെയെണ്ണതടവല-
ക്കന്നനുടെ കലപ്പുററ കണ്ഠരക്തത്താൽ;
പൂഴിയിങ്കലിഴയുമക്കാളഭോഗിയുടെ ഭുക്തി
പാഴനാമപ്പാതകിതൻ പ്രാണമരുത്താൽ.
ആവധുവിൻ തപശ്ശക്തിയാർക്കു വാഴ്ത്താം? വാസുദേവൻ
ഭാവശുദ്ധയവൾക്കെന്നും പ്രത്യക്ഷദാസൻ.
തൻദുഷ്കുലമഴിക്കുവാൻ ധാർത്തരാഷ്ട്രൻ തുടങ്ങവേ
തന്തുവായശാലയായി ചൂതുമണ്ഡപം.
മററമവൾക്കലകിന്നു കുക്ഷിപൂർത്തി വരുത്തുവാൻ
വററുചീരയിലയൊന്നിൻ വഴങ്ങൽ പോരും;
കൈക്കു കേറിപ്പിടിക്കുന്ന കാമുകനെപ്പതിപ്പിക്കാൻ
ദൃക്കിൽനിന്നു തെറിക്കുന്ന തീപ്പൊരിപോരും.

1093-ൽ ശ്രീമൂലം മഹാരാജാവു തിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ച് എഴുതി അടിയറവെച്ച കൃതിയാണ് മംഗളമഞ്ജരി. സ്രഗ്ധരാവൃത്തത്തിൽ നൂറൊന്നു പദ്യങ്ങളടങ്ങിയ ആ കാവ്യം എഴുതിത്തീക്കു ന്നതിനു കവിക്കു പത്തോ പതിനഞ്ചോ ദിവസം മാത്രമേ

ചിലവാക്കാൻ കഴിഞ്ഞുള്ളൂ. വെറും രാജ്യഭരണവൃത്തത്തെ വർണ്ണിക്കുന്ന ഒന്നായിരുന്നിട്ടും കവിയുടെ പ്രതിഭാശക്തി അതിനെ കാവ്യഗുണസമ്പുഷ്ടമാക്കിത്തീർത്തിരിക്കുന്നു. ശബ്ദഭംഗിയിൽ മലയാളത്തിലേ ഏതു കൃതിയേയും അതിശയിക്കത്തക്ക മെന്മ മംഗളമഞ്ജരിക്കുണ്ട്.

മൂലംനാൾ മുററുമാള്ളും മുഴുസുകൃതഫലം,
　　മുഖ്യവഞ്ചിക്ഷിതിശ്രീ-
മൂലം, മൂർദ്ധാഭിഷിക്തവ്രജമുകുടമിള-
　　ന്മുഗ്ദ്ധമുക്താകലാപം,
പാലംഭോരാശികന്യാപതിഭജനപരാ-
　　ധീനൻ, മന്യൂനകീർത്തി-
ക്കാലംബം, രാമവർമ്മാഭിധ,മവനകലാ-
　　ലാലസം, ലാലസിപ്പൂ.
ശൈലപ്രസ്ഥത്തിൽനിന്നും ഝടിതി പടുതര-
　　പ്രൌഢിയൊക്കെക്കൊണ്ടു ചാടി-
ക്കൂലംകുത്തിക്കുതിക്കും കുടില തടിനികൾ-
　　ക്കുള്ള കോലാഹലത്താൽ
ആലംബംവിട്ടു കേഴും ജനതയുടെ ഹിത-
　　ത്തിന്നു നന്നായനേകം
പാലംകെട്ടിപ്പൂ മേന്മേൽ പരിഹസിതസരി-
　　ദ്ധാമരൻ രാമരാജൻ.
നിർമ്മര്യാദം നിരാലംബനനൃപവരനിരാ-
　　സത്തിനദൃക്തനാകും
ശർമ്മണ്യക്ഷോണിമാതിൻ ശമലമുടലെഴും
　　വേനനെത്തീനനാക്കി

ശർമ്മം ലോകത്തിനേകുന്നതിനു പരികരം
കെട്ടി മുന്നിട്ടു നില്ക്കും
ധർമ്മജ്ഞൻ ജോർജ്ജുമന്നന്നൊരു പഴയപുറം-
പ്രാണനീമാനനീയൻ.

വന്മേധാശാലിയാമീവരവിഭവനജാ-
താരി ഭൂപാരിജാതം
ചെമ്മേ പാലിച്ചു മേന്മേലുദയസമുദയം
തഞ്ചിടും വഞ്ചിനാടേ!
സമ്മേളിക്കാതെയെന്തുണ്ടൊരു ശുഭമവിടെ-
യ്ക്കിന്നു സൂക്ഷ്മം നിനച്ചാ-
ലമ്മേ! ഭാവൽകഭാഗ്യോൽകരമഹിമകരനി-
ത്തമ്പുരാനംബുരാശി.

ഇത്യാദിപദ്യങ്ങൾ ഈ വാസ്തവത്തെ ഉച്ചൈസ്തരാം ഉൽഘോഷിക്കുന്നവയത്രേ.

സുജതോദ്വാഹം ചമ്പുവിനെപ്പററി മൂന്നാമദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. ഭാഷയിലുണ്ടായിട്ടുള്ള ചമ്പൂകാവ്യങ്ങളുടെ കൂട്ടത്തിൽ അപ്രധാനമല്ലാത്ത ഒരു സ്ഥാനം പ്രസ്തുതചമ്പുവിനും ഉണ്ടെന്നു മാത്രമല്ലാതേ അതിൽ കൂടുതലായി അതിനെപ്പററി നിരൂപണരൂപത്തിൽ വല്ലതെങ്കിലും പറയാൻ സ്ഥലമനുവദിക്കുന്നില്ല.

സന്മാർഗ്ഗപ്രതിപാദകങ്ങളായ അഞ്ഞൂറു ശ്ലോകങ്ങളടങ്ങിയ ഒരു കൃതിയാണു് ദീപാവലി. പദ്യങ്ങൾ എല്ലാം അനുഷ്ടുപ്‌വൃത്തത്തിലാണു് എഴുതപ്പെട്ടിട്ടുള്ളതു്. ഒരു 'സുഭാഷിതസംഗ്രഹ'ത്തിന്റെ സ്ഥാനം ഈ പുസ്തക

ത്തിനുണ്ട്. വിനയം, ഉദ്യമം, ക്ഷമ, സന്തുഷ്ടി എന്നു തുടങ്ങിയ ഇരുപത്തഞ്ചു വിഷയങ്ങളെ തിരഞ്ഞെടുത്തു് ഓരോ വിഷയവും ഇരുപതു പദ്യങ്ങൾ വീതം വിനിയോഗിച്ചു പ്രപഞ്ചനം ചെയ്തയാണു് ഇതിൽ ചെയ്തിട്ടുള്ളതു്. പദ്യങ്ങളിൽ അധികവും പ്രാചീനാശയങ്ങളെ പ്രതിബിംബിപ്പിക്കുന്നവയാണു്. സ്വകപോലകല്പിതങ്ങളായ ആശയങ്ങളടങ്ങിയ പദ്യങ്ങളും ഇല്ലെന്നില്ല. പ്രസംഗം ചെയ്യുന്നവർ, വിശിഷ്യ വിദ്യാർത്ഥികൾക്കു്, സന്ദർഭോചിതങ്ങളായ പദ്യങ്ങളുദ്ധരിക്കാൻ ദീപാവലി അത്യന്തം പ്രയോജകീഭവിക്കുന്നതാണു്.

ചിത്രോദയവും ചൈത്രപ്രഭാവവും തിരുവിതാംകൂർ ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ അപദാനങ്ങളെ പ്രകീർത്തനം ചെയ്തുകൊണ്ടെഴുതപ്പെട്ടിട്ടുള്ള രണ്ടു ഖണ്ഡകൃതികളാണു്. രണ്ടാമത്തേതു് 'ക്ഷേത്രപ്രവേശനവിളംബരംമൂലം വഞ്ചിഭൂമിയുടെ കൃതയുഗസ്രഷ്ടാവായി വാണരുളുന്ന' തിരുമനസ്സിലെയ്ക്കു സമർപ്പിക്കപ്പെട്ടതാണെന്നു മാത്രമേ ഒരു വ്യത്യാസമുള്ളു.

താഴെക്കാണുന്ന വരികൾ ചൈത്രപ്രഭാവത്തിലുള്ളവയാണു്.

"ഒരു മഹാശ്ചര്യമെന്തുണ്ടിതിൽപ്പരം? വഞ്ചിനാട്ടി-<br>
ലൊരു നരവരൻ, നവയൌവനാരൂഢൻ—<br>
ഒരു വെള്ളക്കടലാസു തിരുമുമ്പിൽ—അതിനുള്ളി-<br>
ലൊരു ചെറുവിളംബരമോങ്കാരപ്രായം—<br>
ഒരു പേന മേശമേൽനിന്നെടുക്കൽ—ആ വിളംബര-<br>
മൊരുകുറി വഴിപോലെ വായിച്ചു നോക്കൽ—

ഒരു സന്തോഷാശ്രുധാര തിരുമിഴിവിട്ടൊഴുകൽ-
ഒരു സർവ്വാംഗീണമാകും കോൾമയിർക്കൊള്ളൽ-
ഒരു തൃക്കൈവിളയാട്ടം—ലഭിക്കുകയായ് ജഗതി-
ക്കൊരുകൃതയുഗത്തിന്റെ ശുഭാവതാരം!
തിരുവിതാംകൂറിലേതു രാജകീയക്ഷേത്രത്തിലു-
മൊരുഹിന്ദുവിന്നു കേറിത്തൊഴുവാൻ മേലിൽ
ഒരു തടസ്സവുമില്ല ജാതികൊണ്ടെന്നൽഘോഷിക്കു-
മൊരു ദിവ്യനിദേശമാണാവിളംബരം.
ഒരു വിശിഷ്ടോപനിഷത്തീശാവാസ്യപ്രതീകാശ-
മൊരു ധർമ്മദിഗ്വിജയദുന്ദുഭിധ്വാനം,
ഒരു പൂർവ്വദുരാചാരപരമ്പരാധ്വംസമന്ത്ര-
മൊരു നവ്യസത്തന്ത്രസാമഗഗാനം.
സ്ഫുടമതു, കൃഷ്ണവർണ്ണം, തനുരൂപ,മനല്പാർത്ഥം,
വടപത്രശായിയായ ഹരികണക്കേ.
ഒരു തെല്ലും പതറിയില്ലവിടുത്തെക്കരൾത്തട-
മൊരുശങ്കാദോലയിലുമൂയലാടീല.
ഒരുലേശം വിറച്ചീല വലന്തൃക്കൈയിലെപ്പേന-
യൊരുവീർപ്പുതുള്ളി മെയ്യിലങ്കുരിച്ചീല.
വരയ്ക്കുകയത്രേ ചെയ്തു തൂലികകൊണ്ടവിടുന്നു
ഭാരതഭൂദേവിയുടെ യഥാർത്ഥചിത്രം;
കുറിക്കുകയത്രേ ചെയ്തു ഗുണനിധി ഭാഗധേയ-
ഗരിഷ്ഠമാം കേരളത്തിൻ കീർത്തിജാതകം.
തിരുത്തുകയത്രേ ചെയ്തു ഹരിജനനിടിലത്തിൽ-
പ്പരമേഷ്ഠി വിന്യസിച്ച ദുരക്ഷരങ്ങൾ.
ഒരുതുള്ളിമഷി ഹിന്ദുമതഭഗവതിയുടെ
തിരുനെറ്റിയിൽക്കസ്തൂരീതിലകമായി;

ശുതിമിഴിക്കഴകെഴമഞ്ജനമായ്; തൃക്കഴത്തി-
ന്നരിയോരു നീലരത്നപ്പതക്കമായി.
അയിത്തമാം വിന്ധ്യനെത്തൻ പാദപ്രഹാരത്താൽത്താഴ്ത്തി-
യയത്നമീ നരനരവഗസ്ത്യകല്പൻ;
അയിത്തമാം ബലിക്കേകിയഹിലോകവാസം ഹരി-
ഹയ സഹോദരനാമീവാമനോപമൻ.

* * * *

ഗാന്ധിജിക്കപോലുമൊരു മോഹനമാം ദിവാസ്വപ്നം;
ഭ്രാന്തരാകും കവികൾക്ക ഭാവനാചിത്രം;
വിപ്ലവത്തിൻ വിദൂരമാം വിഹായസമണ്ഡലത്തി-
ന്നപ്പുറത്തുള്ളൊരുഗോളമസ്പഷ്ടദൃശ്യം:—
അതിനെയിങ്ങാകർഷിച്ച ഹസ്തഗതമാക്കിയല്ലോ
വിധിവത്താമൊരു സൂക്തമോതിയിദ്ദേവൻ.
തന്നുടയ തൂലികയാം യോഗദണ്ഡം നിലത്തുന്നി-
ത്തന്നുവല്ലോ നാകമൊന്നീ നവ്യഗാധേയൻ.
വളരെ വർഷങ്ങളായിസ്സഹസ്രശാഖകൾ വാച്ച
വളന്നീടുമയിത്തമാം വിഷവൃക്ഷത്തെ
ഒരു വെട്ടാഞ്ഞോങ്ങിവെട്ടി മറിച്ചിട്ടുവല്ലോ താഴെ-
പ്പരശുരാമോർവ്വിയിലിപ്പരശുരാമൻ.
വിരൽചൂണ്ടിക്കാട്ടി ലോകം ചിരിക്കും കല്ലായിരുന്ന
ഭരതക്ഷ്മാഭിധയാകുമഹല്യയാളെ
ശ്രീലമാം തൻ പുരാതനരൂപമേകിക്കാത്തുവല്ലോ
ബാലരാമചന്ദ്രനാമിബ്ബ്രാഹ്മജശ്രേഷ്ഠൻ.
ലോകഗുരു ശങ്കരൻെറ ജന്മദാത്രി വഞ്ചിഭൂമി
കാകവന്ധ്യയല്ലെന്നിന്നു കാണിച്ചു കാലം.

ക്കുതെക്കററത്താണിരിപ്പതിദ്ദേവതയെന്നാലു,മില്ല
തെക്കിന്നു സവ്വോത്തരമായി തൽസ്ഥാനം.
ഈ മലയവായുവിന്റെ വെന്നിക്കൊടിക്കുറ പാറും
സോമചൂഡശേഖരൻതൻ ശിരസ്സിൽപ്പോലും.
മറയുമിച്ചന്ദനത്തിൻ പരിമളത്തിങ്കൽ മേലി-
ലാരയിലെദ്ദുരാചാരപൂതിഗന്ധങ്ങൾ.
മഞ്ജുളാംഗി! ഭരതോർവ്വി! ഭവതിയിന്നാഢ്യയായി
മഞ്ഞുമലവൈരമുടി മൌലിയിൽച്ചൂടാൻ;
വിൺപുഴയാം മുത്തുമാല മാറിടത്തിലണിയുവാ-
നമ്പർപോലുമൃഷിമാതാവെന്നു പുകഴ്ത്താൻ.

ഖണ്ഡകൃതികൾ.

വള്ളത്തോളിന്റെ സാഹിത്യമഞ്ജരിപോലെ, ഖണ്ഡകവിതാസമാഹാരരൂപത്തിൽ ഉള്ളൂർ ഇതേവരെയായി കിരണാവലി, താരഹാരം, അരുണോദയം, തരങ്ഗിണി, മണിമഞ്ജുഷ, ഹൃദയകൗമുദി, രത്നമാല എന്നിങ്ങനെ ഏഴ് പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇവയിൽ കൂട്ടുകവിതകളിൽ ചരിത്രനായകനെഴുതിയ ഭാഗങ്ങൾ മാത്രം കൂട്ടിച്ചേർത്തച്ചടിപ്പിച്ചിട്ടുള്ള 'അരുണോദയ'ത്തെപ്പററി മുൻപൊരിക്കൽ പ്രസ്താവിച്ചുകഴിഞ്ഞിട്ടുണ്ട്. മററ് ആറു പുസ്തകങ്ങളിലായി ആകെ നൂറോളം ഖണ്ഡകൃതികൾ അടങ്ങിയിരിക്കുന്നു. നൂററിൽ ചില്വാനം പദ്യങ്ങൾ വീതമുള്ള ഒരു നേർച്ച, മാലതി, ഒരു സ്വപ്നം, മിഥ്യാപവാദം ഇത്യാദി സാമാന്യം ദീർഘമായ കൃതികൾ മുതൽ, പതിന്നാലു വരി വീതം മാത്രമുള്ള 'ഭാവി' 'കാലം' എന്നീ ഗീതകങ്ങൾ വരെയുള്ള കാവ്യഖണ്ഡങ്ങൾ ഇക്കൂട്ടത്തിൽ

കേരള സാഹിത്യ അക്കാദമി

പെടുന്നു. അതുപോലെ, പുരാണകഥകളെ ഇതിവൃത്തമായി സ്വീകരിച്ചു പഴയരീതിയിലെഴുതീട്ടുള്ള കൃതികളും, ചരിത്രവിഷയങ്ങളെ അധികരിച്ചു രചിച്ചിട്ടുള്ള കവിതകളും, പുതിയ രീതിയിൽ പ്രകൃതിക്കു പ്രാധാന്യം കല്പിച്ചു വർണ്ണനപ്രധാനമായി നിർമ്മിച്ചിട്ടുള്ള ഗാനങ്ങളും, ഇന്നത്തെ സമ്പ്രദായത്തിൽ എഴുതീട്ടുള്ള ആത്മരഹസ്യവാദികളായ ഗീതകങ്ങളും ഇവയിൽ കാണാം.

'പച്ചമലയാള'ത്തിനു പ്രചുരപ്രചാരം സിദ്ധിച്ചിരുന്ന ഒരു കാലത്തു് കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, കണ്ടത്തിൽ നാരായണമേനോൻ എന്നിവരെ അനുകരിച്ചെഴുതിയതാണു് 'ഒരു നേർച്ച്'. കന്യാകുമാരിസ്തവം, പെരിയാററിനോടു്, ഒരു മഴത്തുള്ളി, സൗഭ്രാത്രഗാനം, വിശ്വവിജയം, ഹീര, മൃണാളിനി, ശിവഗീത, മിഥ്യാപവാദം, രാമശാസ്ത്രി മുതലായവ സഹൃദയന്മാരുടെ സശിരഃകമ്പമായ ശ്ലാഘയ്ക്കു പാത്രീഭവിച്ചിട്ടുള്ള ഖണ്ഡകവിതകളാകുന്നു. കവിയുടെ ഉല്ലേഖചാതുര്യവും പ്രതിഭാശക്തിയും ഇവയിൽ എവിടെയും തെളിഞ്ഞു കാണാം. ചരിത്രത്തിന്റെ മുക്കിലോ മൂലയിലോ ഒളിഞ്ഞു മറഞ്ഞു കിടക്കുന്ന സംഭവാംശങ്ങളെ തിരഞ്ഞുപിടിച്ചു ഭാവനാശക്തികൊണ്ടു് അത്യുജ്ജ്വലങ്ങളാക്കി സഹൃദയസമക്ഷം അവതരിപ്പിക്കുന്നതിൽ ഉള്ളൂർ കാണിക്കുന്ന വൈദഗ്ധ്യം കേരളത്തിലെ ഇതരകവികളിൽ സാധാരണമായി കാണാത്ത ഒന്നാണു്. ചരിത്രനായകന്റെ ചരിത്രപരങ്ങളായ കവിതകളെ സാമാന്യമായും ശിവഗീതയെ പ്രത്യേകമായും പരാമർശിച്ചുകൊണ്ടു് സുപ്രസിദ്ധനിരൂപകനായ കെ. വി. എം. (ശ്രീമാൻ കെ. വാസുദേവൻ മൂസ്സതു്) എഴുതീട്ടുള്ള ഒരു വിമർശത്തിൽ നിന്നു് ഏതാനും ഭാഗം ഇവിടെ ഉദ്ധരിക്കാം.

"ഭാഷാസാഹിത്യത്തിൻെറ അഭിനവമായ അഭ്യുത്ഥാനത്തിൽ ഏററവും അഭ്യർഹിതമായ ഒരു സ്ഥാനമാണ് കവിതിലകൻ ഉള്ളൂർ പരമേശ്വരയ്യരവർകൾക്കുള്ളതെന്ന സംഗതിയിൽ ആക്കും അഭിപ്രായഭേദമുണ്ടായിരിക്കയില്ല. പണ്ഡിതവരേണ്യനും സാഹിത്യവിദഗ്ദ്ധനുമായ ഈ മഹാകവി ഭാഷാസാഹിത്യത്തിൽ അസാമാന്യമായ ഒരു ചൈതന്യം ഉളവാക്കിട്ടുണ്ടെന്നും സഹൃദയലോകം സമ്മതിക്കാതിരിക്കയില്ല. ഭാരതീയരുടെ പ്രാചീനചരിത്രത്തിൽ ഒളിച്ചുകിടക്കുന്ന ചില ഫക്കികകൾ എടുത്ത്, അവയിൽ തള്ളേണ്ടതു തള്ളി കൊള്ളേണ്ടതു കൊണ്ടു്, അവയെ കവിപ്രതിഭാദർപ്പണത്തിൽ പ്രതിഫലിപ്പിച്ചു് അത്ഭുതപൂർവമായ ഒരു ദീപ്തിയോടും ശക്തിയോടും കൂടി സഹൃദയസമക്ഷം പ്രദർശിപ്പിക്കുവാൻ ഈ മഹാകവിക്കുള്ള സാമർത്ഥ്യം അനിർവ്വചനീയമത്രേ.

"കർദ്ദമത്തിൽ കിടക്കുന്ന കനകദളം കാണുമ്പോൾ അതു കാചഖണ്ഡമാണെന്നു കരുതുന്നതു ലോകസ്വഭാവമാണു്. എന്നാൽ അതുതന്നെ ശാണഘർഷണംകൊണ്ടു വിശോധനം ചെയ്താൽ അപ്പോൾ അതിൻെറ ഔജ്ജ്വല്യം കണ്ടറിവാൻ ലോകത്തിനു കഴിവുണ്ടാകും. ഇതുപോലെയാണു് ഭാരതീയരുടെ ചരിത്രത്തിൻേറയും അവസ്ഥ. കനകദളതുല്യങ്ങളായ അനേകം സംഗതികൾ ചരിത്രത്തിൽ മറഞ്ഞു കിടക്കുന്നുണ്ടു്; അവയെ ജനങ്ങൾ കാചപ്രായമായിട്ടാണു് കരുതി വരുന്നതു്. എന്നാൽ അവ മഹാകവിയുടെ പ്രതിഭയിൽ പതിഞ്ഞു പുറത്തു വരുമ്പോൾ അത്യധികം തിളങ്ങുന്നതായി കാണുന്നുണ്ടു്. അ

വയുടെ തിളക്കത്തിൽ നമുക്ക ഭാരതീയരുടെ ധൎമ്മതത്വങ്ങളം, സ്വഭാവഗുണങ്ങളം, ജീവിതാദർശങ്ങളം മുതലായവ മറവൊഴിഞ്ഞു കാണുവാൻ സാധിക്കുന്നു.

"ചരിത്രത്തിന്റെ ഒരു കോണിൽ മറഞ്ഞു കിടന്നിരുന്ന 'ഹീര'യെ ആരെങ്കിലും പ്രത്യേകം നിർദ്ധാരണം ചെയ്തിരുന്നുവോ? ഉള്ളൂരിന്റെ ഒരു കവിതയായി വന്നപ്പോഴം ആ ഹീരയ്ക്കു് എന്തൊരവസ്ഥാന്തരമാണു് സംഭവിച്ചതു്? നിർവ്യാജമായ സ്വാമിഭക്തിയുടേയും, നിസ്തുലമായ സ്നേഹത്തിന്റേയും എത്ര മഹത്തായ ഒരു തത്വമാണു് ഹീര നമ്മെ പഠിപ്പിക്കുന്നതു്! 'വിശ്വവിജയ'വും ഇങ്ങനെ തന്നെ. ചരിത്രത്തിലേ വിസ്മൃതമായ ഒരദ്ധ്യായത്തിൽ ഒളിഞ്ഞുകിടന്നിരുന്നപ്പോഴം വിശ്വനാഥനെ ആരും കണ്ടിരുന്നില്ല; കാണുവാനൊട്ടു കാംക്ഷിച്ചിരുന്നതുമില്ല. മഹാകവിയുടെ പ്രതിഭയിൽ കൂടി പുറത്തു വന്നപ്പോഴം ആ വിശ്വനാഥൻ വിശ്വജേതാവായ ധൎമ്മവീരനായി വന്നില്ലേ? സ്വധൎമ്മത്തെക്കുറിച്ചു് എത്രയും മഹത്തായ ഒരു ബോധം വിശ്വനാഥനിൽനിന്നു സിദ്ധിക്കുന്നില്ലേ? 'ഹീര'യെപ്പോലെയും 'വിശ്വവിജയ'ത്തെപ്പോലെയും ഒരു ചരിത്രസംഭവമെടുത്തു രൂപപ്പെടുത്തി ജീവൻ നല്കി സഹൃദയസമക്ഷം അവതരിപ്പിച്ച ഒരു ഖണ്ഡകൃതിയാണു് ശിവഗീതയും.

"ആശയഗാംഭീര്യം കൊണ്ടും അലങ്കാരഭംഗികൊണ്ടും മലയാളത്തിൽ ഇതേവരെ ഉണ്ടായിട്ടുള്ള ഖണ്ഡകാവ്യങ്ങളെ സൎവ്വഥാ അതിശയിക്കുന്ന ഈ ശിവഗീത, മതസംബന്ധമായും രാഷ്ട്രീയമായും ആലോചിച്ചുനോക്കുമ്പോഴം

അതിപ്രാധാന്യമുള്ള ഒരു കൃതിയാണ്. ഇതിൽ ഇന്നത്തെ രാഷ്ട്രീയനേതാക്കന്മാർ ഉച്ചസ്വരത്തിൽ ഉൽഘോഷിക്കുന്ന ഹിന്ദുമുഹമ്മദീയമൈത്രിയെ മഹാകവി സാധിതമായ ഒരു തത്ത്വമായിട്ടാണു സ്ഥാപിച്ചിരിക്കുന്നതു്.

"മഹാകവിയുടെ ദൃഷ്ടികൾ ഒരു മുഹമ്മദീയവനിതയായ ആയിഷയിൽ സീത, ദമയന്തി മുതലായ പൌരാണികസതീരത്നങ്ങളിലെന്നപോലെ അത്ര ഗൌരവത്തോടുകൂടിയാണ് പതിയുന്നതു്. പരമേശ്വരയ്യരവർകളുടെ ശിവാജി ഹൈന്ദവമതത്തിലെ പരമരഹസ്യമായ പാതിവ്രത്യമാഹാത്മ്യത്തെ ആയിഷയിൽ അന്യൂനമായി കാണുന്നു. ആ സ്ത്രീ തനിക്കെതിരായ മുഹമ്മദീയരുടെ വംശത്തിൽപ്പെട്ടവളായതുകൊണ്ടു യാതൊരു ഗൌരവക്കുറവും അവളുടെ പാതിവ്രത്യത്തിൽ ശിവാജി കാണുന്നില്ല. ഇതല്ലേ മഹത്തായ സമഭാവന? ഇതല്ലേ മഹനീയമായ മഹിളാരാധന? ഇത്തരത്തിലുള്ള ഉത്തമകാവ്യങ്ങളാണ് ഉത്തിഷ്ഠമാനമായ നവീനഭാരതത്തെ ഉത്തരോത്തരം ഉയർത്തിക്കൊണ്ടുവരുവാൻ ഉപകരിക്കുക."

ഇതിനേക്കാൾ കൂടുതലായ എന്തൊരു പ്രശംസയാണ് ഒരു കവിതയ്ക്കു ലഭിക്കേണ്ടതു്? "ഇൻഡ്യാചരിത്രത്തിന്റെ ഇരുട്ടടഞ്ഞ ഒരു കോണിൽ ചരിത്രശുഷ്കാസ്ഥികളുടെ കൂട്ടത്തിൽ കിടക്കുമ്പോഴും ഹീര കുപ്പയിലെ മാണിക്യക്കല്ലുപോലെ അനർഘമായ ഒരു പാത്രമാകുന്നു. അതു പരമേശ്വയ്യരുടെ ദൃഷ്ടിക്കു വിഷയമാകുകയും അദ്ദേഹത്തിന്റെ ശേമുഷീനികഷത്തിൽ ഉരസുകയും ചെയ്തപ്പോൾ അതിൽനിന്നു് ഉദ്ഭമിച്ച അഖിലമനോരഞ്ജകമായ തേജസ്സു കേവ

ലം അവൎണ്ണനീയമത്രേ'' എന്നെഴുതിയ ശ്രീമാൻ ഡി. പത്മനാഭനുണ്ണി എം. ഏ. ശ്രീമാൻ മൂസ്സതിൻെറ അഭിപ്രായത്തെ പ്രബലമായി പിൻതാങ്ങുകയത്രേ ചെയ്യുന്നതു്. ചരിത്രപരമായ വിഷയങ്ങളെ അധികരിച്ചു് ഉള്ളൂരെഴുതിട്ടുള്ള എല്ലാ കൃതികളുടെ വിഷയത്തിലും ഈ നിരൂപകന്മാരുടെ അഭിപ്രായം യോജിപ്പിക്കാവുന്നതാണെന്നുള്ളതിനു സംശയമില്ല.

ചരിത്രപരങ്ങളല്ലാത്ത 'സുഖം സുഖം', 'പ്രേമസംഗീതം', 'ഭാവനാഗതി' 'ഭൃതകൎണ്ണാടി' 'കവിയും കീൎത്തിയും' 'കീശസന്ദേശം' 'അന്നത്തെ രാത്രി' മുതലായ ഖണ്ഡകൃതികളും അസാധാരണമായ ഭാവനാസമ്പത്തിൻെറ സന്താനങ്ങളാകുന്നു. ദേശാഭിമാനവിജൃംഭകങ്ങളും അധഃകൃതോദ്ധാരണപരങ്ങളും സാഹോദൎയ്യപ്രഖ്യാപകങ്ങളുമായ അനേകം വിശിഷ്ടഗാനങ്ങൾ ഉള്ളൂരിൻെറ ഖണ്ഡകൃതികളുടെ കൂട്ടത്തിലുണ്ടു്. പുരാണകഥകളെ പ്രതിപാദിക്കുമ്പോൾപോലും ദേശാഭിമാനത്തെ വിസ്മരിക്കാത്ത കവി എഴുതുന്ന രാഷ്ട്രീയഗാനങ്ങൾ എത്രമാത്രം ഹൃദയസ്പൃക്കുകളായിരിക്കുമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. ആത്മരഹസ്യവാദികളുടെ പുതിയ കവിതാപദ്ധതിയും ഉള്ളൂരിനു് സുപരിചിതമാണെന്നു് അദ്ദേഹത്തിൻെറ ഖണ്ഡകവിതാസമാഹാരങ്ങളിലെ ചില കൃതികൾ വിളിച്ചു പറയുന്നുണ്ടു്.

ചരിത്രനായകൻെറ കാവ്യതല്ലജങ്ങളെ ശ്രദ്ധിച്ചു വായിച്ചു പഠിച്ചു കൊണ്ടിരിക്കുന്ന കേരളീയരോടു് അദ്ദേഹത്തിൻെറ ഖണ്ഡകവിതകളെപ്പററി ഇതിൽ കൂടുതലായി എന്തെങ്കിലും പറയേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല.

'വിദുരഭിക്ഷ' എന്ന രസകരമായ ഒരു കൃതി കൂടി അടങ്ങിയ ഒരു പുതിയ കവിതാസമുച്ചയം 'രത്നമാല'യുടെ അനന്തരഗാമിയായി ഉടനെ പുറപ്പെട്ടുമെന്നറിയുന്നു. കൗതുകത്തോടുകൂടി നമുക്ക് അതിനെ പ്രതീക്ഷിക്കാം.

ദേശാഭിമാനം

കേരളം അഭിമാനകരമായ പാരമ്പര്യത്തോടുകൂടിയ ഒരു നാടാണെന്നും, അതിനു സ്വന്തമായ ഒരു സംസ്കാരമുണ്ടെന്നുമുള്ള ബോധത്തോടുകൂടി അതിന്റെ അനിതരസാധാരണമായ മഹിമാതിശയത്തെ പ്രകീർത്തിക്കുവാൻ ഒരുമ്പെട്ട ആധുനികകവികളിൽ അഗ്രഗാമി നമ്മുടെ ചരിത്രനായകനാണെന്നുള്ളതു നിസ്തർക്കമത്രേ. ഇന്നത്തെ സ്വാതന്ത്ര്യാഭിലാഷപ്രസ്ഥാനത്തിന്റെ കിരണകന്ദളങ്ങൾ ഈ നാട്ടിൽ പ്രസരിക്കുന്നതിനു വളരെ മുൻപു തന്നേ—അതേ, ഉദ്ദേശം രണ്ടു വ്യാഴവട്ടക്കാലത്തിനു മുൻപുതന്നേ—"തണ്ടാരിൽമാതിനുടെ കൂത്തു വെളിക്കു നിന്നു കൊണ്ടാടുമാഴിയതിരാം മലയാളരാജ്യ"ത്തിന്റെ ഗുണഗണങ്ങളേയും, മഹിമാതിശയത്തേയും ഈ ദേശാഭിമാനി പുകഴ്ത്തുകയുണ്ടായിട്ടുണ്ട്".

മാനാതിരിക്തഗുണയാം മഹിയിൽപ്പെടുന്ന
നാനാപദാത്ഥനിരയൊക്കയുമൊത്തുമേന്മേൽ
ഈ നാടു വാച്ചു വിലസുന്നു, സമസ്തസമ്പൽ-
സ്ഥാനാഢ്യമായ് പ്രകൃതിതൻ പ്രതിലേഖപോലേ

എന്നാണ് കേരളത്തെപ്പററി അദ്ദേഹം പറയുന്നതു്. മുകിലന്റെ ആക്രമണത്തിൽനിന്നു വിമുക്തമായ വഞ്ചി

നാട്ടിലെ വനിതാമണികളുടെ വാക്കുകളിൽക്കൂടി മഹാകവി തന്റെ ഭൂമിയെ പുകഴ്ത്തുന്നതു നോക്കുക:—

നെടിയമല കിഴക്കും നേരെഴാത്താഴിമേക്കും
വടിവിലെലുകയായിത്തഞ്ചിടും വഞ്ചിനാടേ!
അടിയനിതറിയിക്കാമബ്ധികാഞ്ചിക്കു നീയേ
മുടിനടുവിൽ വിളങ്ങും മുഖ്യമാണിക്യരത്നം.
പഴയ കൃതയുഗം തൊട്ടൂഴിമേൽ വാഴുമോരോ
കിഴവികളു നിരൂപിക്കിൽ ബാക്കിയാം ഭൂക്കളെല്ലാം;
ഉഴറിയുദധിരാമന്നേകിയോരോമനേ! നീ-
യഴകൊഴുകിന പുഷ്പദ്യൗവനശ്രീ വഹിപ്പൂ.
പരിമളമിളകീടും പട്ടിണിപ്പുഷ്പതല്പോ-
പരി ഭവതി കൊടുക്കും പകപതോയങ്ങളു വാങ്ങി
പരിണതശശിബിംബം പാത്തു താത്തെന്നലിൻ
പ്പരിചയസുഖമേല്പു ഭാഗ്യവാന്മാരിതിങ്കൽ. [നൽ-
അടിയനിനിയുമുണ്ടാം ജന്മമെന്നാലതെല്ലാ-
മടിമുതൽ മുടിയോളം നിന്നിലാകട്ടെ തായേ;
അടിമലരിണവേണം താങ്ങുവാൻ; മറ്റൊരേട-
ത്തടിയുവതു ഞെരുക്കം, മുക്തിസിദ്ധിക്കുവോളം."

ഇത്തരത്തിലുള്ള വർണ്ണനകളു വായിക്കുന്ന ഏതൊരു കേരളീയനാണ് രോമാഞ്ചകഞ്ചുകിതനായിത്തീരാത്തതു്? തന്റെ നാടിനെപ്പററി അഭിമാനിക്കാത്തതു്?

ഉള്ളൂരിൻെറ "ഗാഥാമൃഞ്ജലി"പോലെ കേരളീയരിൽ സ്വദേശസ്നേഹവും മാതൃഭാഷാഭക്തിയും ഉൽഭൂതമാക്കുവാൻ പര്യാപ്തമായ കവിതകളു മലയാളസാഹിത്യത്തിൽ വേറേ അധികമുണ്ടെന്നു തോന്നുന്നില്ല. "അഞ്ചു

വയസ്സിലെ തായ്മുലപ്പാൽച്ചുവമാറാത്ത പിഞ്ചുനാവാൽ" കാസ്യപീസോതി "പുഞ്ചിരിച്ചുട്ടികൊണ്ടാ മുലപ്പാലിനെക്കൊഞ്ഞനം കാട്ടുന്ന" ബാലികമാരേയും ബാലന്മാരേയും, "ശീമമട്ടെപ്പോഴും ശീലിച്ച കാർക്കൂന്തൽ ചാമരം പോലെ ചമഞ്ഞിടാതെ, വാർദ്ധക്യം ശീഘ്രമായ് വന്നീടാൻ" യത്നിക്കുന്ന തരുണീമാരേയും മററും കണക്കററു് അപഹസിച്ചുകൊണ്ടു് "ഒത്തിനിയെങ്കിലും ശ്രദ്ധവെച്ചമ്മയ്ക്കീ ദുഃസ്ഥിതി വന്നതു ദൂരേ നീക്കു"വാൻ കേരളീയരോടു മഹാകവി ചെയ്യുന്ന ഉൽബോധനം എത്ര ഹൃദയാകർഷകമായിരിക്കുന്നു! അതിലേ ചില വരികൾ ഉദ്ധരിക്കാം.

"നീരലർമങ്കതൻ നർത്തനശാലയാം
കേരളമേദിനീദേവിയാളെ,
മാതാവെന്നോതുവാൻ ഭാഗ്യം ലഭിച്ചൊരെൻ
ഭ്രാതാക്കന്മാരേ, ഭഗിനിമാരേ,...........
കൈരളി കല്ല്യാണി ഭാർഗ്ഗവക്ഷേത്രജർ
കൈരണ്ടും കൂപ്പിത്തൊഴുതിടേണ്ടോൾ—
നാമക്കളെകണ്ടുകണ്ടിതന്നോമന
നാമവുംകൂടി മറന്നുവല്ലോ.
പെൺമലയാളമാമിക്കേരളത്തിങ്ക-
ലമ്മതാൻ പ്രത്യക്ഷദൈവമാകും;
അമ്മതൻ വാക്കുതാനാമ്നായസർവ്വസ-
മമ്മയിൽ ഭക്തിതാൻ മുക്തിമാർഗ്ഗം."

ഭാരതവും ഭാരതത്തിൻെറ പുരാതനസംസ്കാരവും മഹാകവിയുടെ മനോജ്ഞതൂലികയ്ക്കു് ഒരിക്കലും വററാത്ത കാവ്യനിർഝരികളാകുന്നു. അദ്ദേഹത്തിൻെറ ഖണ്ഡകൃതി

കൾ മിക്കതും ഭാരതീയമഹത്വത്തിന്റെ—ആഷസംസ്കാരത്തിന്റെ—വിജയവൈജയന്തികളാണെന്നു നിസ്തർക്കം പറയാം. ഹീര, വിശ്വവിജയം, രാമശാസ്ത്രി, കബീരദാസൻ, എന്റെ മതം, ഗാഥാഞ്ജലി, അന്നും ഇന്നും, വീരവൈരാഗ്യം, ശിവഗീത, പെരിയാററിനോട്ട്, മാതൃഭൂമി, ഒരു വീരമാതാവ്, കപിലവാസ്തുവിലെ കർമ്മയോഗി, ദിവ്യദർശനം, സൗഭ്രാത്രഗാനം, മുതലായ ഖണ്ഡകൃതികൾ ആഷസംസ്കാരത്തിന്റേയും, ഭാരതം ലോകത്തിനു കാഴ്ചവെച്ചിരിക്കുന്ന അനർഘനിക്ഷേപങ്ങളുടേയും സമഞ്ജസസമ്മേളനരംഗങ്ങളാകുന്നു. ഗാനോപഹാരം, പ്രഭാതഗാഥ, സമരതൃഷ്ണ, ഇന്നത്തെ ലോകം, ദത്താപഹാരം, തുമ്പപ്പൂവ്, ബാലാങ്കുരം, പ്രായോപവേശം, ദിവ്യസാന്ത്വനം, ഭാരതീയപ്രാത്ഥന, പ്രാത്ഥനാഞ്ജലി, ആ കണ്ണുനീർ മുതലായ കവിതകളിലും ദേശാഭിമാനവിജൃംഭകമായ അദ്ദേഹത്തിന്റെ കവിതാവാണി മോഹനനൃത്തം ചെയ്യുന്നുണ്ട്. പ്രേമസംഗീതം, വിചാരധാര, മാറ്, നടതുറക്കൽ, മൃണാളിനി, മുതലായ ഖണ്ഡകൃതികളും ഈ ഗണത്തിൽ പെടുന്നവയാകുന്നു. ചുരുക്കിപ്പറഞ്ഞാൽ പ്രാചീനഭാരതചരിത്രത്തിന്റെ പക്ഷങ്ങളിൽ ഒളിഞ്ഞുകിടക്കുന്ന സംഭവങ്ങളെ—ധർമ്മബോധത്തേയും കർത്തവ്യനിഷ്ഠയേയും വിളംബരം ചെയ്യുന്ന സന്ദർഭങ്ങളെ-മനോഹരമായി വർണ്ണിച്ച് അനുവാചകരെ ഉത്തമ ദേശാഭിമാനികളാക്കുവാൻ മി. പരമേശ്വരയ്യർക്കുള്ള പാടവം അന്യാദൃശമാകുന്നു.

'ഭൂതകാലമഹാമേരുശൃംഗ'ത്തിൽ നിന്നു വത്തമാനകാലപ്പാഴ്ക്കണ്ടിൽ പതിച്ച ഭാരതീയരുടെ—

“അശിക്ഷിത,രനുദ്യോഗ,രാധിവ്യാധിശതാകുലർ,
അനൈകമത്യവിദ്ധ്വസ്ത, രസ്വതന്ത്ര,രകിഞ്ചനർ,
അനാഥ,രസ്ഥിരപ്രജ്ഞ, രസ്വർഗ്ഗ്യപഥചാരികൾ,
അശേഷജനവിക്രുഷ്ട, രസ്തഭവ്യ,രധഃകൃതർ”

ആയിത്തീന്നിരിക്കുന്ന ഇന്നത്തെ ഭാരതീയരുടെ—ദയനീയസ്ഥിതിയേയും ഭൂതകാലത്തിലേ മഹാഭാഗ്യാവസ്ഥയേയും “അന്നും ഇന്നും” എന്ന കവിതയിൽ മഹാകവി അസാധാരണവാഗ്വിലാസത്തോടുകൂടി വർണ്ണിക്കുന്നുണ്ടു്. “സകലലോകൈകതത്വജ്ഞാനപ്രദീപിക”യായ ആർഷഭാരതത്തിൻെറ അന്നത്തെ മഹാത്മ്യങ്ങൾ മന്ദബുദ്ധികളായ അവളുടെ (ഇന്നത്തെ) മക്കൾ മറന്നു പോയതിൽ കവിയോടൊപ്പം ഖേദിക്കാത്തവർ ആരാണുള്ളതു്? സച്ചിദാനന്ദസാമ്രാജ്യചക്രവത്തികളും അഖിലാനുഗ്രഹവ്രതരും അവാപ്തബ്രഹ്മസാമീപ്യരും അണിമാദ്യഷ്ടസിദ്ധിസമ്പന്നരുമായ അന്നത്തെ താപസന്മാരെവിടെ? അരയ്ക്കാൽ കാശിനു് ആത്മവിക്രയം ചെയ്വാൻ മടിക്കാത്ത ആധുനികരെവിടെ? “അനന്തമഹിമാവേന്തുമാ വൃന്ദാവനഭൂമിയിൽ മാടുമേച്ചു കളിച്ചു” മായാമാനുഷനായ കൃഷ്ണൻ, “ശ്വാവിനെത്തള്ളി നേടേണ്ടും സ്വർഗ്ഗത്തിൽ കൊതിയററ” ധമ്മജൻ, “ദൈവത്തെ മുൻനിത്തിപ്പൗരുഷത്തിൽചരിച്ചു” പാത്ഥൻ, ‘മർത്ത്യപുണ്യപരിപാക’മായ വ്യാസൻ, ‘വിശ്വാനുഗ്രഹകൗതുകി’യായ വിദുരർ, ‘പൂരുവംശശിഖാമണി’യായ ഭീഷ്മർ, ‘ഭത്തൃസത്വപ്രദായിനി’യായ പാഞ്ചാലി, മുതലായ മഹാപുരുഷരും മനസ്വിനികളുമെല്ലാം “ഭാരതാംബ! ഭവൽസ്തന്യപാനത്താൽ തൃപ്ത”രായി എന്നുള്ള ചിന്ത ഏതൊരുവൻെറ ദേ

ശാഭിമാനത്തെയാണ് ഉത്തേജിപ്പിക്കാത്തതു്?

"അമ്മേട്ടന്മേളാക്കിനിയുമെന്നമ്മയെന്നമ്മയാകുമോ,
അവതീർണ്ണത്വമന്നാളുമവർക്കിടയിലച്യുതൻ."

എന്ന പദ്യത്തിലടങ്ങിയിരിക്കുന്ന ആശയം മന്ദബുദ്ധികളെപ്പോലും ഉൽബുദ്ധരാക്കാതിരിക്കുകയില്ല. പ്രാചീനമഹാന്മാരേപ്പററി പറയുമ്പോൾ മഹാകവി തന്നെത്താൻ വിസ്മരിച്ച് കവിതയിൽ ആവേശപൂർവ്വം ലയിച്ചുപോകുന്നതിന് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ഉദ്ധരിക്കാവുന്നതാണ്.

മതവിശ്വാസത്തിനു വേണ്ടി കഴുമരം കയറേണ്ടിവന്ന സ്വപുത്രനോടു്—ബാലനായ ഹരദത്തനോടു്—ജീവരക്ഷാർത്ഥം സാർവ്വഭൗമാജ്ഞയെ അനുസരിക്കുവാൻ ഉപദേശിക്കുന്ന മാതാവിനെ നോക്കി, ആ വീരബാലൻ പറയുന്ന വാക്കുകൾ ആരെയാണ് പുളകംകൊള്ളിക്കാത്തതു്? "കായാധ്വാദ്യരാം കർമ്മയോഗീന്ദ്രർക്ക് തായയും ധർമ്മസ്വരൂപിണിയു"മായ ആ മാതാവൊഴിച്ചു മററൊരു മാതാവിനെ താൻ അറിയുകയില്ലെന്നുള്ള ഹരദത്തന്റെ വീരഭാഷണമോ, 'എന്നുദരം നിനക്കർഹമല്ലെന്നുണ്ണി" എന്നുള്ള മാതാവിന്റെ സമാശ്വാസനമോ ഏതാണ് നമ്മുടെ ഹൃദയത്തെ കൂടുതൽ ആകർഷിക്കുന്നതെന്നു പറയുക സാദ്ധ്യമല്ല.

ആർഷഭാരതത്തിന്റെ ആ പ്രാചീനപ്രഭാവം ആധുനികകാലത്തു വളരെയൊക്കെ നഷ്ടപ്പെട്ടിട്ടുണ്ടെങ്കിലും അതു നിശ്ശേഷം കെട്ടുപോയി എന്നു പറയാവതല്ല. ഭാരതമാതാവിന്റെ പരിപാവനമായ അങ്കതലത്തെ മതത്തിന്റെ പേരിൽ പോർക്കളമാക്കിത്തീർക്കുന്ന വിദ്വേഷകലുഷമായ

ഇക്കാലത്തു പോലും നവ്യമതാചാര്യന്മാരായ മൂന്നു ദിവ്യന്മാർ 'ശിവം, സത്യം, സുന്ദരം' എന്നീ പദങ്ങളുടെ അർത്ഥം ലോകത്തെ ശരിയായി പഠിപ്പിച്ചുകൊണ്ടിരിക്കുന്നതു നമുക്ക് അഭിമാനാവഹമാകുന്നു എന്ന് 'എന്റെ മത'ത്തിൽ മഹാകവി ഗാനം ചെയ്യുന്നു.

"ഗാന്ധി, ബോസ്, ടാഗോർ—ഈ മൂർത്തിത്രയത്തെ നാം
സ്വാന്തത്തിൽ ധ്യാനിച്ചു മോക്ഷം നേടാം.
സിദ്ധനതിലൊരാൾ, വിജ്ഞൻ പര,നന്യ-
നുത്തമനായുള്ള കാവ്യകാരൻ;
കർമ്മവും ജ്ഞാനവും ഭക്തിയും ലോകത്തി-
ന്നിമ്മഹാത്മാക്കളുപദേശിപ്പൂ.
അദ്വൈതദ്വൈതവിശിഷ്ടാദ്വൈതങ്ങൾതൻ
തത്വം ധരിക്കാഞ്ഞാൽ സാരമില്ല;
എപ്പോഴുമെൻ പിതൃദർശനത്തിന്നെനി-
ക്കിപ്രസ്ഥാനത്രയം മാത്രം പോരും."

വിവിധമതങ്ങളും സമുദായങ്ങളും തിങ്ങിനിറഞ്ഞ ഭാരതത്തിൽ സമുദായൈക്യത്തേയും മതസഹിഷ്ണുതയേയും വളർത്തുന്ന ഉൽബോധനങ്ങളാണ് നമ്മുടെ മഹാകവി തന്റെ കവിതയിലൂടേ സ്വദേശിയക്ക് സദാ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നത്.

"ഓരോരോ ഭാഷവാൽ തീർത്തോരീസ്തംഭങ്ങ-
ളോരോന്നും കാട്ടുന്നതൊററമാർഗ്ഗം;
ആ ലിപി വായിപ്പാനാവാതെതാനിരു-
കാലികൾ തമ്മിൽ കലഹിക്കുന്നു.
രാമനും റാഹിമും കൃഷ്ണനും ക്രിസ്തുവും,

നാമധേയത്തിനാലീഷൽഭിന്നർ,
സച്ചിദാനന്ദമഹസ്സിൻ പ്രതീകങ്ങൾ;
നിശ്ചയമമ്മഹസ്സേകമേകം.
നിശ്ചയമേതു ധർമ്മാധ്വാവിൽക്കൂടിയും
വിശേ്വശസന്നിധിയിങ്കലെത്താം.
ചേലുറേറാരദ്വിവ്യക്ഷേത്രകവാടങ്ങൾ
നാലുവഴിക്കും തുറന്നതല്ലോ!
ഹിന്ദുവും ക്രിസ്ത്യനമിസ്ലാമും ബൌദ്ധനു-
മൊന്നു, പൃഥക്കല്ലൊരുത്തൻ പോലും."

എന്നു വിശ്വസിക്കുന്ന കവിക്കു മററ് എന്തൊരു ഉൽബോധനമാണു് ലോകത്തിനു നല്കുവാൻ സാധിക്കുക! ഏതുവഴിക്കു ചെന്നാലും ഈശ്വരൻെറ പാദമൂലത്തിൽ ചെന്നു പററാമെന്നും, "ചാലവേ തദ്ദിവ്യപീഠത്തെത്താങ്ങിട്ടും കാലിതിലോരോന്നും തക്കമില്ലെ"ന്നുമുള്ള ഭാരതീയമതത്തെ മാത്രമേ ഇന്നത്തെ ലോകത്തിലെ കുഴപ്പങ്ങൾക്കു് ഒരു പ്രതിശാന്തിയായി മഹാകവി കാണുന്നുള്ളൂ. "അഹിംസ തൻ ജൈത്രപതാകനാട്ടിയ" അശോകമൗര്യനും, "മതങ്ങൾ തന്നൈക്യമെടുത്തു കാട്ടിയ മഹാനുഭാവാഗ്രണി"യായ അക്ബർ മഹാശയനും, "ചരാചരം സർവവുമേകനീഡം സാക്ഷാൽ പരബ്രഹ്മമഖണ്ഡ"മെന്നു പഠിപ്പിച്ച നിത്യശുദ്ധരായ മുനിവര്യരും ഭാരതത്തിൻെറ ഓമനസ്സന്താനങ്ങളാണെന്നുള്ള സ്മരണ തന്നെ മതിയല്ലോ ഇന്നത്തെ ലോകത്തിന്നു ഉൽബോധകമായ ഒരു പാഠം നല്കുവാൻ. ഇന്നു ഭാരതഭൂമി പരതന്ത്രയും ദരിദ്രയുമാണെങ്കിലും പ്രാചീനകാലത്തു് എത്രമാത്രം സമ്പന്നയായിരുന്നുവെന്നു് മഹാകവി വിളംബരം ചെയ്യുന്നു.

ചുരുക്കിപ്പറഞ്ഞാൽ, പിതാമഹന്മാരുടെ പ്രഭാവൈശദ്യങ്ങളെ കണ്ണടച്ചു പ്രകീർത്തിക്കുന്നതിലോ, ഇന്നത്തെ അധഃപതനത്തെപ്പററി നിരാശനായി വിലപിക്കുന്നതിലോ മാത്രം പരിതൃപ്തമാകുന്ന ഒന്നല്ല പരമേശ്വരവാണി എന്നുള്ളതു വിസ്മർത്തവ്യമല്ല. പ്രാചീനമാഹാത്മ്യങ്ങളെ അദ്ദേഹം വർണ്ണിക്കുന്നതു് ഇന്നത്തെ അധഃപതനത്തിൻെറ അഗാധതയെ സുവിദിതമാക്കുന്നതിനും, ഇന്നത്തേ അധഃപതനത്തേപ്പററി പരിദേവനം ചെയ്യുന്നതു്, അതിൽനിന്നുത്തീർണ്ണരായി ആർഷഭാരതത്തിൻെറ സംസ്കാരത്തെ സ്വീകരിക്കുന്നതിനുമാകുന്നു. ഉള്ളൂർക്കവിതയുടെ ഓരോ പാദവും അനുവാചകന്മാരെ ഈ ലക്ഷ്യം പ്രാപിപ്പിക്കുന്നതിനു പര്യാപ്തമായ തരത്തിലുള്ളതാകുന്നു. ഒരു നവയുഗത്തിൻെറ അരുണോദയത്തെ ഇത്തരത്തിലുള്ള കവിത നിശ്ചയമായി ത്വരപ്പെടുത്തുന്നു.

ജീവിതാദർശം.

'കവിഹൃദയത്തിൻെറ കണ്ണാടിയാണു് കവിത' എന്നു് ഒരു പാശ്ചാത്യപണ്ഡിതൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഉള്ളൂരിൻെറ കവിതകളിൽനിന്നു് അദ്ദേഹത്തിൻെറ ജീവിതാദർശം സ്ഫടികസ്ഫുടമായി തെളിഞ്ഞു കാണാം. 'കല കലയ്ക്കുവേണ്ടി'യാണെന്നുള്ള പാശ്ചാത്യാശയത്തെ നമ്മുടെ ചരിത്രനായകൻ അതേ രീതിയിൽ അംഗീകരിക്കുന്നില്ല. മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്ന—അവൻെറ ആത്മീയാംശത്തെ പോഷിപ്പിക്കുന്ന—കവിത മാത്രമേ യഥാർത്ഥകവിതയാകയുള്ളു എന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. കവിതയെഴുതുന്നതിനു് ഉള്ളൂർ അംഗീകരി

കുന്ന വിഷയങ്ങളെ പരിശോധിച്ചാൽ തന്നെ ഈ തത്വം വെളിപ്പെടുന്നതാണ്. മനുഷ്യന്റെ ഭൗതികമോ ആദ്ധ്യാത്മികമോ ആയ പുരോഗതിക്ക് ഏതെങ്കിലും വിധത്തിൽ ഉതകുന്ന വിഷയങ്ങളെയാണ് മഹാകവി സാധാരണമായി കവിതയ്ക്ക് ഇതിവൃത്തങ്ങളായി സ്വീകരിക്കാറുള്ളത്; പുതിയ രീതിയനുസരിച്ച്, അതിനു വിപരീതമായി, വല്ല നിസ്സാരവിഷയങ്ങളേയും പരാമർശിച്ചു കവിതയെഴുതുന്നതായാൽ പോലും, അതിന്റെ പ്രതിപാദനരീതി മേല്പറഞ്ഞ ഉദ്ദേശ്യസാധനത്തിനു പ്രയോജനപ്പെടത്തക്ക വിധത്തിലായിരിക്കുമെന്നുള്ളതു തീർച്ചയാണ്.

പ്രാചീനഭാരതീയാചാര്യന്മാരുടെ പ്രപഞ്ചനമനുസരിച്ചുള്ള പുരുഷാർത്ഥങ്ങളെ സാധിക്കത്തക്ക വിധത്തിലായിരിക്കണം മനുഷ്യന്റെ ജീവിതരീതി എന്നുള്ള വിശ്വാസം മഹാകവിക്കു ദൃഢമായുണ്ടെന്ന് അദ്ദേഹത്തിന്റെ ഏതു കവിത പരിശോധിച്ചാലും കാണാവുന്നതാണ്. പുരാണങ്ങൾ ഉപദേശിക്കുന്ന തത്വങ്ങളിൽ അദ്ദേഹം ദൃഢമായി വിശ്വസിക്കുന്നു. അവയിൽ ഈ പണ്ഡിതശിരോമണിക്കുള്ള അവഗാഹം അല്പമൊന്നുമല്ല. പുരാണകഥകളെ അദ്ദേഹം മിക്ക കവിതകളിലും സൂചിപ്പിക്കാറുണ്ട്. ചിലപ്പോൾ ഒരു സ്ഥലത്തു രണ്ടും മൂന്നും അതിലധികവും കഥകളെ സൂചിപ്പിച്ചിട്ടുള്ളതായും കാണാം.

"അച്ഛന്റെ വാർദ്ധക്യത്തെക്കൈക്കൊണ്ടാനേകൻ; സത്യ-
മച്ഛന്നു പാലിക്കുവാൻ കാട്ടുപൂകിനാനന്യൻ;
അച്ഛന്നുവേണ്ടീട്ടേകൻ നിത്യബ്രഹ്മചാരിയായ്;
അച്ഛന്നു വെട്ടാനന്യൻ കണ്ഠകന്ദളം കാട്ടി.

ആയവർ പിതൃദേവർ; ഹാ! ഞാനും പിതൃദേവൻ!
ന്യായത്തിൻ പന്ഥാവെത്ര സൂക്ഷ്മസൂക്ഷ്മമായ് കാണ്മൂ!"
(വിശ്വവിജയം)

"ഏതിൻെറ മെയ്യാന്നിട്ടമൃഴിമാതിൻ-
സ്തന്യം ലഭിക്കെപ്പ് പൃഥു ധന്യനായി;
ഏതിൻ ചുരന്നോരകിടാതിഥേയൻ
കുംഭോതഭവന്നക്ഷയപാത്രമായി;
ഏതിന്നുവേണ്ടി ക്രതുയൂപബന്ധം
കൈക്കൊണ്ടു വാജശ്രവസാത്മജാതൻ;
സുദർശനം ദൂരെ വെടിഞ്ഞു പൂത്താൻ-
കോലേന്തിയമ്പാടിമണിക്കിശോരൻ"
(വിചാരധാര)

ഇങ്ങനെ ഉദാഹരണങ്ങൾ എത്ര വേണമെങ്കിലും ഉദ്ധരിക്കുവാൻ കഴിയും. ഇതിഹാസങ്ങളും പുരാണങ്ങളും പ്രായേണ ചരിത്രനായകനു് സുപരിചിതങ്ങളാണു്. എന്നാൽ മഹാഭാരതത്തോടാണു് അദ്ദേഹത്തിനു കൂടുതൽ പ്രതിപത്തി. "ലോകത്തിലെ സകലഗ്രന്ഥങ്ങളിലും വെച്ചു ശ്രേഷ്ഠമേതെന്നു് എന്നോടു ചോദിച്ചാൽ, മഹാഭാരതമാണെന്നു് ഒട്ടും സംശയം കൂടാതെ ഉടനടി ഞാൻ ഉത്തരം പറയും. അതൊന്നുമാത്രം എൻെറ കൈവശമുണ്ടെങ്കിൽ മറ്റേതു ഗ്രന്ഥങ്ങൾ നശിച്ചാലും എനിക്കു സങ്കടമില്ല." എന്നു് അദ്ദേഹം ഒരിടത്തു തുറന്നു പറഞ്ഞിട്ടുണ്ടു്. മനുഷ്യൻെറ അഭ്യുന്നതിക്കു വേണ്ട സകലവിഷയങ്ങളും വേണ്ടപോലെ പ്രതിപാദിച്ചിട്ടുള്ള ഒരു ഉത്തമഗ്രന്ഥം മഹാഭാരതത്തെപ്പോലെ വേറെയില്ലെന്നാണു് ഉള്ളൂരിൻെറ അഭിപ്രായം.

അതിവിസ്തൃതമായ ആ ഇതിഹാസത്തിൽ അദ്ദേഹത്തിനുള്ള അവഗാഹം അത്യന്തം മഹനീയമാകുന്നു. ഇങ്ങനെ അഗാധമായ പുരാണേതിഹാസപരിചയമുള്ള ഒരാൾ കവിത എഴുതുമ്പോൾ അവയിലെ കഥകളും മററും സന്ദർഭോചിതമായി പേനത്തുമ്പിൽ സ്വയം കടന്നു കളിയാടുന്നതു് അത്ഭുതാവഹമല്ലല്ലോ.

കേരളത്തിലെ ജാതിവ്യത്യാസവും തജ്ജന്യമായ ഉച്ചനീചത്വവും മഹാകവിയുടെ മനസ്സിനെ വളരെ മുൻപു മുതല്ക്കുതന്നെ വ്രണപ്പെടുത്തീട്ടുള്ള രണ്ടു പ്രമേയങ്ങളാകുന്നു. ഉദ്യോഗം നോക്കീട്ടുള്ള ചില സ്ഥലങ്ങളിലൊക്കെ അധഃകൃതർക്കു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുന്നതിനു് അദ്ദേഹം പ്രത്യേകം ശ്രദ്ധ പതിച്ചിട്ടുണ്ടു്. തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശനപ്രക്ഷോഭണവും വൈക്കത്തെ സത്യാഗ്രഹവും ഉല്പതിഷ്ണുക്കളുടെ ആലോചനയ്ക്കുപോലും വിഷയമാകുന്നതിനു വളരെമുൻപു നമ്മുടെ മഹാകവി അവർണ്ണർക്കു് അപ്രവേശ്യങ്ങളായിരുന്ന ചില റോഡുകളിൽ അവരെ പ്രവേശിപ്പിക്കുകയും അവരുടെ അവശതകളെ പരിഹരിക്കുന്നതിനു തന്നാലാകുംവിധം പ്രവർത്തിക്കയും ചെയ്തിരുന്നു. ജാതിഭേദത്തിന്റെ അത്ഥഹീനതയെ സംബന്ധിച്ച ബോധം കേരളീയജനതയിൽ വേരുറപ്പിക്കുന്നതിനു കവിതവഴിയായി മഹാകവി ചെയ്തിട്ടുള്ള ശ്രമമാണു് ഇതിനെക്കാളെല്ലാം ശ്ലാഘനീയമായിട്ടുള്ളതു്. ജാതിഭേദം നിരത്ഥകവും അനത്ഥകരവുമാണെന്നും മനുഷ്യരെല്ലാം ഒരേ അച്ഛന്റെ മക്കളാണെന്നും അദ്ദേഹം പല സ്ഥലത്തും തുറന്നുപറഞ്ഞിട്ടുണ്ടു്. 'വിചാരധാര', 'മാറു്', മുതലായവ ഏതൽസംബന്ധമായ പ്രചാരണത്തെ മാത്രം ഉദ്ദേശിച്ചെ

ഴുതിയ കൃതികളാകുന്നു. മററു കൃതികളിലും അവസരംകിട്ടുന്ന സ്ഥലത്തൊക്കെ മഹാകവി ഇതിനെപ്പററി പ്രതിപാദിക്കാതിരുന്നിട്ടില്ല.

"സമ്പ്രതി ജാതിവര്‍ഗ്ഗവംശാദിഭേദങ്ങളാല്‍
കുംഭിനീവക്ഷസ്സൊരു കുക്കുടയുദ്ധാംഗണം.
ഉണ്ടു ജാതിയില്‍ ജാതി! ഓരോന്നുമൈക്യദ്രുമം
തുണ്ടുതുണ്ടാക്കീടുന്ന ദുര്‍മ്മേധാപരശ്വധം.
അന്ധകൂപത്തില്‍ കൂപം-ആയതില്‍ വീണ്ടും കൂപം-
ഹന്ത! നാമെത്രതാഴത്താണ്ടുപോയ് സഗര്‍ഭ്യരേ!

X X X X

മാനുഷന്മാര്‍ക്കുണ്ടുപോല്‍ മാനുഷന്മാരെത്തീണ്ടല്‍!
കാണുമോ ദുരാചാരകാഷ്ഠയൊന്നിതില്‍പരം?
പാഞ്ചഭൌതികമല്ലേ ദേഹമപ്പാവങ്ങള്‍ക്കും?
പാണിപാദാദ്യംഗങ്ങള്‍ സര്‍വ്വേശന്‍ നല്കീട്ടില്ലേ?"

എന്നു 'സൌഭ്രാത്രഗാന'ത്തില്‍ സകരുണം ചോദിക്കുന്ന കവിക്കു് ഇന്നത്തെ അര്‍ത്ഥഹീനമായ ജാതിഭേദത്തിന്റെ നേരേ എത്രമാത്രം അവജ്ഞയാണുള്ളതെന്നു പ്രത്യേകം പറയണമെന്നില്ലല്ലൊ. 'തുമ്പപ്പൂവി'നെക്കണ്ടു പലതും വിചാരിക്കുന്നകൂട്ടത്തില്‍,

"ആരുച്ചര്‍? ആര്‍ നീചര്‍? അനാര്യമാമി-
യസ്മല്‍ഗൃഹച്ഛിദ്രമദൃഷ്ടപൂര്‍വം
അശേഷലോകത്തിനുമാനനത്തെ-
യപത്രപാനമ്രിതമാക്കിടുന്നു."

എന്നാണദ്ദേഹം പറയുന്നതു്. ഈ വിഷയത്തെപ്പററി എത്ര പറഞ്ഞാലും അദ്ദേഹത്തിനു തൃപ്തി വരുന്നില്ല. "പ്രഭാതഗാഥ"യില്‍ അദ്ദേഹം വീണ്ടും പാടുന്നു:—

"കുന്നും കുഴിയും മലയാളനാടിതിൽ
വന്നു നിറഞ്ഞുപോയ് പണ്ടുപണ്ടേ;
മേളിച്ചുപോലുമിതിൽത്തന്നെ സോദരർ
മേളത്തോളാഢ്യനും പാക്കനാരും;
ഭിന്നവർഗ്ഗങ്ങളെക്കൈക്കോർത്തിണക്കിട്ടു-
മിന്ദ്രധനുസ്സിനാലന്തരീക്ഷം
മിക്കദിനത്തിലും മിന്നുമിമ്മന്നിലോ
ശുഷ്കത്തിൽ ശുഷ്കമാം വർണ്ണവാദം?"

'സുഖം—സുഖം' എന്ന കവിതയിൽ ജാതിഭേദത്തെപ്പററി പറയേണ്ട സന്ദർഭമൊന്നുമില്ല. എങ്കിലും കവിയുടെ ഉള്ളിൽ തിങ്ങിവിങ്ങി നില്ക്കുന്ന ആ ആശയം അതിലും പ്രതിഫലിച്ചിരിക്കുന്നു. നോക്കുക:—

"ഒരച്ഛനമ്മയ്ക്കു പിറന്ന മക്കൾ,
ഒത്താലൊരൊററത്തറവാട്ടുകാർ, നാം;
നാഥന്റെ മുററത്തു വിളങ്ങിടുന്ന
നന്മുന്തിരിക്കൊത്തു മനുഷ്യവർഗ്ഗം."

പണ്ടു ശങ്കരാചാര്യസ്വാമികൾ ചണ്ഡാലവേഷധാരിയായ ശിവനോടു വഴി 'മാറു്' പറഞ്ഞുവെന്നും, യുക്തിയുക്തങ്ങളായ ശിവന്റെ ചോദ്യങ്ങൾമൂലം ഒടുവിൽ സ്വാമികളുടെ അകത്തെ അന്ധകാരം അകന്നുവെന്നും വിവരിക്കുന്ന ഐതിഹ്യത്തെ ആസ്പദമാക്കി എഴുതിയ 'മാറു്' എന്ന സരസകൃതിയെ മഹാകവി ഉപസംഹരിക്കുന്നതു് ഇങ്ങനെയാണു്:—

"മാറെന്നു നാമിന്നോതും വാക്കു നാം നാളെക്കേൾക്കും
നൂറുനൂറിരട്ടിച്ചു നാകത്തിൻ ദ്വാരത്തിങ്കൽ;

കേരള സാഹിത്യ അക്കാദമി

മുററുമേ ലോകാചാൎയ്യൻ ശങ്കരൻപോലും ചൊല്ലി-
ത്തെറേററ വാക്കാണാവാക്കെന്നു നാം മറക്കൊല്ലേ."

ഇങ്ങനെ ഉദ്ധരിക്കാൻ തുടങ്ങിയാൽ അവസാനിക്കയില്ല. ഇന്നത്തെ അസംബന്ധമായ ജാതിഭേദത്തിന്റേയും തജ്ജന്യമായ തീണ്ടൽ മുതലായ അനാചാരങ്ങളുടേയും നേൎക്ക് മഹാകവിക്കുള്ള അറപ്പും വെറുപ്പും എത്രമാത്രം അടിയുറച്ചതാണെന്നു കാണിക്കാൻ ഇത്രയുമുള്ള വിവരണം പൎയ്യാപ്തമാകുമെന്നു വിശ്വസിക്കുന്നു.

സ്നേഹത്തിന്റെ അപാരമായ ദിവ്യശക്തിയിൽ ദൃഢമായി വിശ്വസിക്കുന്ന ഒരാളാണ് നമ്മുടെ മഹാകവി.

"ഒരൊററ മതമുണ്ടുലകിന്നുയിരാം പ്രേമം, അതൊന്നല്ലോ
പരക്കെനമ്മെപ്പാലമൃതൂട്ടും പാൎവ്വണശശിബിംബം."

എന്നു സ്നേഹത്തിന്റെ മാഹാത്മ്യത്തെ മധുരസ്വരത്തിൽ പാടുന്ന ഒരു കവികോകിലം, മൃദുലമായ ആ മനോവികാരത്തിന്റെ വിവിധവശങ്ങളെപ്പററി വിചിന്തനം ചെയ്തിരിക്കുമെന്നുള്ളതു തീൎച്ചയാണല്ലോ.

"യാതൊന്നു ദൈവത്തിനു മൂൎത്തിപോലും;
യാതൊന്നു വിശ്വത്തിനു തുണപോലും;
യാതൊന്നുമോക്ഷത്തിനു കോണിപോലും;
ആ സ്നേഹം—ആ സ്നേഹം—അഹോ! ജയിപ്പൂ.
സ്നേഹിക്ക നാം നമ്മെ മറന്നു സാക്ഷാൽ
ദൈവത്തെയോൎത്തുത്തമിപ്രപഞ്ചം;
ഈശന്റെ പൂന്തോപ്പിതു; നീളെനീളെ
സ്നേഹാമൃതത്താലതു സിക്തമാക്കാം.

(സുഖം—സുഖം)

സുഖം വേണമെങ്കിൽ ഈ മാർഗ്ഗത്തിൽ കൂടി സഞ്ചരിച്ചേതീരു. അതേ, സ്നേഹിക്കാൻ അറിയാത്തവനു സുഖിക്കാൻ സാധിക്കയില്ല; നിശ്ചയം. എല്ലാമതങ്ങളും സ്നേഹത്തെ സർവോത്തരമായിട്ടാണു് ഗണിക്കുന്നതു്.

"അന്യോന്യസൗഹൃദസസ്യം കൃഷിചെയ്തി-
നന്യമെന്തുള്ളു മതരഹസ്യം?"

(പ്രേമസംഗീതം)

എന്നു ചോദിക്കുന്ന മഹാകവി സ്നേഹത്തെ എത്രമാത്രം വിലമതിക്കുന്നു എന്നുള്ളതു സ്പഷ്ടമാണല്ലോ.

മനുഷ്യന്റെ ഉയർച്ചയെല്ലാം അടിസ്ഥാനമായി നില്ക്കുന്നതു് ഉൽകർഷേച്ഛയാണു്. ആ വിശിഷ്ടഗുണമില്ലാത്ത മനുഷ്യനും മൃഗത്തിനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. അതിനാൽ ആശ, ഉത്സാഹം, പരിശ്രമം, സൽപ്രവൃത്തി എന്നീ വിശിഷ്ടഗുണങ്ങളെ വളർത്തിക്കൊണ്ടു വരേണ്ടതു് അത്യാവശ്യമാണെന്നു മഹാകവി യുവകവികളോടു പലപ്പോഴും പറയാറുണ്ടു്. യുവകവികളോടു മാത്രമല്ല, മനുഷ്യലോകത്തോടുതന്നെ ചെയ്യുന്ന ഒരുപദേശമായിട്ടുവേണം നാം ഇതിനെ കണക്കാക്കാൻ. എന്തുകൊണ്ടെന്നാൽ ഉള്ളൂരിന്റെ കവിതയിൽ ഇതിനെ സംബന്ധിച്ച അഭിപ്രായപ്രകടനം ധാരാളമായിക്കാണാം.

"ആശിക്ക; സൃഷ്ടിക്കു ജഗൽപിതാവു-
മാശിച്ചുവെന്നായ് ശ്രുതി ചൊല്ലിടുന്നു;
നരനു തൻജീവിതമാശ; മൃത്യു
നൈരാശ്യമെന്നാണഭിയുക്തവാക്യം."

(ഭാവനാഗതി)

എന്നുപദേശിക്കുന്ന കവി ഉത്തരക്ഷണത്തിൽ അതിനുള്ള കാരണവും കൂടി പറയുന്നതുനോക്കുക:—

"ആശപ്പെട്ടുന്നോൻ വ്യവസായശാലി;
അധ്വാനശീലൻ ഫലമാസ്വദിപ്പോൻ;
ആശിച്ചു നാം ജന്മമവന്ധ്യമാക്കാം;
ആശയ്ക്കുതാൻപോലഖിലാർത്ഥസിദ്ധി."

(ഭാവനാഗതി)

എത്ര വാസ്തവമായ അഭിപ്രായം! ആശയില്ലാത്തവൻ പ്രയത്നിക്കയില്ലെന്നുള്ളതു തീർച്ച; പ്രയത്നിക്കാത്തവനു് എങ്ങനെയാണു് ഫലം കിട്ടുക? എല്ലാത്തരം അഭിവൃദ്ധിക്കും നിദാനമായി നില്ക്കുന്നതു് ആശയത്രേ. ആ ആശയെ—ഉൽകർഷേച്ഛയേ—ഒരിക്കലും കൈവെടിയരുതെന്നാണു് മഹാകവി പറയുന്നതു്.

'നാമൊന്നും ചെയ്യേണ്ടതായില്ല; എന്തെല്ലാം ചെയ്താലും വരേണ്ടതേ വരൂ; പിന്നെയെന്തിനു വെറുതേ ബുദ്ധിമുട്ടുന്നു?' എന്നു പറഞ്ഞു് ഉദാസീനരായിരിക്കുന്ന ഒരു കൂട്ടർ നമ്മുടെ ഇടയിലുണ്ടല്ലോ. ഏതെങ്കിലും പ്രവൃത്തികളിലേപ്പെട്ടു ഭഗ്നാശരായിത്തീർന്നവരായിരിക്കും അവർ. ഇങ്ങനെയുള്ള നൈരാശ്യം മനുഷ്യനു് ഒരിക്കലും ഭൂഷണമല്ലെന്നാണു് മഹാകവിയുടെ അഭിപ്രായം. 'ഉൽബോധനം' എന്ന ഒരു ചെറിയ കവിതയിൽ അദ്ദേഹം പറയുന്നു:—

"ജീവിതപ്പോരിലപജയം തെല്ലൊന്നു
യൗവനയുക്തനാമായുഷ്മാനേ!
എന്തു മേൽ വേണ്ടതെന്നേതുമറിയാതെ
ഹന്ത! നീ നില്ക്കയോ സോദരനേ?

പോരും തളന്നു, പോരും തളന്നു
പൂരുഷചൈതന്യപ്പൊലിത്തിടമ്പേ!
താടിക്കു കൈകുത്തിത്താഴോട്ടുനോക്കാതെ
ചൂടെഴും വീർപ്പുകളിട്ടിടാതെ
നന്മിഴി മങ്ങാതെ പാദം കുഴയാതെ
നട്ടെല്ലു തെല്ലും വളഞ്ഞിടാതെ
ധീരനായ് മുന്നോട്ടു ചാടിക്കുതിച്ചു നീ
പോരുക പോരുക പുണ്യവാനേ!"

ജീവിതസമരത്തിൽ നേരിടുന്ന നിസ്സാരമായ തോല്വി കൊണ്ടു നിരാശനായി പ്രവൃത്തിരംഗത്തിൽനിന്നു പിൻതിരിയുന്നതു പൗരുഷത്തിനു യോജിച്ചതല്ലെന്നാണു് മഹാകവി പറയുന്നതു്. ഇതു് അക്ഷരംപ്രതി പരമാൎത്ഥമാണെന്നു നമുക്കറിയാമല്ലോ. ഈ ആശയംതന്നെ സമുദ്രത്തിന്റെ ഭാഷയിൽ കവി വീണ്ടും ഇങ്ങനെ പ്രകടിപ്പിച്ചിരിക്കുന്നു.

"ബോധിപ്പീലല്ലോ തെല്ലുമെൻതത്വം ഭവാദൃശർ.
വത്സ! ഞാനഹന്നിശം വർദ്ധിപ്പാനുദ്യോഗിപ്പൂ;
മത്സരം വഹിക്കുവോനെന്നതല്ലതിന്നൎത്ഥം.
മന്നിനെദ്ദൈവം പൊക്കിയെന്തിനെൻമുന്നിൽകാട്ടി-
യെന്നെ ഞാനതിനുമേലെത്തിപ്പാനല്ലെന്നാകിൽ?
ആദിതൊട്ടനുക്ഷണം തല്ലക്ഷ്യം വായ്പോരെനി-
ക്കേതുമിപ്പരാജയം കൊണ്ടില്ലൊരിച്ഛാഭംഗം.
പ്രത്യഹം വളൎത്തുവാൻ ദൈവത്തിനാകും; വീണ്ടു-
മുദ്യമിക്കുവാനാകും ധീരനായ് മനസ്വിക്കും.
ആ വടംവലിക്കല്ലും കാലത്തിൻ ദൈർഘ്യംമാത്ര-

മാവശ്യം; കടശ്ശിയിൽ പിന്തിരിഞ്ഞോട്ടും ദൈവം.
സ്വന്തമാമഭീപ്സിതം നേടും ഞാനെന്നെങ്കിലും;
വന്ധ്യമല്ലാക്കുംതന്നെയങ്ങോളം യത്നദ്രുമം.
ഒരുനാൾ—എന്നെങ്കിലുമാകട്ടെ—യഥാകാലം
തിരിയെത്താഴത്തു ഞാൻ വീഴാത്തമട്ടിൽപ്പൊങ്ങും.
അന്നെന്നിൽ സ്നാനംചെയ്യുമാര്യയാം മഹീദേവി;
അന്നു ഞാൻ മൈനാകത്തെയച്ഛന്റെ മാറിൽ ചേർക്കും."

ഈ 'സമുദ്രോക്തി' എത്ര അർത്ഥവത്താണെന്നു ജീവിതസമരവുമായി അല്പമെങ്കിലും ഇടപെട്ടിട്ടുള്ളവരോടു പറയേണ്ടതായിട്ടില്ല. പരാജയദേവതയെ ദൂരെക്കണ്ടു പിന്തിരിഞ്ഞോടുന്നവനു് ഒരിക്കലും വിജയലക്ഷ്മിയെ കണ്ടെത്താൻ സാധിക്കയില്ല. "എല്ലാററിനും ഒരു കാലമുണ്ടു്; കിടന്നു പിടച്ചതുകൊണ്ടു യാതൊരു പ്രയോജനവുമില്ല." എന്നു പറയുന്ന കൂട്ടരോടു്,

"കാലമൊക്കെയും ചെയ്യും; ചെയ്യില്ലേ? നിങ്ങൾക്കെന്തു
വേലയിമ്മന്നിൽപിന്നെ? ത്തീററിയും തിമിർപ്പുമോ?"
(കാലം)

എന്നാണു് അല്പം വെറുപ്പോടുകൂടി മഹാകവി ചോദിക്കുന്നതു്.

ആശിക്ക, ഇച്ഛാഭംഗംകൊണ്ടു നിരാശപ്പെടാതിരിക്ക, എന്നീ രണ്ടു പ്രവൃത്തികൾകൊണ്ടു മാത്രമായില്ല. ഉത്സാഹവും പരിശ്രമവും കൂടിയുണ്ടെങ്കിൽമാത്രമേ പ്രയോജനമുള്ളൂ.

"ആരോഗ്യം കോലുന്ന കൈകാലുകൾ ദൈവം
കൂറോടു തന്നതിന്നെങ്ങനേ നാം

നിഷ്കൃതി കാട്ടുന്നു, ലോകർക്കു സഞ്ചാര-
സൗഖ്യം വളർത്താൻ ശ്രമിച്ചിടാഞ്ഞാൽ?
പാഴരണ്യത്തിൽ പതിക്കട്ടെ, പാദങ്ങൾ
പാഷാണംകൊണ്ടു മുറിഞ്ഞിടട്ടെ,
കന്ദരം കുഴിയും നിറയട്ടെ; മദ്ധ്യത്തിൽ
വന്യമൃഗങ്ങളലറിടട്ടെ,
അന്തഃകരണം തിരിച്ചുവിടുംവഴി-
യന്തരമെന്നിയേ നാം തുടർന്നാൽ
എത്തും ചെന്നെത്തേണ്ടടിക്കിൽ, നവമായൊ-
രുത്തമഘണ്ടാപഥവുമുണ്ടാം.

(ഉൽബോധനം)

നാം ധൈര്യപൂർവ്വം മുന്നോട്ടു പോകുന്ന പക്ഷം, വഴിയിലേ കല്ലും മുള്ളും തന്നെത്താൻ ഒഴിഞ്ഞുമാറും; ആത്മവിശ്വാസത്തോടുകൂടി നാം തുടർന്നു പ്രവർത്തിക്കുന്ന പക്ഷം, നിശ്ചയമായും നമ്മുടെ ആഗ്രഹം സാധിക്കും. ഇതാണ് മഹാകവി നമ്മോടുപദേശിക്കുന്നത്.

പ്രവർത്തിക്ക എന്നുമാത്രം പറഞ്ഞതുകൊണ്ടായില്ല. അത് എങ്ങനെയുള്ള പ്രവൃത്തിയായിരിക്കണം? അതിനെപ്പററി അധികം ആലോചിക്കേണ്ട ആവശ്യമില്ല. 'നിങ്ങളുടെ അയല്പക്കാരൻ നിങ്ങളോട് എങ്ങനെ പെരുമാറണമെന്നു നിങ്ങൾ വിചാരിക്കുന്നുവോ, നിങ്ങൾ അയാളോട് അതുപോലെ പെരുമാറുക' എന്ന വ്യാസഭഗവാൻ്റേയും ക്രിസ്തുദേവൻ്റേയും വാക്കുകളെ അനുസരിച്ചുള്ള പ്രവൃത്തിയാണ് വേണ്ടത്. 'നന്മവിതച്ചാൽ നന്മ കൊയ്യാം' എന്നാണല്ലോ ആപ്തവാക്യം. മഹാകവി "പ്രേമസംഗീത"ത്തിൽ ഇങ്ങനെപാടുന്നു:—

"പ്രപഞ്ചഭൂമിയിൽ വിതച്ച വിത്തിൻ ഫലത്തെനാം
[ കൊയ്‌വൂ;
പ്രപഞ്ചമരുഠംവൂ പട്ടും വെട്ടും പകരത്തിനു പകരം.
വിളക്കു കൈവശമുള്ളവനെങ്ങും വിശ്വം ദീപമയം;
വെണ്മ മനസ്സിൽ വിളങ്ങിന ഭദ്രനു മേന്മേലമൃതമയം;
നമിക്കിലുയരാം, നടുകിൽത്തിന്നാം, നല്കുകിൽ നേടീടാം;
നമുക്കു നാമേ പണിവതു നാകം, നരകവുമതുപോലെ.
മനവും മിഴിയും നാവും കരവും മന്നിൻമാലകലാൻ
മഹാനുകമ്പാമസൃണിതമാക്കും മനുഷ്യർ ദേവന്മാർ."

തന്നെത്താൻ നന്നാകുക; എന്നാൽ എല്ലാം നന്നാകും. സ്നേഹവും അലിവുമായിരിക്കണം നമ്മുടെ മാർഗ്ഗദർശികൾ. ഇതാണ് മഹാകവി നമ്മോടുപദേശിക്കുന്ന മറെറാരുതത്വം.

കവിതയിൽ പ്രതിഫലിച്ചുകാണുന്ന ഈ വക ജീവിതാദർശങ്ങൾ മഹാകവിയുടെ സഹജങ്ങളായ ഗുണങ്ങൾ തന്നെയാണെന്നു അദ്ദേഹവുമായി അടുത്തു പരിചയപ്പെട്ടിട്ടുള്ളവർക്കൊക്കെ അറിയാം. ദാരിദ്ര്യത്തിൽ ജനിച്ച്, ദാരിദ്ര്യത്തിൽ വളർന്ന്, ദാരിദ്ര്യത്തിന്റെ രുചി നല്ലപോലെ അനുഭവിച്ചറിഞ്ഞ ഉള്ളൂർ ഉൽക്കൃഷ്ടേച്ഛ, സ്ഥിരോത്സാഹം, നിരന്തരപരിശ്രമം, എന്നീ ഗുണങ്ങളുടെ ഫലം എത്ര തരത്തിലുള്ളതാണെന്നു സ്വന്തം അനുഭവംകൊണ്ടു മനസ്സിലാക്കിട്ടുണ്ട്; അതുകൊണ്ടുതന്നെയാണ്, അദ്ദേഹം യുവാക്കന്മാരോട് അതിനെപ്പററി വീണ്ടുംവീണ്ടും ഊന്നിയൂന്നിപ്പറയുന്നതു്. സാധുക്കളുടെ കഷ്ടപ്പാടുകളിൽ സഹതപിക്കാനും അവരെ യഥോചിതം സഹായിക്കാനും ഉള്ളൂർ എപ്പോഴും

സന്നദ്ധനായിക്കാണുന്നതും അദ്ദേഹം ദാരിദ്ര്യത്തിന്റെരുചി അനുഭവിച്ചറിഞ്ഞിട്ടുള്ളതുകൊണ്ടുതന്നെയാണ്. 'ദാരിദ്ര്യമെന്നുള്ളതറിഞ്ഞവർക്കേ പാരിൽ പരക്ലേശവിവേകമുള്ളൂ' എന്നാണല്ലോ ആപ്തവാക്യം.

---

# എട്ടാമധ്യായം

---

പെൻഷ്യൺ ശേഷം.

35 വർഷകാലത്തെ സംഭവബഹുലമായ രാജ്യസേവനത്തിനു ശേഷം 1107-ൽ, 55-ാമത്തെ വയസ്സിൽ മി. പരമേശ്വരയ്യർ സർക്കാർ സർവ്വീസിൽനിന്നു പെൻഷൺ പററിപ്പിരിഞ്ഞു. ശ്രമസാദ്ധ്യങ്ങളായ ഗവർൺമെന്റുജോലികൾക്കിടയിൽ, ഭാഷാപരിപോഷണത്തിനും കവിതാനിർമ്മാണത്തിനും ലഭിച്ച സന്ദർഭങ്ങളൊന്നും അദ്ദേഹം പാഴാക്കിയില്ല. സുദീർഘകാലത്തെ ഈ കൃത്യബഹുലതകൾക്കു ശേഷം പെൻഷൺപററി പിരിയുമ്പോൾ ന്യായ്യമായി അർഹിക്കുന്ന വിശ്രമം അനുഭവിക്കുവാൻ അവസരം ലഭിക്കുമെന്ന് എല്ലാവരും വിചാരിച്ചു. പക്ഷേ, വിവിധഭാഷാപണ്ഡിതനും ജ്ഞാനവൃദ്ധനുമായ ആ മഹാന്റെ സേവനം ഉപേക്ഷിക്കുവാൻ രാഷ്ട്രമോ സാഹിത്യമോ സന്നദ്ധമല്ലായിരുന്നു. അതിനാൽ ഉദ്യോഗകാലത്തേപ്പോലെ തന്നെ, വിശ്രമരഹിതങ്ങളായ അനവധി സേവനകൃത്യങ്ങളിൽ അദ്ദേഹം ഇപ്പോഴും വ്യാപൃതനായിരിക്കുന്നു. പണ്ഡിതാഭിപ്രായം ആവശ്യകമെന്നു തോന്നുന്ന ഘട്ടങ്ങളിലെല്ലാം തിരുവിതാംകൂർ ഗവർൺമെന്റ് അദ്ദേഹത്തിന്റെ

സാഹായ്യത്തെ അഭ്യൎത്ഥിച്ചിട്ടുണ്ട്, അഭ്യൎത്ഥിക്കുന്നുമുണ്ട്. ഇതിനെ ഉദാഹരിക്കുന്ന അദ്ദേഹത്തിൻെറ ചില വിശ്രമ കാലസേവനങ്ങളെപ്പററി ഇവിടെ പ്രസ്താവിക്കാം.

## 1. ക്ഷേത്രപ്രവേശനക്കമ്മിററി.

മി. പരമേശ്വരയ്യർ സൎക്കാർ സൎവ്വീസിൽ നിന്നു പെൻഷൺ പററി 5 മാസം കഴിഞ്ഞപ്പോൾ, 1932 നവംബർ 8-ാം തീയതി, തിരുവിതാംകൂറിലേ ക്ഷേത്രപ്രവേശനവാദത്തിന്റെ സാധുത്വത്തെപ്പററി പൎയ്യാലോചന ചെയ്യുന്നതിനു്, റിട്ടയാഡ്ഡ് ദിവാൻ മി. വി. എസ്സ്. സുബ്രഹ്മണ്യയ്യരുടെ അദ്ധ്യക്ഷതയിൽ ഗവർൺമെന്റ് ഒരു കമ്മിററിയെ നിയമിച്ചു; ആ കമ്മിററിയിലെ ഒരംഗമായി ചരിത്രനായകനേയും ഗവർൺമെന്റ് തിരഞ്ഞെടുത്തു. ഈ കമ്മിററി, തിരുവിതാംകൂറിൻെറ പല ഭാഗങ്ങളിലും ചുററി സ്സഞ്ചരിച്ചു തെളിവുകളെടുത്തതിനു ശേഷം, 1934 ജനവരി 11-ാം തീയതി റിപ്പോർട്ടു സമൎപ്പിച്ചു. ഈ റിപ്പോർട്ടിന്റെ ആവശ്യത്തിലേയ്ക്കു് ആഗമങ്ങൾ, സ്മൃതികൾ, ധൎമ്മശാസ്ത്രങ്ങൾ, നീതിശാസ്ത്രങ്ങൾ, പുരാണങ്ങൾ, ദേശചരിത്രങ്ങൾ, ജാതിവിവരണഗ്രന്ഥങ്ങൾ, മുതലായി സംസ്കൃതത്തിലും ഇതരഭാഷകളിലുമുള്ള പല ഗ്രന്ഥങ്ങളും പരിശോധിച്ചു വിദഗ്ദ്ധാഭിപ്രായം നല്കുവാൻ കമ്മിററി മി. പരമേശ്വരയ്യരേയാണു് ചുമതലപ്പെടുത്തിയതു്. കമ്മിററിയിലെ അദ്ദേഹത്തിൻെറ സേവനം ഏതു വിധമായിരുന്നുവെന്നു്, കമ്മിററിയംഗങ്ങളെല്ലാവരുംകൂടി ഒപ്പിട്ടു കുറിച്ചിട്ടുള്ള താഴെ ഉദ്ധരിക്കുന്ന രേഖയിൽനിന്നു വിശദമാകുന്നതാണു്.

"ഈ റിപ്പോർട്ടിന്റെ സജ്ജീകരണത്തിൽ ഉപയോഗിച്ചിട്ടുള്ള പല ശാസ്ത്രീയവചനങ്ങളും ചരിത്രലക്ഷ്യങ്ങളും ശേഖരിക്കുന്നതിലും അവയെ വിശദീകരിക്കുന്നതിലും തന്റെ മഹത്തായ പാണ്ഡിത്യത്തെ കമ്മിററിയുടെ സേവനത്തിനു സമപ്പിച്ച കമ്മിററിയിലെ ഒരംഗത്തിനോട്—റാവുസാഹിബ് ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. എ., ബി. എൽ. അവർകളോട്—കമ്മിററിക്കുള്ള കടപ്പാടിനെ രേഖപ്പെടുത്തുവാൻ ഈ അവസരത്തെ കമ്മിററി വിനിയോഗിച്ചു കൊള്ളുന്നു." ക്ഷേത്രപ്രവേശനക്കമ്മിററിമുൻപാകെ മി. പരമേശ്വരയ്യർ സമപ്പിച്ച മെമ്മോറാൻഡം പല മഹാന്മാരുടേയും ആത്മാത്ഥമായ ശ്ലാഘയ്ക്കു വിഷയീഭവിച്ചിട്ടുണ്ട്. അസ്പൃശ്യതയുടെ അശാസ്ത്രീയതയെ സ്ഥാപിക്കുന്ന ആ മെമ്മോറാൻഡം അദ്ദേഹത്തിന്റെ അഗാധമായ പാണ്ഡിത്യത്തിനും അഭിനന്ദനീയമായ അധഃകൃതോന്നമനജാഗരൂകതയ്ക്കും മകുടോദാഹരണമാകുന്നു. തിരുവിതാംകൂർ ഹരിജനസേവാസംഘം സിക്രട്ടറിയുടെ ഹൃദയപൂവ്വമായ അഭിനന്ദനത്തെ അതാജ്ജിച്ചതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

2. പാഠ്യപുസ്തകനവീകരണസമിതി.

ഗവർൺമെന്റിൽനിന്നു കുറേക്കാലം മുൻപു പ്രസാധനംചെയ്ത ഒന്നുമുതൽ ആറുവരെ പാഠപുസ്തകങ്ങൾ നവീകരിക്കുന്നതിനും ആവശ്യമുള്ള പുതിയ പുസ്തകങ്ങൾ എഴുതിയുണ്ടാക്കുന്നതിനും മററുമായി ഒരു സമിതിയെ നിയമിച്ചപ്പോൾ മി. പരമേശ്വരയ്യരേയും അതിലേ ഒരംഗമായി തിരഞ്ഞെടുത്തിരുന്നു. ഈ കമ്മിററിയുടെ പ്രവത്തനത്തിലും

ചരിത്രനായകൻ ഗണനീയമായ ഒരു ഭാഗം വഹിച്ചിട്ടുണ്ട്. 1112-ൽ അദ്ദേഹത്തെ പാഠ്യപുസ്തകനവീകരണകമ്മിററിയുടെ അദ്ധ്യക്ഷനായി നിയമിച്ചു. കഴിയുന്ന വേഗത്തിൽ ആവശ്യമുള്ള സകല നിർദ്ദേശങ്ങളും നല്കിക്കൊണ്ടു് അദ്ദേഹം ഒരു റിപ്പോർട്ടു സമർപ്പിച്ചു. അതിനെ പ്രശംസിച്ചുകൊണ്ടു ഗവർൺമെന്റ് പ്രസ്താവിച്ചിരിക്കുന്നതു് ഇങ്ങനെയാണ്:— "പാഠ്യപുസ്തകസമിതി ചെയ്തിട്ടുള്ള ജോലിയെപ്പററിയും, ഉപയോഗപ്രദമായ പല നിർദ്ദേശങ്ങളടങ്ങിയ റിപ്പോർട്ടു സമർപ്പിക്കുന്നതിൽ അംഗങ്ങൾ കാണിച്ച സത്വരതയെപ്പററിയും ഗവർൺമെന്റിനുള്ള അഭിനന്ദനത്തെ രേഖപ്പെടുത്തുവാൻ ഈ അവസരം ഗവർൺമെന്റ് വിനിയോഗിച്ചുകൊള്ളുന്നു." അഭിനന്ദനാർഹമായ ഈ ശീഘ്രകാരിതയാണല്ലോ മി. പരമേശ്വരയ്യരുടെ വിജയരഹസ്യങ്ങളിൽ ഒന്നു്.

ഇതേകാലത്തു തന്നെ തിരുവിതാംകൂറിലും മദ്രാസിലുമുള്ള പാഠ്യപുസ്തകനിർണ്ണയക്കമ്മററികളിലും അദ്ദേഹം അംഗത്വം വഹിച്ചിരുന്നു. മൂന്നുകൊല്ലക്കാലത്തേയ്ക്കു് കൊച്ചി ബോർഡ് ഓഫ് സ്റ്റഡീസിലെ ഒരംഗമായി കൊച്ചി ഗവർൺമെൻറും മി. പരമേശ്വരയ്യരുടെ സേവനത്തെ ഉപയോഗിച്ചു.

### 3. പബ്ളിക്കു ലൈബ്രറി.

തിരുവനന്തപുരം പബ്ളിക്കു ലൈബ്രറിക്കമ്മററിയിലെ ഒരംഗമായി ചരിത്രനായകനെ നിയമിച്ച വസ്തുത മുന്നൊരദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. കുറേക്കാലം കഴി

ഞ്ഞപ്പോൾ ആ കമ്മിററിയുടെ പ്രസിഡന്റായി അദ്ദേഹത്തെ ഗവർൺമെൻറ് നിയമിച്ചു. ഇന്നും ആ സ്ഥാനം അദ്ദേഹം അലങ്കരിക്കുന്നു. ഇംഗ്ലീഷു സാഹിത്യം, ചരിത്രം, തത്വശാസ്ത്രം, ജീവചരിത്രം, ദേശസഞ്ചാരവിവരണം, ഭാരതീയസംസ്കാരം, സംസ്കൃതസാഹിത്യം, ദ്രാവിഡസാഹിത്യം, മലയാളസാഹിത്യം, മുതലായ വിവിധവിഷയങ്ങളിൽ മി. പരമേശ്വരയ്യരുടെ ബഹുമുഖമായ സാഹായ്യം ലൈബ്രേറിക്കുണ്ടായിട്ടുണ്ടു്. ആ കമ്മിററിയുമായി ബന്ധപ്പെട്ടിരിക്കുന്ന കഴിഞ്ഞ പന്ത്രണ്ടു കൊല്ലങ്ങൾക്കിടയിൽ ലൈബ്രേറിയുടെ പരിഷ്കരണത്തിനു ചരിത്രനായകൻ അനേകധാ പ്രയത്നിച്ചിട്ടുമുണ്ടു്.

4. ഭാഷാപരിഷ്കരണക്കമ്മിററി

കൊച്ചി ഭാഷാപരിഷ്കരണക്കമ്മിററിയുടെ അദ്ധ്യക്ഷനായി 111-ലും 112-ലും ചരിത്രനായകൻ ജോലിചെയ്തു. അർത്ഥശാസ്ത്രത്തിൻെറ പദാനുക്രമണിക, ത്രിപുരദഹനം, ബകവധം, കേശഗ്രഹണം, ദൂതവാക്യം ഭാഷാഗദ്യം, എന്നീ ഗ്രന്ഥങ്ങൾ പ്രസിദ്ധം ചെയ്തിട്ടുള്ളതു് അക്കാലത്താണു്. ഇവയ്ക്കു ചരിത്രനായകൻ എഴുതിച്ചേർത്തിട്ടുള്ള പ്രൌഢങ്ങളും ദീർഘങ്ങളുമായ അവതാരികകൾ അദ്ദേഹത്തിൻെറ വിവിധവിഷയജ്ഞാനത്തേയും, പാണ്ഡിത്യത്തേയും പ്രസ്പഷ്ടമായി തെളിയിക്കുന്നുണ്ടു്. കൊല്ലവർഷം 564-ൽ എഴുതീട്ടുള്ള ഒരു താളിയോല ഗ്രന്ഥത്തിൽ നിന്നാണു ദൂതവാക്യം പ്രബന്ധം പകർത്തിഅച്ചടിച്ചിട്ടുള്ളതു് എന്നും ഗ്രന്ഥത്തിൻെറ കാലം രേഖപ്പെടുത്തിയിട്ടുള്ളവയിൽ ഇത്രപഴക്കം ചെന്ന മറെറാരു ഗ്രന്ഥം ഇതേവരെ

കണ്ടെത്തീട്ടില്ലെന്നുള്ളതു് സ്വത്വവ്യമാകുന്നു എന്നും ഇതിനു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ചരിത്രനായകൻ അദ്ദേഹത്തിൻെറ ഗ്രന്ഥശാലയിൽ ശേഖരിച്ചുവെച്ചിരുന്ന ഈ ഗ്രന്ഥം ഭാഷാപരിഷ്കരണക്കമ്മിററിക്കു സ്വമേധയായി സംഭാവനചെയ്കയാണുണ്ടായതു്. ഭാഷാവിഷയകമായും, ലിപിവിഷയകമായും വളരെ പ്രാമാണ്യത്തെ അർഹിക്കുന്ന ഒരു കൃതിയാണു 'ദൂതവാക്യം'.

5. സർവ്വകലാശാലാ സേവനം

സർവ്വകലാശാലാസേവനപരമായ ചരിത്രനായകൻെറ പ്രയത്നങ്ങൾ വിവിധങ്ങളും വിപുലങ്ങളുമാകുന്നു. മദ്രാസു്, അണ്ണാമല ഈ സർവ്വകലാശാലകളിലെ മലയാളം ബോഡ് ഓഫ് സ്റ്റഡീസിൽ മി. പരമേശ്വരയ്യർ ഇന്നും അംഗമായിരിക്കുന്നു. മദ്രാസു് സർവ്വകലാശാലാ ബോഡു് ഓഫ് സ്റ്റഡീസിൽ അദ്ദേഹത്തെപ്പോലെ ദീർഘകാലം സേവനം ചെയ്തിട്ടുള്ള മറേറതെങ്കിലും പണ്ഡിതനുണ്ടെന്നു തോന്നുന്നില്ല. ഇപ്പോഴും വിദ്വൽപരീക്ഷാസമിതിയുടെ അദ്ധ്യക്ഷസ്ഥാനം സർവ്വകലാശാല അദ്ദേഹത്തിലാണു് നിക്ഷേപിച്ചിരിക്കുന്നതു്. കേരളസർവ്വകലാശാലാപ്രശ്നം സംബന്ധിച്ചു രൂപവൽകൃതമായ കമ്മിററിയിലും മി. പരമേശ്വരയ്യർ ഒരംഗമായിരുന്നു. ആ കമ്മററിയുടെ തീരുമാനം പ്രായോഗികമാക്കപ്പെട്ടില്ലെങ്കിലും അതിൽ അദ്ദേഹം ചെയ്തിട്ടുള്ള നിസ്സ്വാർത്ഥമായ സേവനങ്ങൾ വിസ്മരിക്കത്തക്കതല്ല. ഒരു കേരളസർവ്വകലാശാലയുടെ പ്രായോഗികതയേക്കുറിച്ചും, അനപേക്ഷണീയതയേപ്പററിയും കഴിഞ്ഞ തൃശ്ശൂർ പരിഷൽസമ്മേളനത്തിൽ അദ്ദേഹം ചെയ്ത പ്രൗഢഗം

ഭീരമായ പ്രസംഗം, ആ വിഷയത്തെപ്പററിയുള്ള ഒരു വിദ ഗ്ദ്ധാഭിപ്രായമാകുന്നു. തിരുവിതാങ്കൂർ സർവ്വകലാശാലയിലേ സെനററിലും, സംസ്കൃതം, മലയാളം ഈ രണ്ടു ബോർഡ് ഓഫ് സ്റ്റഡീസിലും ഫാക്കൽട്ടി ഓഫ് ആർട്സിലും അദ്ദേഹം അംഗമാണ്. ഈ സർവ്വകലാശാലയിൽ കൈയെഴുത്തു ഗ്രന്ഥങ്ങളുടെ ശേഖരിപ്പു സംബന്ധിച്ചു വിദഗ്ദ്ധോപദേഷ്ടാവായും അദ്ദേഹം ജോലി ചെയ്യുന്നുണ്ട്. തിരുവിതാങ്കൂർ പൌരസ്ത്യഗ്രന്ഥപ്രസിദ്ധീകരണവകുപ്പിൽ ഗവർൺമെൻറ് അദ്ദേഹത്തെ ആണററി അഡ്വൈസറായി നിയമിച്ചിട്ടുണ്ട് എന്നുള്ളതും ഇവിടെ സ്മരണീയമാണ്.

## 6. നിയമസഭ.

മി. പരമേശ്വരയ്യർ ഉദ്യോഗത്തിലിരുന്ന കാലത്തു നിയമനിർമ്മാണസഭയിൽ ചെയ്തിട്ടുള്ള സേവനങ്ങളെപ്പററി മുൻപൊരിടത്തു സമഗ്രമായി പ്രതിപാദിച്ചിട്ടുണ്ടല്ലോ. അദ്ദേഹം ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതിനു ശേഷവും, നിയമപരമായ അദ്ദേഹത്തിൻെറ പ്രായോഗികജ്ഞാനത്തേ ഉപയോഗപ്രദമാക്കുവാൻ ഗവർൺമെൻറു തീരുമാനിച്ചു. തൽഫലമായി 1108-ൽ പരിഷ്കരിച്ചതിനു ശേഷമുള്ള ഒന്നാമത്തെ നിയമസഭയിൽ, ശ്രീമൂലം അസംബ്ളിയിലെ ഒരു സാമാജികനായി ഗവർൺമെൻറ് അദ്ദേഹത്തെ നിയമിച്ചു. ആ നിയമസഭയുടെ ആയുഷ്കാലമായ 1112 മീനം വരെ, അദ്ദേഹം ആ സഭയിലെ അംഗമായിരുന്നു്, ജനക്ഷേമകരമായ പല നല്ല പ്രസ്ഥാനങ്ങളിലും ഭാഗഭാക്കായിട്ടുണ്ട്.

## 7. മററുചില സേവനങ്ങൾ

അധഃകൃതരുടെ സകലവിധത്തിലുമുള്ള ഉന്നമന ത്തേയും ലക്ഷ്യമാക്കി തിരുവനന്തപുരത്തു "കേരളഹിന്ദു മിഷ്യൺ" എന്ന പേരിൽ ഒരു സമിതി സ്ഥാപിച്ചു നടത്തി വരുന്നുണ്ടു്. ചരിത്രനായകന്റെ സഹപാഠിയും റിട്ടയാർഡ് തിരുവിതാംകൂർ ദിവാൻജിയുമായ മി. വി. എസ്സ്. സുബ്രഹ്മണ്യയ്യരാണു് ഈ സമിതിയുടെ അദ്ധ്യക്ഷൻ. അതിലെ ഡയക്ടർമാരിൽ ഒരാൾ ചരിത്രനായകനാകുന്നു. സമിതി നിർദ്ദിഷ്ടമായ ലക്ഷ്യത്തെ പ്രാപിക്കുന്ന കാര്യത്തിൽ അദ്ദേഹം യഥാശക്തി ഇപ്പോഴും പ്രയത്നിച്ചു കൊണ്ടിരിക്കുന്നു. പതിതോദ്ധാരണം ആദർശമാക്കി തന്റെ ഉദ്യോഗജീവിതകാലം കഴിച്ചുകൂട്ടിയ കഥാനായകനു് ഏററവും ആനന്ദകരമായ ഒരു സേവനമാണിതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

തിരുവിതാംകൂർ ജീവകാരുണ്യസഭ (The Travancore Humanitarian Society) എന്ന പേരിൽ തിരുവനന്തപുരത്തു് ഒരു സമാജം സ്ഥാപിച്ചു കാര്യക്ഷമമായ പ്രവൎത്തനം നടത്തിപ്പോരുന്നുണ്ടു്. ഈ സഭയുടെ ഉപാദ്ധ്യക്ഷസ്ഥാനം ചരിത്രനായകനിലാണു് നിക്ഷിപ്തമായിരിക്കുന്നതു്. തിരുവനന്തപുരത്തു പുത്തനായി, ബന്ധനവിമുക്തരാകുന്ന തടവുകാരെ സഹായിക്കണമെന്നുള്ള ലക്ഷ്യത്തോടുകൂടി സ്ഥാപിതമായിരിക്കുന്ന "ഡിസ്ചാർജ്ഡ് പ്രിസണേഴ്സ് എയ്ഡഡ് സൊസൈററിയുടെ ഉപാദ്ധ്യക്ഷസ്ഥാനവും ചരിത്രനായകനുതന്നെയാണു് ലഭിച്ചിരിക്കുന്നതു്.

തിരുവനന്തപുരത്തെ അനന്ത ലോഡ്ജിലെ ഒരംഗമായിച്ചേൎന്നു് അതിലേ വൈസ്പ്രസിഡന്റായി ബ്രഹ്മവിദ്യാസംഘത്തേയും മി. പരമേശ്വരയ്യർ സേവിച്ചുവരുന്നു. തിരുവനന്തപുരം വിക്റേറാറിയാ ജൂബിലി ടൗൺ ഹാൾ, ദുൎഗ്ഗുണപരിഹാരപാഠശാല, എന്ന ഗവൎൺമെന്റ് സ്ഥാപനങ്ങളിലും, അദ്ദേഹം ഒരു സാമാജികനായിരുന്നു. ശ്രീമൂലം ഷഷ്ട്യബ്ദപൂൎത്തി സ്മാരകശാലയിലെ സേവാസന്നദ്ധരായ സാമാജികന്മാരിൽ ഒരാളായും അദ്ദേഹം ജോലിചെയ്തിട്ടുണ്ടു്. സെൻട്രൽ ജെയിലിൽ ഒരു അനുദ്യോഗസന്ദർശകനും ദക്ഷിണതിരുവിതാംകൂർ സാഹിത്യസമാജത്തിൻെറ രക്ഷാധികാരിയും, തിരുവനന്തപുരം സഹൃദയസമാജത്തിന്റെ രക്ഷാധികാരികളിൽ ഒരാളും അദ്ദേഹമാകുന്നു. കുറേക്കാലം വൈക്കം സന്മാൎഗ്ഗപോഷിണീസഭയുടെ സ്ഥിരാദ്ധ്യക്ഷനായിരുന്നിട്ടുണ്ടു് എന്നും ഇവിടെ പ്രസ്താവിക്കേണ്ടതുണ്ടു്. 1937 ഡിസംബർ മാസത്തിൽ തിരുവനന്തപുരത്തുവെച്ചു സമ്മേളിച്ച പൗരസ്ത്യകലാസമ്മേളനത്തിന്റെ പ്രവൎത്തകസമിതിയിലെ ഒരു സാമാജികനായി ഗവൎൺമെന്റിൽനിന്നു ചരിത്രനായകനെ നിയമിക്കുകയുണ്ടായി. അതിലെ ശാഖാസമ്മേളനങ്ങളിലൊന്നിൽ അദ്ദേഹം അദ്ധ്യക്ഷസ്ഥാനം വഹിക്കുകയും, ദാക്ഷിണാത്യഭാഷാവിഭാഗത്തിൽ അത്യന്തം വിജ്ഞേയമായ ഒരു പ്രസംഗം ചെയ്യുകയുമുണ്ടായി എന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

## 8. പ്രാചീനരേഖാസംരക്ഷകൻ.

1113 വൃശ്ചികമാസംമുതൽ ഗവൎൺമെൻറു് ചരിത്രനായകനെ സൎക്കാർവക പ്രാചീനരേഖകളുടെ സംരക്ഷ

കനായി 'ഓണററി ഡയറക്ടർ ഓഫ് ദി ഹുസൂർ സെൻട്രൽ റിക്കാർഡ്സ്' എന്ന പേരിൽ നിയമിച്ചിരിക്കുകയാണ്. അത്യന്തം ഗൗരവമേറിയതും, ഒരു ഗവേഷകപ്രമുഖനാൽ മാത്രം സാദ്ധ്യവുമായ പ്രസ്തുതജോലി ഏററവും കാര്യക്ഷമമായ വിധം അദ്ദേഹം നിർവഹിച്ചുവരുന്നു. ആ ജോലിയേററതിൽ പിന്നെ, "രാജകീയ വിളംബരങ്ങൾ" എന്ന ഒന്നാം പുസ്തകവും "ഗവർൺമേൻറുവക വിളംബരങ്ങൾ" എന്ന രണ്ടാം പുസ്തകവും അദ്ദേഹം പ്രസിദ്ധംചെയ്തുകഴിഞ്ഞിരിക്കുന്നു. ഏ. ഡി. 864 മുതൽ നാളതുവരെയുള്ള തിരുവിതാംകൂർ രാജകുടുംബത്തിലെ അംഗങ്ങളുടെ കാലവും നാമധേയവുമടങ്ങിയ ഒരു വംശാവലിയും അദ്ദേഹം തയ്യാറാക്കിട്ടുണ്ട്. ചരിത്രപ്രാധാന്യമുള്ള പല വിവരണങ്ങളും അന്ധകാരഗർത്തത്തിൽനിന്നു വെളിയിൽ കൊണ്ടുവരുവാൻ അദ്ദേഹം യത്നിച്ചു കൊണ്ടിരിക്കുന്നു.

പൗരസ്ത്യസംസ്കാരത്തേയും കേരളചരിത്രത്തേയും സംബന്ധിച്ച വിഷയങ്ങളിൽ ഗവർൺമെൻറിൽനിന്ന് ഇപ്പോഴും അദ്ദേഹത്തിൻെറ അഭിപ്രായം ആരാഞ്ഞറിയുന്നുണ്ട്. ഗവൺമെൻറിൽനിന്ന് അപ്പോഴപ്പോൾ ചോദിക്കുന്ന സംശയങ്ങൾക്കു ക്ലിപ്തസമയത്തിനുള്ളിൽ പൂർണ്ണമായ മറുപടി തയ്യാറാക്കി അയയ്ക്കുന്ന വിഷയത്തിൽ ഒരിക്കലും അദ്ദേഹം ഉദാസീനനാകാറില്ല. പല വിഷയങ്ങളെപ്പററിയും ഗവർൺമെൻറിൻെറ ആവശ്യപ്രകാരം കോൺഫിഡേൻഷ്യൽ മെമ്മോറാൻഡം (രഹസ്യമായ ഉപദേശങ്ങൾ) അദ്ദേഹം തയ്യാറാക്കി സമർപ്പിച്ചിട്ടുണ്ട്.

ഇപ്പോഴും ആ ജോലിക്കു വിരാമമുണ്ടാകുന്നില്ല. അഭിജ്ഞോത്തമനായ തിരുവിതാംകൂർ ദിവാൻ ഡാക്ടർ സർ സി. പി. രാമസ്വാമിഅയ്യർ 1937 ഫെബ്രുവരി മാസം 8-ാംതീയതി മദ്രാസ് സർവകലാശാലയുടെ ആഭിമുഖ്യത്തിൽ ചെയ്ത വി. എസ്. ശ്രീനിവാസശാസ്ത്രിസ്മാരകപ്രസംഗത്തിൽ ചരിത്രനായകന്റെ സംസ്കാരസംബന്ധമായുള്ള സേവനത്തെപ്പററി ഇങ്ങനെ പ്രസ്താവിക്കുകയുണ്ടായി:—

"ഭാവിരാഷ്ട്രസംവിധാനത്തിൽ വ്യാപൃതമായിരിക്കുന്ന യാതൊരു ദേശത്തിനും, അതിന്റെ പ്രാചീനസംസ്കാരത്തേയോ, ചരിത്രപാഠങ്ങളേയോ അവഗണിക്കുക സാദ്ധ്യമല്ല. ആകയാൽ രാഷ്ട്രിയാദർശങ്ങളുടേയും സാമുദായികസാമ്പത്തികസിദ്ധാന്തങ്ങളുടെയും വിവിധശാഖകളിൽ നമ്മുടെ പ്രാചീനഗ്രന്ഥങ്ങളിൽനിന്ന് എത്രമാത്രം ജ്ഞാനം നമുക്കു ലഭിക്കാമെന്ന് അന്വേഷിക്കുന്നതിനാണ് ഞാൻ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. അസാമാന്യമായ ക്ലേശം ആവശ്യമായിരിക്കുന്ന ആ പ്രയത്നത്തിൽ, തിരുവിതാംകൂറിലെ സുപ്രസിദ്ധപണ്ഡിതനായ മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യരോട് ഞാൻ അത്യധികം കടപ്പെട്ടിരിക്കുന്നു; സർവകലാശാല മുൻപാകെ ഈ സംഗതികൾ സമർപ്പിക്കുന്നതിന് എന്നെ പ്രാപ്തനാക്കിയതു് അദ്ദേഹമാകുന്നു".

തിരുവിതാംകൂറിലെ ക്ഷേത്രപ്രവേശനവിളംബരസ്മാരകമായി മഹാത്മാഗാന്ധിയുടെ പ്രൈവെററ് സെക്രിറെറിയായ ശ്രീയുത് മഹാദേവദെശായി "എപിക് ഓഫ് ട്രാവൻകോർ" എന്നൊരു പുസ്തകം പ്രസിദ്ധപ്പെടുത്തിട്ടു

ണ്ടല്ലോ. അതിൽ ചേൎക്കുവാൻ വിവിധക്ഷേത്രങ്ങളെപ്പററി ചരിത്രസംബന്ധമായുള്ള വിവരങ്ങൾ പരിശോധിച്ചു കൊടുത്തതു ചരിത്രനായകനാകുന്നു. ആ വസ്തുത ദേശായി ആ പുസ്തകത്തിന്റെ അവതാരികയിൽ കൃതജ്ഞതാപൂൎവ്വം രേഖപ്പെടുത്തീട്ടുമുണ്ടു്.

9 ഷഷ്ട്യബ്ദപൂൎത്തി

ഇങ്ങനെ വിശ്രമകാലഘട്ടത്തിൽപോലും വിവിധങ്ങളായ പൊതുജനസേവനങ്ങളിൽ വ്യാപൃതനായിരിക്കുന്ന ചരിത്രനായകനു്, 1112 ഇടവം 22-ാം തീയതി അറുപതു വയസ്സുതികഞ്ഞു. കേരളത്തിലെ വിവിധസമുദായങ്ങളിൽപെട്ട ജനങ്ങൾ ആ സുദിനത്തെ അത്യാകാംക്ഷയോടുകൂടി പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഷഷ്ട്യബ്ദപൂൎത്തിക്കു മുൻപുതന്നെ ആ മഹാമഹം കൊണ്ടാടേണ്ടതിനെപ്പററി വൎത്തമാനപത്രങ്ങളിൽ പ്രത്യക്ഷപ്പെട്ട നിർദ്ദേശങ്ങൾ ഇതിനു സാക്ഷ്യം വഹിക്കുന്നു. ചിരപ്രതീക്ഷിതമായ ആ ഉത്സവത്തെ കേരളത്തിന്റെ തെക്കേ അററം മുതൽ വടക്കേ അററംവരേയുള്ള കേരളീയർ വളരെ കേമമായ വിധത്തിൽ കൊണ്ടാടി. നാനാജാതിമതസ്ഥരിൽനിന്നു് അന്നു മഹാകവിക്കു കിട്ടിയ അനുമോദനസന്ദേശങ്ങൾക്കു കൈയും കണക്കുമില്ലായിരുന്നു. കമ്പിസന്ദേശങ്ങൾ, അനുമോദനക്കത്തുകൾ, മംഗളപദ്യങ്ങൾ, മുതലായി മഹാകവിക്കു സിദ്ധിച്ച ഉപഹാരങ്ങളെപ്പററി പരിഷത്ത്രൈമാസികപ്രവൎത്തകക്കമ്മിററി പ്രസിദ്ധം ചെയ്തിട്ടുള്ള ഉള്ളൂർ ഷഷ്ട്യബ്ദപൂൎത്തിമഹോത്സവസ്മാരകത്തിൽ സംക്ഷിപ്തമായി പ്രതിപാദിച്ചിട്ടുണ്ടു്.

പ്രസ്തുതപ്രസിദ്ധീകരണത്തിലെ ഉപസംഹാരാദ്ധ്യായത്തിൽ നിന്ന് ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം:—

"ഷഷ്ട്യബ്ദപൂർത്തിമഹാമഹത്തിൽ മഹാകവിക്ക് അമ്പതിൽപരം കമ്പിസന്ദേശങ്ങളും അഞ്ഞൂറിൽപരം അനുമോദനസന്ദേശങ്ങളും ലഭിച്ചിട്ടുള്ളതായിട്ടാണ് അറിവ്........തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ട്, കൊച്ചിദിവാൻ സർ ആർ. കെ. ഷൺമുഖം ചെട്ടി, തിരുവിതാംകൂർ ദിവാൻ സർ സി. പി. രാമസ്വാമിഅയ്യർ, മുതലായവരിൽ നിന്ന് അനുമോദനസന്ദേശങ്ങൾ ലഭിച്ചിരുന്നു. അതുപോലെതന്നെ കേരളത്തിന്റെ ഒരറ്റം മുതൽ മറ്റേ അററംവരെ മഹാകവിയെ അനുമോദിച്ചു യോഗങ്ങൾ കൂടുകയും, നിശ്ചയങ്ങൾ പാസാക്കുകയുമുണ്ടായി. ശതക്കണക്കിനുള്ള ആ യോഗങ്ങളെപ്പററി വിസ്തരഭയത്താലാണ് ഞങ്ങളൊന്നും പ്രസ്താവിക്കാത്തത്. കേരളത്തിനു പുറത്തു ഭാരതീയ സാഹിത്യപരിഷത്തും നമ്മുടെ മഹാകവിയെ അനുമോദിച്ചിരിക്കുന്നു........ഷഷ്ട്യബ്ദപൂർത്തി പ്രമാണിച്ചു തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടും സചിവോത്തമൻ സർ സി. പി. രാമസ്വാമിഅയ്യരും വിലപിടിച്ച ഓരോ സാല്വ മഹാകവിക്കു സമ്മാനിക്കുകയുണ്ടായി. ഹരിപ്പാട്ടു കൊട്ടാരത്തിൽ കാർത്തികതിരുനാൾ തമ്പുരാട്ടി, പൂയംനാൾ തമ്പുരാട്ടി, വഞ്ചിപ്പുഴത്തമ്പുരാൻ മുതലായവരും പാരിതോഷികങ്ങൾ നല്കീട്ടുണ്ട്."

ആ അവസരത്തിൽ കേരളത്തിലെ പത്രങ്ങളെല്ലാം, കക്ഷിഭേദം കൂടാതെ, ചരിത്രനായകന്റെ അപദാനങ്ങളെ വർണ്ണിച്ചും, അദ്ദേഹത്തിനു ദീർഘായുസ്സിനെ ആശംസിച്ചും

മുഖപ്രസംഗങ്ങളെഴുതി. ആ മുഖപ്രസംഗങ്ങൾ, ചരിത്ര നായകന്റെ ഷഷ്ടിപൂർത്തി പ്രമാണിച്ചു കേരളീയജനതയുടെ അഭിപ്രായമെന്തായിരുന്നുവെന്നു തെളിയിക്കാൻ പര്യാപ്തമായവയാകുന്നു. 'മാതൃഭൂമി"യുടെ മുഖോപന്യാസത്തിൽ നിന്നു് ഒരു ഭാഗം ഇവിടെ പകർത്താം:—

"മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾക്കു് അറുപതുവയസ്സു തികയുന്ന സുദിനം വന്നണഞ്ഞു. കേരളത്തിന്റെ ഒരററം മുതൽ മറേറ അററം വരെ മഹാകവിക്കു് ആയുർദൈർഘ്യവും ആരോഗ്യവും നേരുന്നു. കേരളീയരുടെ ഹൃദയങ്ങളിൽ, ഒരു ചക്രവർത്തിക്കുകൂടി അസൂയ തോന്നത്തക്ക, ആധിപത്യം അദ്ദേഹം സാധിച്ചുകഴിഞ്ഞു. കേരളഭാഷയെ അതിന്റെ ഇന്നത്തെ നിലയിൽ ഉയർത്തുന്നതിനു മഹാകവി ഉള്ളൂർ ചെയ്തിട്ടുള്ള സഫലമായ ആധിപത്യം വിലമതിക്കാവതല്ല........

"മഹാകവി ഉള്ളൂരിന്റെ പ്രതിഭ, ജീവിതത്തിന്റെ പല വശങ്ങളേയും പ്രകാശമാനമാക്കീട്ടുണ്ടു്. ഉത്തരവാദിത്വപ്പെട്ട ഉദ്യോഗങ്ങളിലിരുന്നു രാജ്യസേവനം ചെയ്തുകൊണ്ടിരിക്കെയാണു് അദ്ദേഹം കാവ്യങ്ങളെഴുതി ഭാഷയെ അനുഗ്രഹിച്ചതു്. മഹാകവി എന്ന നിലയിൽ മാത്രമല്ല, ഒരു മഹാപണ്ഡിതനെന്ന നിലയിലും ഭാഷാവിഷയകമായ ഗവേഷണങ്ങളിലേപ്പെട്ടിരിക്കുന്ന ഒരന്വേഷകൻ എന്ന നിലയിലും, അദ്ദേഹത്തിനുള്ള സ്ഥാനം എത്രയും ഉന്നതമാണു്. നാനാഭാഷകളിലുമുള്ള തന്റെ പാണ്ഡിത്യം അദ്ദേഹം മലയാളഭാഷയുടെ പോഷണത്തിനായി വിനിയോഗിക്കുന്നു. അപ്രകാശിതങ്ങളായ

പഴയ ഗ്രന്ഥങ്ങൾ തേടിപ്പിടിക്കുന്നതിലും അവയെ പ്രകാശിപ്പിക്കുന്നതിലും അദ്ദേഹം കാണിക്കുന്ന പാടവവും പ്രയത്നശീലവും ആരുടെ തന്നെ ആദരവിനെ അർഹിക്കുന്നില്ല? പല ഗ്രന്ഥങ്ങൾക്കും അദ്ദേഹം എഴുതീട്ടുള്ള അവതാരികകൾ ഒന്നിച്ചു ചേർത്തു പ്രസിദ്ധപ്പെടുത്തുന്നതായാൽ അതൊരു വിജ്ഞാനഭാണ്ഡാഗാരമായിരിക്കുമെന്നതിനു സംശയമില്ല.

"പ്രായംചെല്ലുന്തോറും ആശയങ്ങൾക്കു യുവത്വം വർദ്ധിച്ചുവരികയെന്ന, അത്ര സാധാരണമല്ലാത്ത, വിശിഷ്ടഗുണത്താൽ അനുഗൃഹീതനാണു് മഹാകവി ഉള്ളൂർ. അദ്ദേഹത്തിന്റെ ഓരോ പുതിയ കൃതിയും കൂടുതൽ യുവത്വം തുളുമ്പുന്നതായിക്കാണുന്നു. താൽകാലികാവശ്യങ്ങളെ വിസ്മരിക്കാതെ, ശാശ്വൽസാഹിത്യം നിർമ്മിക്കുവാൻ അദ്ദേഹത്തിനു സാധിച്ചിട്ടുള്ളതു് ഇന്നു ജീവൽസാഹിത്യത്തിന്റെ ആവശ്യകതയെക്കുറിച്ചു് ഉൽബോധിപ്പിക്കുന്നവരെ തൃപ്തിപ്പെടുത്തുന്നതിനോടൊപ്പം, ആ കൃതികളുടെ അനശ്വരത അലങ്കോലപ്പെട്ടുപോകാതേ സംരക്ഷിക്കുന്നുമുണ്ടു്.

"ഒരൊററ മതമുണ്ടുലകിനുയിരാം പ്രേമമതൊന്നല്ലോ
പരക്കെനമ്മെപ്പാലമൃതൂട്ടും പാർവ്വണശശിബിംബം"

എന്നു പാടിയ മഹാകവി, മേലിലും താദൃശങ്ങളായ വിശ്വപ്രേമഗീതങ്ങൾകൊണ്ടു്, ഏറെക്കാലം മലയാളത്തെ അനുഗ്രഹിക്കട്ടെ. മലയാളഭാഷ സംസാരിക്കുന്ന സകല ഗൃഹങ്ങളിൽനിന്നും മഹാകവിയുടെ ആയുരാരോഗ്യങ്ങൾക്കായി പൊന്തുന്ന പ്രാർത്ഥനയിൽ ഞങ്ങളും ഹൃദയപൂർവ്വം പങ്കുകൊള്ളുന്നു."

"മലയാളമനോരമ" ഒരു മുഖപ്രസംഗദ്വാരാ പ്രസ്താവിച്ചിരിക്കുന്നതു് ഇങ്ങനെയാണു്:—

വശ്യവചസ്സുകളായ മഹാകവികൾ ദുർല്ലഭമായി മാത്രമേ ലോകത്തിൽ ഉണ്ടാകാറുള്ളൂ. ജന്മസിദ്ധമായ വാസനാസമ്പത്തും കർമ്മസിദ്ധമായ വ്യുൽപത്തിയും ഇണങ്ങിച്ചേരുന്ന മഹാകവികൾ അവരവരുടെ സ്വന്തദേശത്തിന്റെ മാത്രമല്ല, ലോകത്തിന്റെ പൊതുസ്വത്താണു്. ദേശഭാഷാകാലപരിമിതികൾ കവിയശസ്സിനെ ബാധിക്കുന്നില്ല. ഭൗതികമത്സരങ്ങളിൽ പെട്ടു നട്ടംതിരിയുന്ന മനുഷ്യവർഗ്ഗത്തിനു ധർമ്മോപദേശം ചെയ്തു ജ്ഞാനബോധവും ആത്മസാന്ത്വനവും നല്കുന്ന മാർഗ്ഗദർശിയാണു് കവി. ഒരു രാജ്യത്തിന്റെ ചരിത്രത്തേയും സംസ്കാരത്തേയും എത്രമാത്രം സ്പർശിക്കുന്നതിനു് അനുഗ്രഹീതന്മാരായ കവിപുങ്ഗവന്മാർക്കു സാധിക്കുമെന്നുള്ളതിനു ലോകചരിത്രത്തിൽ ഉദാഹരണങ്ങൾ ധാരാളമുണ്ടു്. കാളിദാസൻ, ഭവഭൂതി, ഷേക്സ്പിയർ, മിൽട്ടൺ, ടാഗ്രൂർ തുടങ്ങിയ വിശ്വമഹാകവികൾ ഈ പരമാർത്ഥത്തെ സവിശേഷം സാക്ഷാൽകരിക്കുന്നു.

മലയാളഭാഷ നടപ്പിലിരിക്കുന്ന നമ്മുടെ കേരളരാജ്യത്തിന്റെ വ്യാപ്തി താരതമ്യേന വളരെ പരിമിതമാണെങ്കിലും, ഏതൊരു രാജ്യക്കാർക്കും അഭിമാനത്തിനവകാശം നല്കത്തക്ക മഹായോഗ്യന്മാരായ കവിശ്രേഷ്ഠന്മാർ ഓരോകാലത്തു് ഈ കേരളഭൂമിയേയും സമലംകരിച്ചിട്ടുണ്ടെന്നുള്ളതു കേരളീയർക്കും മലയാളഭാഷയ്ക്കും പൊതുവേ അത്യന്തം ചാരിതാർത്ഥ്യജനകമായ ഒരു പരമാർത്ഥമാണു്.

എഴുത്തച്ഛൻ, കുഞ്ചൻനമ്പിയാർ, കുഞ്ഞിക്കുട്ടൻതമ്പുരാൻ, കേരളവർമ്മ വലിയകോയിത്തമ്പുരാൻ ആദിയായ കേരളീയ കവികുലചൂഡാമണികൾ ഏതൊരു കവിസദസ്സിനും അലങ്കാരഭൂതന്മാർ തന്നെയായിരുന്നു. അക്കാലം കഴിഞ്ഞു കൈരളി ആധുനികഘട്ടത്തിലേക്കു പ്രവേശിച്ചു. ഈ ഘട്ടത്തിൽ കെ. സി. കേശവപിള്ള, പന്തളത്തുതമ്പുരാൻ, കുമാരനാശാൻ, ഉള്ളൂർ, വള്ളത്തോൾ തുടങ്ങിയ കവിപ്രമുഖന്മാരുടെ നാമധേയങ്ങളാണ് നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു്. ഇവരിൽ മിക്കവരും കഥാവശേഷന്മാരായിക്കഴിഞ്ഞിരിക്കുന്നുവെങ്കിലും, അന്നത്തെ കവിലോകത്തെ അതിജീവിച്ച്, അതിനോടനുബന്ധിച്ച കവിതാവ്യാപാരസ്മരണകളുടെ സൌരഭ്യധോരണി സ്വയം വഹിച്ചുകൊണ്ടു്, ഇന്നത്തെ കാവ്യാധ്വാവിൽ അഭംഗമായ ആഭിജാത്യത്തോടും തറവാടിത്തത്തോടുംകൂടി ശേഷിച്ചിരിക്കുന്ന രണ്ടു മഹാകവിപ്രവീരന്മാരാണ് ശ്രീമാന്മാരായ ഉള്ളൂരും വള്ളത്തോളും.

ഇവരുടെ ഇരുവരുടേയും കവിതാസരണികൾ വിഭിന്നലക്ഷണങ്ങളോടുകൂടിയവയാണെങ്കിലും, രണ്ടും ഓരോവിധത്തിൽ മധുരങ്ങളാണെന്നുള്ളതിൽ പക്ഷാന്തരത്തിന് അവകാശമില്ല. അതാണോ ഇതാണോ നല്ലത് എന്ന ചോദ്യം ശർക്കരയ്ക്കോ പഞ്ചസാരയ്ക്കോ കൂടുതൽ മാധുര്യം എന്ന ചോദ്യം പോലെ അപ്രസക്തമായിരിക്കുമെന്നു തോന്നുന്നു. അതവിടെ നില്ക്കട്ടെ. ഇങ്ങനെ അനുപമമായ പാണ്ഡിത്യം കൊണ്ടും നിസർഗ്ഗസിദ്ധമായ വാസനാവൈഭവം കൊണ്ടും സുദീർഘമായ സാഹിത്യസേവനം കൊണ്ടും

ഇന്നത്തെ കേരളീയജീവൽകവിപരമ്പരയിൽ അതിശ്രേഷ്ഠമായ ഒരു സ്ഥാനത്തു പരിലസിക്കുന്ന മഹാകവി റാവുസാഹിബ് ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. ഏ., ബി. എൽ. അവർകൾക്ക്........60 വയസ്സ പൂർത്തിയായിരിക്കുന്ന ഈ സന്ദർഭത്തിൽ ഭാഷാഭിമാനികളായ അനവധി സുഹൃജ്ജനങ്ങളോടൊപ്പം മലയാള മനോരമയും മഹാകവിയെ അനുമോദിച്ചുകൊള്ളുന്നു. ഈ കൈരളീഭക്തൻ ദീർഘായുരാരോഗ്യസൌഭാഗ്യാദി സമൃദ്ധിയോടുകൂടി ജീവിച്ചിരുന്നു സാഹിതീസേവനം നടത്തുന്നതിനു ജഗദീശ്വരൻ കടാക്ഷിക്കുമാറാകട്ടെ.

ഷഷ്ടിപൂർത്തി ആഘോഷിച്ച അവസരത്തിൽ കേരളത്തിന്റെ നാനാഭാഗങ്ങളിൽ നിന്നുമായി അനവധി മംഗളപത്രങ്ങൾ ആ സാഹിത്യസാർവ്വഭൌമനു കിട്ടി. തിരുവനന്തപുരത്തെ പൌരമുഖ്യന്മാർ, റിട്ടയാർഡ് ദിവാൻ ദിവാൻബഹദൂർ വി. എസ്. സുബ്രഹ്മണ്യയ്യർ അവർകളുടെ അദ്ധ്യക്ഷതയിൽ സമ്മേളിച്ച് അദ്ദേഹത്തിനു സമർപ്പിച്ച മംഗളപത്രം ഈ ഗ്രന്ഥത്തിൽ മറെറാരിടത്തു ചേർത്തിട്ടുണ്ടു്. അവർ അദ്ദേഹത്തിന്റെ ഒരു എണ്ണച്ചായപ്പടം തിരുവനന്തപുരം മ്യൂസിയം ഹാളിൽ സ്ഥാപിക്കുവാൻ തീരുമാനിച്ചു. ചിത്രമെഴുത്തു കോയിത്തമ്പുരാൻ അവർകളുടെ പുത്രനായ ആർട്ടിസ്റ്റ് രാമവർമ്മരാജാ അവർകൾ ആ പടം എഴുതിത്തീർത്തിട്ടുള്ളതും തിരുവിതാംകൂർ യൂണിവേഴ്സിററിഹാളിൽ സ്ഥാപിക്കുന്നതുമാണു്. "ഉള്ളൂർ ഷഷ്ട്യബ്ദപൂർത്തിസ്മാരക"മായി പല സ്ഥലങ്ങളിലും ഗ്രന്ഥ

ശാലകൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. കോട്ടയത്തെ "ഉള്ളൂർ ഷഷ്ട്യബ്ദപൂർത്തിമെമ്മോറിയൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടും," "ഉള്ളൂർ ഷഷ്ട്യബ്ദപൂർത്തിമെമ്മോറിയൽ സാഹിത്യസമിതിയും" അന്ന സ്ഥാപിക്കപ്പെട്ട രണ്ടു സ്ഥാപനങ്ങളാകുന്നു. ചുരുക്കത്തിൽ ഇതിനെക്കാൾ ഹൃദയാവർജ്ജകങ്ങളായ അനുമോദനങ്ങളും അഭിനന്ദനങ്ങളും അതിനു മുൻപും പിൻപും കേരളത്തിലെ യാതൊരു സാഹിത്യനായകനും ലഭിച്ചിട്ടില്ലെന്നു നിസ്സംശയം പറയാം.

## 10. ആത്മകഥനം.

മഹാകവിയുടെ ജീവിതവിജയത്തിനു പ്രധാനകാരണം നിരന്തരമായ പ്രയത്നവും നിസ്തന്ദ്രമായ കർമ്മപദ്ധതിയുമാണെന്നു പറഞ്ഞുവല്ലോ. തിരുവനന്തപുരത്തെ പൌരന്മാരുടെ മംഗളപത്രത്തിനു നല്കിയ മറുപടി ഇതിനെ വ്യക്തമാക്കുന്നു. അതിലെ ഒരു ഭാഗമാണു് താഴെ ഉദ്ധരിച്ചിരിക്കുന്നതു്:—

"ഷഷ്ടിപൂർത്തി എന്ന ആയുർഘട്ടം നിങ്ങളുടെ എല്ലാം ആശിസ്സുകളോടും അനുമോദനങ്ങളോടും ആശംസകളോടും കൂടി തരണം ചെയ്യുവാൻ സാധിച്ചു. ആയുസ്സ്, വിദ്യ, സുഖം മുതലായ സിദ്ധികൾ പൂർവ്വജന്മസുകൃതത്തിന്റെ പുഷ്കലഫലങ്ങളാണെന്നു ഭഗവാൻ പതഞ്ജലി പ്രസ്താവിച്ചിട്ടുണ്ടു്. ഏതോ ചില സുചരിതങ്ങൾ അതീതജന്മത്തിൽ ഞാനും ചെയ്തിരിക്കാമെന്നും അല്ലെങ്കിൽ പ്രാരബ്ധവലയിതമായ എന്റെ ഈ ജീവിതത്തിൽ ഇത്രയെങ്കിലും ആരോഗ്യത്തോടുകൂടി ഈ വയസ്സന്ധി കടക്കുന്നതു ദുഷ്കരമാണെന്നും ഞാൻ വിശ്വസിക്കുകയും ഈ നിലയിൽ

എല്ലാം എന്നെ എത്തിച്ച പരമകാരുണികനായ ജഗദീശ്വരനെ ഹൃദയം വഴിഞ്ഞൊഴുകുന്ന ഭക്തിയോടുകൂടി സ്മരിക്കുകയും നമസ്കരിക്കുകയും ചെയ്യുന്നു.

"വിത്തം ബന്ധുർവ്വയഃ കർമ്മ വിദ്യാ ഭവതി പഞ്ചമീ
ഏതാനി മാന്യസ്ഥാനാനി ഗരീയോ യദ്യദുത്തരം."

എന്നു് മനുസ്മൃതിയിൽ ഒരു ശ്ലോകമുണ്ടു്. ഞാൻ വിത്തവാനല്ല; കർമ്മഠനല്ല; വിദ്വാനുമല്ല; എന്നാൽ ബന്ധുബലം എനിക്കു ധാരാളമുണ്ടെന്നും തദ്വാരാ ഞാനും ഒരു മാന്യസ്ഥാനത്തിനു് അവകാശിയാണെന്നുമുള്ളതിനു് ഈ മഹത്തായ യോഗം തന്നെ തെളിവാകുന്നു...............

"യുവാക്കന്മാരായ അനവധി സാഹിത്യകാരന്മാർ ഈ സദസ്സിൽ ഇന്നു സന്നിഹിതരായിട്ടുണ്ടു്. എനിക്കു ജീവിതത്തിൽ വല്ല വിജയവും സിദ്ധിച്ചിട്ടുള്ളതായി അവരിൽ ആൎക്കെങ്കിലും തോന്നുന്നുണ്ടെങ്കിൽ, അവൎക്കു് എന്നെ അനുകരിക്കുന്നതിനു് ആശ ഉണ്ടാകുന്നതായാൽ, അവരുടെ പ്രയോജനത്തെ പ്രധാനമായി ഉദ്ദേശിച്ചാകുന്നു—അന്യഥാ അസ്ഥാനസ്ഥമായ ജല്പനമെന്നു തോന്നിയേക്കാവുന്ന—ഈ പ്രഭാഷണത്തിനു ഞാൻ ഇപ്പോൾ ഒരുമ്പെടുന്നതു്.

"എനിക്കു ബാല്യത്തിൽ തന്നെ അല്പാല്പം കവിതാവാസന ഉണ്ടായിരുന്നുവെന്നു പറയാം. പത്താമത്തെ വയസ്സിൽപോലും, ശ്ലോകങ്ങൾ ചൊല്ലുമ്പോൾ വൃത്തഭംഗമുണ്ടെങ്കിൽ കണ്ടുപിടിക്കുവാൻ കഴിയുമായിരുന്നു. ഇലത്തൂർ രാമസ്വാമിശാസ്ത്രികളുടെ പ്രശിഷ്യനായ അച്ഛൻ തന്നെ ആയിരുന്നു എന്റെ ആദ്യത്തെ ഗുരു. അദ്ദേഹം

എന്നെ അമരകോശം നിഷ്കൎഷിച്ചു കാണാതെ പഠിപ്പിച്ചു. അനുകൂലമായ സാഹചൎയ്യവും അവിച്ഛിന്നമായ പരിശ്രമവുമാണ്, വല്ല ഉൽഗതിയും എനിക്ക് ഉണ്ടായിട്ടുണ്ടെങ്കിൽ, അതിന് എന്നെ സഹായിച്ചിട്ടുള്ളതു്. കൊല്ലം 1060-ാമാണ്ടിടയ്ക്കു ചങ്ങനാശേരി ലക്ഷ്മീപുരത്തു കൊട്ടാരം, കൊടുങ്ങല്ലൂർ കോവിലകംപോലെ സാഹിത്യത്തിനു കേന്ദ്രവിപ്പെട്ടതായിരുന്നു. അവിടെ രവിവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ നിത്യശിക്ഷയിൽ ഞാൻ വളൎന്നതു് എനിക്ക് ഒരു വലിയ അനുഗ്രഹമായിത്തീൎന്നു. ബാല്യത്തിൽ തന്നെ അച്ഛൻ മരിച്ചുപോകയാൽ ചങ്ങനാശേരിവിട്ടു് 1065-ൽ സ്വദേശമായ തിരുവനന്തപുരത്തേയ്ക്കു വരേണ്ടിവന്നു. ക്രമേണ എ്വർ വേലുപ്പിള്ള, ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ മുതൽപേരുമായി കൂടികഴിയുന്നതിനു് അവസരങ്ങൾ നേരിടുകയും അതു് എനിക്ക് സാഹിത്യാധ്വാവിൽ സ്വൈരസഞ്ചാരത്തിനു സഹായമാകുകയും ചെയ്തു. പിന്നീടു കേരളവൎമ്മ വലിയകോയിത്തമ്പുരാൻ തിരുമേനിയുടെ അന്തേവാസിത്വവും പന്തളത്തു കേരളവൎമ്മതമ്പുരാൻെറ സൗഭ്രാത്രവും—രണ്ടു വലിയ ലാഭങ്ങൾ—എനിക്കു സിദ്ധിച്ചു. ഇങ്ങനെ സാഹിത്യവിഷയകമായുള്ള വ്യവസായത്തിനു് അപ്പോഴപ്പോൾ തക്ക ആചാൎയ്യന്മാരും സ്നേഹിതന്മാരും എനിക്കു പ്രോത്സാഹനം നല്കിക്കൊണ്ടിരുന്നു.

"ബാല്യത്തിൽതന്നെ ഭാഷാപോഷണൗത്സുക്യമെന്നു പറഞ്ഞാൽ പോരാ, ഭാഷാപോഷണാവൈയഗ്ര്യമെന്നു പറഞ്ഞാലും പോരാ, ഭാഷാപോഷണാഗ്രഹഭ്രാന്തുതന്നെ

എന്നെ ബാധിച്ചിരുന്നു. കൈരളിയുടെ ഉന്നമനത്തിനു ഞാൻ എന്തെങ്കിലും ചെയ്യണമെന്നു ദൃഢമായി നിശ്ചയിക്കുകയും കാലാന്തരത്തിൽ എന്നെക്കൊണ്ടു ചിലതെല്ലാം ചെയ്യുവാൻ കഴിയുമെന്നു വിശ്വസിക്കുകയും ചെയ്തു. ആ ലക്ഷ്യപ്രാപ്തിക്കായിരുന്നു പിന്നീടുള്ള എന്റെ പ്രധാനമായ ഉദ്യമം. കാമമയനാണു് പുരുഷൻ; അവൻ യാതൊന്നിനുവേണ്ടി കാമിക്കുന്നുവോ അതിനായി അധ്യവസായം ചെയ്യുകയും അധ്യവസായം അനുസരിച്ചു പ്രവർത്തിക്കുകയും പ്രവൃത്തിയനുസരിച്ചുള്ള ഫലം നേടുകയും ചെയ്യുന്നു എന്നു ബൃഹദാരണ്യകോപനിഷത്തിൽ പറയുന്നുണ്ടു്. എന്റെ കാമം ഭാഷാപോഷണമായിരുന്നു; ആണു്; ആജീവനാന്തം ആയിരിക്കുകയും ചെയ്യും.

"ഗ്രന്ഥപാരായണത്തിൽ എനിക്കു ചെറുപ്പത്തിൽ തന്നെ അസാമാന്യമായ അഭിരുചിയുണ്ടായിരുന്നു. സാഹിത്യം, ചരിത്രം മുതലായ ചില വിഷയങ്ങളിൽ എന്റെ വിജ്ഞാനം കഴിയുന്നത്ര വിപുലവും ഗഹനവുമാക്കുന്നതിനും ഞാൻ പ്രത്യേകിച്ചു ശ്രദ്ധിച്ചിട്ടുണ്ടു്. എനിക്കു വാസനയുള്ള വിഷയങ്ങളിൽ പെട്ട ഏതു വിജ്ഞാനശകലവും ഒരിക്കൽ ഗ്രഹിച്ചാൽ പിന്നീടു മറക്കുവാൻ വളരെ പ്രയാസമുണ്ടു്. എത്രതവണ വായിച്ചാലും ഒന്നും തലയിൽ കേറാത്ത വിഷയങ്ങളും ധാരാളമുണ്ടു്. അത്തരത്തിലുള്ള ഒരു വിഷയമായിരുന്നു എനിക്കു് എഫ്. ഏ. ക്ലാസിൽ പഠിക്കേണ്ടിവന്ന ട്രിഗൊണൊമെട്രി. ഇന്നത്തെ ബഹുമാന്യനായ അദ്ധ്യക്ഷനും (ദിവാൻബഹദൂർ വി. എസ്. സുബ്രഹ്മണ്യയ്യർ) ഞാനും അക്കാലത്തു നിത്യസ

ഛചാരികളല്ലായിരുന്നു എന്നുവരികിൽ ഞാൻ ഒരിക്കലും എഫ്. ഏ. പരീക്ഷ ജയിക്കുന്നതല്ലായിരുന്നു. അപ്രസിദ്ധങ്ങളായ പ്രാചീനഗ്രന്ഥങ്ങളുടെ പ്രകാശനം എനിക്കു വളരെ പ്രിയമായ ഒരു വ്യവസായമാണ്. അന്യന്മാരെക്കൊണ്ടു പുതിയ ഗ്രന്ഥങ്ങൾ രചിപ്പിക്കുന്നതിനും ഞാൻ പലപ്പോഴും ഉദ്യമിച്ചിട്ടുണ്ട്. യുവാക്കന്മാരെ ആവുന്ന വിധത്തിലെല്ലാം പ്രോത്സാഹിപ്പിക്കുന്നതിനും, അവരുടെ കൃതികൾ പരിശോധിച്ച് അവതാരിക എഴുതുന്നതിനും, അവൎക്കുവേണ്ട ഉപദേശങ്ങൾ നല്കുന്നതിനും, ഞാൻ ഒട്ടു വളരെ സമയം ചിലവാക്കീട്ടുണ്ട്. സാഹിത്യപരിഷത്തിൻെറ രസനയായ ത്രൈമാസികം കൊച്ചിയിൽനിന്നു പുറപ്പെട്ടപ്പോൾ അതിന് ഇത്ര വമ്പിച്ച തോതിലുള്ള ലേഖനസാഹായ്യം ചെയ്യേണ്ടിവരുമെന്നു ഞാൻ സ്വപ്നേപി വിചാരിച്ചിരുന്നില്ല. ചില മഹാന്മാരുടെയെല്ലാം ഛത്രച്ഛായയിൽ ദൂരെ ഒതുങ്ങിനിന്ന്, ആ വഴിക്കും സാഹിത്യസേവനം ചെയ്താൽ മതിയാകുമെന്നായിരുന്നു ഞാൻ അന്നു വിചാരിച്ചിരുന്നത്. ഒരു കൊല്ലം കഴിഞ്ഞപ്പോൾ അതിന്റെ ചുമതല മുഴുവൻ എൻെറ തലയിൽ ഉരുണ്ടു കയറി. തിരിഞ്ഞൊന്നുനോക്കി അല്പമൊരനുകമ്പയെങ്കിലും കാണിക്കുവാൻ തയ്യാറുള്ള സുഹൃത്തുക്കളെ കൈവിരൽകൊണ്ടെണ്ണാം. കൊല്ലംതോറും വാൎഷികയോഗാവസരത്തിൽ ഈ ഭാരമൊന്നു കൈമാററം ചെയ്യുവാൻ ഞാൻ പഠിച്ചപണി പതിനെട്ടും നോക്കാറുണ്ട്; എൻെറ അടവൊന്നും പററുന്നില്ല. അതുകൊണ്ടു ഗത്യന്തരമില്ലാതെ ഞാൻതന്നെ ഈ ഭാണ്ഡവും പേറി നടക്കേണ്ടിയിരിക്കുന്നു. ഇനിയും ഇവിടെ പ്രപഞ്ചനം ചെയ്യണമെന്നില്ലാത്ത അനു

വധി കൃത്യാന്തരങ്ങളുടെ നടുക്കാണ് കവിതാദേവിയെ പ്രസാദിപ്പിക്കേണ്ടിയിരിക്കുന്നത്. അധികമൊന്നും ആവശ്യപ്പെടാൻ കഴിയാത്തതിൽ ഞാനെന്തിനുത്ഭുതപ്പെടുന്നു? അനുശോചിക്കുന്നു? ഒന്നുപറയാം. വേലയ്ക്കു വേണ്ടിയല്ലാതുള്ള വിശ്രമം എനിക്ക് ഒരു കാലത്തുമുണ്ടായിട്ടില്ല. അതു ഞാനൊട്ട് ആശിച്ചിട്ടുമില്ല. വിശ്രമത്തിനു വേണ്ടിയുള്ള വിശ്രമം മരണാനന്തരമാണ് വേണ്ടതെന്നു ഞാൻ തന്നെ എവിടെയോ പ്രസ്താവിച്ചിട്ടുള്ളതായി ഓർക്കുന്നു. പണ്ടും ഇന്നും നിത്യം വൈകുന്നേരം അഞ്ചുമണി കഴിഞ്ഞാൽ പിന്നെ എന്നെ കാണണമെങ്കിൽ പബ്ളിക്കു ലൈബ്രറിയിൽ വരണമെന്നുള്ളതു തിരുവനന്തപുരത്തേ എന്റെ സകല സ്നേഹിതന്മാർക്കുമറിയാവുന്ന പരമാർത്ഥമാണ്.

"ഇതൊക്കെയായിട്ടും ഞാൻ ചെയ്തതു മണൽത്തരി; ചെയ്യണമെന്നാഗ്രഹിക്കുന്നതു മഹോദധി; ഇതാണു വസ്തുസ്ഥിതി. നിങ്ങളുടെ ഔദാര്യമനോഹരമായ ഈ അനുമോദനപരിപാടി അനന്തരകരണീയങ്ങൾക്ക് എന്നെ ഉദ്യമിപ്പിക്കുന്നതിനു പൂർവാധികം പ്രേരകമായിരിക്കും. ആ ഉദ്ദേശ്യം നിങ്ങൾക്ക് എന്നെ ഇത്തരത്തിലെല്ലാം ഉപചരിക്കുന്നതിൽ ഉണ്ടായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. മറെറാരു പ്രയോജനവും ഈ അഭിനന്ദനംകൊണ്ടു സാധിക്കേണ്ടതായുണ്ട്. ഫൈയലുകളിലും കേസുകളിലും പുതുവലിലും പുറമ്പോക്കിലും മററും മുപ്പത്തൊന്നിൽപരം കൊല്ലങ്ങൾ മുഴുകി, അന്നന്നുള്ള ഭരണാധികാരികളുടെ പ്രീതിക്കുവേണ്ടി പകലും രാവും പാടുപെട്ടു ജീവിതം നയിച്ചുവന്ന ഈ മനുഷ്യന് ഇതുയെല്ലാം സാധിക്കാ

മെങ്കിൽ, ഈ വക പ്രാരബ്ധമൊന്നും കൂടാതെ സുഖമായി, സ്വച്ഛന്ദമായി, അദ്ധ്യാപകവൃത്തിയിലും മറവുമേർപ്പെട്ട ലോകയാത്ര ചെയ്യുന്ന ഞങ്ങൾക്ക് എന്തുകൊണ്ട് ഇതിലധികം സാധിച്ച തിരുവനന്തപുരത്തേ പൗരന്മാരുടേയും, കേരളത്തിലേ ഇതരജനങ്ങളുടേയും അഭിനന്ദനം സമ്പാദിച്ചു കൂടാ?" എന്ന് എന്റെ സ്നേഹിതന്മാരായ യുവാക്കന്മാരിൽ പലരും ന്യായമായി ചോദിക്കാവുന്നതും സ്പൃഹണീയമായ ആ പ്രാപ്യസ്ഥാനത്തിൽ എത്തുന്നതിന് അഹമഹമികയാ പ്രയത്നിക്കാവുന്നതുമാണ്. അതിനും ഈ പരിപാടി പ്രേരകമായിരിക്കുമെന്നുള്ളതിനു സംശയമില്ല."

---

# പ്രത്യവലോകനം

കുടുംബജീവിതം.

പിതാവായ സുബ്രഹ്മണ്യയ്യരുടെ മരണത്തോടുകൂടി മി. പരമേശ്വരയ്യരും കുടുംബവും ചങ്ങനാശേരിയിൽനിന്ന് ഉള്ളൂരിലേക്കു മാറിത്താമസിച്ചുവെന്ന് ഒന്നാമദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അക്കാലത്ത് ആ കുടുംബത്തിന്റെ ധനസ്ഥിതി സ്പൃഹണീയമായിരുന്നില്ല. പിതാമഹിയായ പാർവ്വതിഅമ്മയുടെ ഗൃഹഭരണപാടവംകൊണ്ടുമാത്രമാണ് ചരിത്രനായകനു കാളെജ്ജ് വിദ്യാഭ്യാസം പൂർത്തിയാക്കാൻ സാധിച്ചതു്. എത്രതന്നെ ബുദ്ധിമുട്ടുണ്ടായി വന്നാലും ഒരു കാശുപോലും കടം വാങ്ങുകയില്ലെന്നുള്ള ദൃഢവ്രതക്കാ

രിയായിരുന്നു ആ മഹതി. അതിനാൽ ഉള്ളൂരിലെ മഠം പുതുക്കിപ്പണിയിക്കുന്നതിനു പിതാവു സംഭരിച്ചുവച്ചിരുന്ന ഉപകരണങ്ങളും വീട്ടിലെ ജംഗമസാധനങ്ങളിൽ ചിലതും കൈവശമുണ്ടായിരുന്ന ഏതാനും ആഭരണങ്ങളും പൗത്രന്റെ പഠനത്തിനായി വിററുകളയുന്നതിന് അവർ ഒട്ടും മടിച്ചില്ല. ഒടുവിൽ ബി. ഏ. പരീക്ഷയ്ക്കു ചേരുവാൻ മദ്രാസിലേയ്ക്കു പോകുന്നതിനു പണമില്ലാതെ വന്നതിനാൽ, ഒററിവകയിൽ ഒരു വസ്തുവിന്മേൽ വരുവാനുണ്ടായിരുന്ന പണം പററി ആ കാര്യം നിർവ്വഹിക്കുകയാണുണ്ടായതു്. ചുരുക്കിപ്പറഞ്ഞാൽ വിദ്യാഭ്യാസകാലത്തു് ഒരിക്കലെങ്കിലും പണത്തിനു ബുദ്ധിമുട്ടു വന്നില്ലെങ്കിലും, ദാരിദ്ര്യത്തിന്റെ ക്ലേശം ചരിത്രനായകനു നല്ലതുപോലെ മനസ്സിലാക്കാൻ സാധിച്ചു. പില്ക്കാലം ദരിദ്രന്മാരോടു ഹൃദയപൂർവ്വം സഹതപിക്കുവാനും അവക്കു കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുവാനും അദ്ദേഹത്തെ സന്നദ്ധനാക്കിയതു് ഈ അനുഭവജ്ഞാനം തന്നെയായിരിക്കണം.

പതിന്നാലാമത്തേ വയസ്സിൽ, ഫിഫ്ത്ത് ഫാറത്തിൽ പഠിച്ചുകൊണ്ടിരിക്കുമ്പോഴാണു്, ചരിത്രനായകന്റെ ആദ്യവിവാഹം നടന്നതു്. ചെറുപ്പത്തിൽതന്നെ ഒരു പണ്ഡിതനെന്ന പ്രശസ്തി കരസ്ഥമാക്കിയ അനാരൂഢശ്മശ്രുവായ ആ യുവാവിന്റെ സഹധർമ്മിണീപദം അലങ്കരിച്ചതു് അന്നു തിരുവനന്തപുരം ഹജ്ജൂർ ഇംഗ്ലീഷാഫീസ്സിൽ മാനേജരും, ചീഫ്സിക്രട്ടറി മി. ഫ്രാങ്ക്‌വാട്സിന്റെ സ്നേഹബഹുമാനങ്ങൾക്കു പാത്രവുമായിരുന്ന അവനവഞ്ചേരി രാജാംഗമയ്യർ ബി. ഏ. അവർകളുടെ ഭാഗിനേയി അന

ന്തലക്ഷ്മിഅമ്മാളായിരുന്നു. പാർവ്വതി എന്ന പുത്രിയുടേയും സുബ്രഹ്മണ്യൻ എന്ന പുത്രന്റേയും മാതാവായ ആ മഹതി പത്തുകൊല്ലത്തെ ദാമ്പത്യജീവിതത്തിനുശേഷം 1078-ൽ ഇഹലോകവാസം വെടിഞ്ഞു. അനന്തരം 1080-ൽ ചരിത്രനായകൻ ശ്രീമതി സുബ്ബമ്മാളെ പാണിഗ്രഹണം ചെയ്തു. മൂന്നു പെൺമക്കളുടേയും അഞ്ചു് ആൺമക്കളുടേയും മാതാവായിത്തീർന്ന ഈ സൗഭാഗ്യവതി, 1105-ൽ കന്യാകുമാരിയിൽവച്ചു ദിവംഗതയായി. മാതാവു മരിക്കുമ്പോൾ രണ്ടുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന ഒടുവിലത്തെ പുത്രൻ താമസിയാതെ അമ്മയെ അനുഗമിച്ചു.

കേരള സാഹിത്യ അക്കാദമി

നാലു പെൺമക്കളിൽ സീമന്തപുത്രിയായ പാർവ്വതിഅമ്മാളെ കുന്നത്തുനാട്ടു താലൂക്കു തഹശീൽദാർ മി. ആർ. രാമസുബ്ബയ്യർ ബി. ഏ. ബി. എൽ-ഉം, ദ്വിതീയപുത്രി ലക്ഷ്മിഅമ്മാളെ കോയമ്പത്തൂർ എക്സിക്യൂട്ടീവ് എൻജിനീയർ മി. എൻ. പത്മനാഭയ്യർ ബി. ഏ. ബി. ഇ-യും, തൃതീയപുത്രി സരസ്വതിഅമ്മാളെ തിരുനൽവേലിയിൽ ഒരു റെവന്യൂഇൻസ്പെക്ടരായ മി. ജി. ഗോപാലയ്യർ ബി. ഏ-യും തുരീയപുത്രി കമലമ്മാളെ തിരുവനന്തപുരം സയൻസ് കാളേജ് ബോട്ടണി ഡിമോൺസ്റ്റ്രേറ്റർ മി. കെ. നാരായണയ്യർ എം ഏ-യുമാണു് വിവാഹം ചെയ്തിട്ടുള്ളതു്. സീമന്തപുത്രൻ മി. സുബ്രഹ്മണ്യയ്യർ തിരുവനന്തപുരം ഹജ്ജൂരാഫീസിൽ ഇപ്പോൾ ഒരു ക്ലാക്കായി ജോലിനോക്കിവരുന്നു. ദ്വിതീയപുത്രനായ മഹാദേവയ്യർ വിദ്യാഭ്യാസത്തിൽനിന്നു വിരമിച്ചു ഗൃഹകൃത്യങ്ങളിൽ പിതാവിനെ

സഹായിച്ചുകൊണ്ടിരിക്കുന്നു. രാമനാഥൻ, കൃഷ്ണമൂർത്തി, വൈദ്യനാഥൻ എന്ന ഒടുവിലത്തെ മൂന്നു പുത്രന്മാർ ഇപ്പോൾ വിദ്യാഭ്യാസം ചെയ്തുവരികയാണു്.

ചരിത്രനായകനെക്കൂടാതെ കുടുംബത്തിൽ പിതാമഹി, വിധവയായ ഒരു പിതൃസഹോദരി, മാതാവു്, കനിഷ്ഠസഹോദരി, ഇളയസഹോദരൻ ഇത്രയും അംഗങ്ങളാണ് പിതാവു മരിക്കുമ്പോൾ ഉണ്ടായിരുന്നതെന്നു മുൻ ഒരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. പൗത്രന്റെ സർവാഭ്യുദയങ്ങൾക്കും ഹേതുഭൂതയായിരുന്ന പിതാമഹി 1086–ലും, പിതൃസഹോദരി അതിൽപിന്നീടു് അധികം താമസിയാതെയും, ദിവംഗതരായി. ഭാഗ്യവതിയായ മാതാവാകട്ടെ, 82-വയസ്സുവരെ ജീവിച്ചിരുന്നശേഷം, 1113-മീനം 26–ാംതീയതി ഇഹലോകവാസം വിട്ടുപിരിഞ്ഞു. യൗവനകാലത്തു ഭർത്തൃവിയോഗത്താലും മററും വളരെ ക്ലേശങ്ങൾ സഹിക്കേണ്ടിവന്നുവെങ്കിലും, വാർദ്ധക്യകാലത്തു്, ബഹുജനാരാദ്ധ്യനായ സ്വപുത്രന്റെ നിരന്തരശുശ്രൂഷകൾ സ്വീകരിച്ചു പരമാനന്ദമനുഭവിക്കുന്നതിനു് ആ മഹതിക്കു സാധിച്ചു.

മി. പരമേശ്വരയ്യരുടെ കനിഷ്ഠസഹോദരൻ മി. എസ്. കൃഷ്ണയ്യർ എം. എ. ബി. എൽ. ജ്യേഷ്ഠനെപ്പോലെതന്നെ മികച്ച ഒരു പണ്ഡിതനായിരുന്നു. ഈ മാന്യൻ വിളവങ്കോട്ടു് അക്കൗണ്ടിംഗ് തഹശീൽദാരായിരിക്കവെ, 1109-ൽ മദ്രാസിൽവച്ചു് അകാലചരമം പ്രാപിച്ചു. സംസ്കൃതത്തിൽ എം. എ. പരീക്ഷ പാസായിരുന്ന ആ സഹൃദയൻ ചരിത്രനായകനെ സാഹിത്യവ്യവസായത്തിൽ

പല പ്രകാരത്തിലും സഹായിച്ചുകൊണ്ടിരുന്നു. സഹോദരന്റെ ഈ അകാലദേഹവിയോഗം മി. പരമേശ്വരയ്യൎക്ക് അസഹ്യമായ ദുഃഖത്തിനു കാരണമായിത്തീൎന്നു. അദ്ദേഹത്തിന്റെ കുടുംബം ചരിത്രനായകന്റെ സംരക്ഷണത്തിൽ തന്നെ കഴിഞ്ഞുപോരുന്നു. ഈ രണ്ടു സഹോദരന്മാൎക്കും കൂടി ഉണ്ടായിരുന്ന ഏകസഹോദരി പാർവതിഅമ്മാൾ, ബാല്യത്തിൽ, അവിവാഹിതയായിത്തന്നെ, ദിവംഗതയായി. അങ്ങനെ, മി. സുബ്രഹ്മണ്യയ്യരുടെ സന്താനങ്ങളിൽ ചരിത്രനായകൻ മാത്രമേ ഇപ്പോൾ ജീവിച്ചിരിക്കുന്നുള്ളു.

നിസ്തുലമായ പാണ്ഡിത്യം.

മലയാളം, സംസ്കൃതം, ഇംഗ്ലീഷ്, തമിഴ് എന്നീ നാലുഭാഷകളിൽ, ആരേയും അത്ഭുതപരതന്ത്രരാക്കത്തക്കവണ്ണം, അഗാധമായ പാണ്ഡിത്യം ചരിത്രനായകനുണ്ടു്. ഇത്രമാത്രം അതലസ്പൎശിയായ പാണ്ഡിത്യമുള്ള മഹാന്മാർ കേരളത്തിൽ അപൂൎവമാണെന്നു പറയുന്നതിൽ അതിശയോക്തിയില്ല. ആ നാലു ഭാഷകളിലും കവിതയെഴുതുവാനുള്ള വൈദഗ്ദ്ധ്യവും മി. പരമേശ്വരയ്യൎക്കുണ്ടു്. മലയാളത്തിന്റെ കഥ പ്രത്യേകം എടുത്തുപറയേണ്ടതായിട്ടില്ലല്ലോ. ഭാഷയിൽ ഗദ്യവും പദ്യവും ഇതുപോലെ തുല്യമായ സാമൎത്ഥ്യത്തോടുകൂടി എഴുതി ഫലിപ്പിക്കാവുന്നവരായി ഇന്നു കേരളത്തിൽ അധികംപേർ ജീവിച്ചിരിക്കുന്നില്ല. അദ്ദേഹത്തിന്റെ വാചാപ്രസംഗങ്ങൾ പകൎത്തിയെടുത്താൽ അതുപോലെ അച്ചടിപ്പിക്കാവുന്നവിധം അത്രമാത്രം അനവദ്യമായ ഭാഷാശൈലിയിലുള്ളവയായിരിക്കും.

അഗാധമായ പാണ്ഡിത്യവും ധാരാവാഹിയായ വചോവിലാസവും തമ്മിലുള്ള സമ്യക്സമ്മേളനത്തിന്റെ അസാധാരണഫലമാണ് ഈ പ്രത്യേകത. സുദീർഘങ്ങളായ പ്രഭാഷണങ്ങൾ, അതും ധാരാളം ഉദ്ധരണങ്ങളോടുകൂടി, യാതൊരു തടസ്സവും കൂടാതെ അടുക്കടുക്കായി നടത്തണമെങ്കിൽ, അതിന് അസാമാന്യമായ സാമർത്ഥ്യംതന്നെ വേണം.

ഇംഗ്ലീഷ് ഭാഷയിലും ഉള്ളൂരിന് ആദ്യസൂയാവഹമായ ഒരു സ്ഥാനമാണുള്ളത്. അദ്ദേഹം ഇംഗ്ലീഷിൽ എഴുതിട്ടുള്ള ചില പ്രബന്ധങ്ങളേയും വിശിഷ്യ രമേശചന്ദ്രദത്തൻ മുതലായ പണ്ഡിതന്മാരുടെ ശ്ലാഘയ്ക്കുപോലും പാത്രീഭവിച്ച മയൂരസന്ദേശതർജ്ജമയേയും പററി മുൻപ് ഒരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഗദ്യപദ്യങ്ങളെഴുതുന്ന വിഷയത്തിൽ, മലയാളത്തെപ്പോലെ ഇംഗ്ലീഷും ചരിത്രനായകനു സ്വാധീനമാണു്. "മി. ഉള്ളൂർ പരമേശ്വരയ്യരെപ്പോലെ ഇംഗ്ലീഷ് ഭാഷ അത്രമാത്രം ഭംഗിയായി എഴുതാവുന്ന ഉദ്യോഗസ്ഥന്മാർ തിരുവിതാങ്കൂറിൽ അധികംപേരുണ്ടെന്നു തോന്നുന്നില്ല" എന്നു തിരുവിതാങ്കൂർ ദിവാൻജിമാരായിരുന്ന സർ എം. കൃഷ്ണൻനായരും, മി. എം. ഇ. വാട്ട്സും ചെയ്തിട്ടുള്ള പ്രശംസ ഏററവും അന്വർത്ഥമാണ്. "ഇംഗ്ലീഷിലാണോ പൗരസ്ത്യഭാഷകളിലാണോ പരമേശ്വരയ്യർ അധികം ഗ്രന്ഥങ്ങൾ വായിച്ചിട്ടുള്ളതെന്നു നിശ്ചയമില്ല" എന്ന് ഒരു പൊതുജനയോഗത്തിൽ ഡോക്ടർ സുബ്രഹ്മണ്യയ്യർ ചെയ്തിട്ടുള്ള പ്രസ്താവം ഇവിടെ സ്മർത്തവ്യമാകുന്നു.

ചരിത്രനായകൻ സംസ്കൃതഭാഷയിൽ പുസ്തകരൂപത്തിലായിട്ട് എന്തെങ്കിലും എഴുതീട്ടുണ്ടെന്നു തോന്നുന്നില്ല. എന്നാൽ പല അവസരങ്ങളിലായി മംഗളാശംസാരൂപത്തിലും മററും പല ശ്ലോകങ്ങളും രചിച്ചിട്ടുണ്ട്. ആ വക പദ്യങ്ങൾ പരിശോധിച്ചാൽ, അദ്ദേഹത്തിനു ഗീർവാണവാണി ഏററവും സ്വാധീനയാണെന്നു കാണുവാൻ പ്രയാസമില്ല. കൊച്ചിയിലെ പരീക്ഷിത്തുതമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂർത്തിസംബന്ധിച്ചെഴുതിയതും, "രാജർഷി" യിലും മററും പ്രസിദ്ധീകരിച്ചിരുന്നതുമായ മംഗളപദ്യങ്ങൾ ഇപ്പോഴും വായനക്കാരുടെ ചെവികളിൽ പ്രതിധ്വനിക്കുന്നുണ്ടായിരിക്കണം. അവയിലെ കവിതാശൈലി, സംസ്കൃതത്തിൽ ധാരാളം കാവ്യങ്ങളെഴുതി തഴക്കവും പഴക്കവുമുള്ള ഒരു പേനയിൽനിന്നുമാത്രം പ്രതീക്ഷിക്കാവുന്ന വിധം അത്രമാത്രം ലളിതമനോഹരമായിട്ടുണ്ട്. സർ.സി. പി. രാമസ്വാമിഅയ്യരുടെ ഷഷ്ടിപൂർത്തി പ്രമാണിച്ചെഴുതിയ 'ഷഷ്ടിപൂർത്തി പഞ്ചദശി' ഉള്ളൂരിനു സംസ്കൃതഭാഷയിൽ കവിതയെഴുതുന്നതിനുള്ള സാമർത്ഥ്യത്തെ വിളിച്ചുപറയുന്ന മറെറാരു ദൃഷ്ടാന്തമാണ്. അതിൽനിന്നു രണ്ടു ശ്ലോകങ്ങൾ താഴെ ഉദ്ധരിക്കാം:—

"സോമാപീഡമഹാനടോൽകടാ
 ജടാജൂടോല്ലംഘജാഹ്നവീ-
രങ്ഗത്തുങ്ഗതരങ്ഗഭങ്ഗവിസര-
 സ്പർദ്ധാനുബദ്ധാശയാ
പ്രൌഢോദാരഗഭീരചാരുമധുരാ
 സംസൽസു സംഖ്യാവതാം
ബാഭാതി ശ്രവണേന്ദ്രിയാമൃതഝരീ
 ഭാവൽകവാഗ്വൈഖരീ".

"ക്ഷ്മാഭൃൽസ്ഥൂലശിലേവ സർവസുവൃഷാ-
ഹങ്കാരഭങ്ഗാവഹാ
വാഖ്യാനന്തബലേന, വഞ്ചിധരണീ-
സാചിവ്യധൌരന്ധരീ
സൌഹിത്യോന്മദസാധുഭൃങ്ഗസതത-
പ്രോദ്ഗീതമാധ്വീരസാ
മാലേവാദ്യ മഹാനുഭാവ! ഭവതഃ
സ്കന്ധേ സമിന്ധേതരാം".

ചരിത്രനായകൻ തമിഴിൽ ഒന്നും എഴുതിയതായിട്ടറിവില്ല. എന്നാൽ ആ ഭാഷയിൽ അദ്ദേഹത്തിന് അഗാധമായ ജ്ഞാനമുണ്ട്. ഗവേഷണപരമായി ചെയ്യാറുള്ള പല പ്രസംഗങ്ങളിലും അദ്ദേഹത്തിന്റെ തമിഴ്ഗ്രന്ഥപരിചയം മുന്നിട്ടുനില്ക്കുന്നതുകാണാം. രാമചരിതം മുതലായ പ്രാചീനകൃതികൾ തെററുതീർത്തു പ്രസാധനംചെയ്യുവാൻ അദ്ദേഹത്തെ ശക്തനാക്കിയതും ഈ തമിഴ്ഭാഷാപരിചയമാകുന്നു. ചില പ്രാചീനപദങ്ങളുടെ നിരുക്തത്തെപ്പററി പറയുന്ന ഘട്ടങ്ങളിൽ, തമിഴ് പണ്ഡിതന്മാരേപ്പോലും അത്ഭുതപരതന്ത്രരാക്കത്തക്ക പരിചയവും പാണ്ഡിത്യവുമാണ് ഉള്ളൂർ ആ ഭാഷയിൽ പ്രകടിപ്പിക്കാറുള്ളതു്.

ഇങ്ങനെ ഗദ്യപദ്യങ്ങളെ സംബന്ധിച്ച് മൂന്നുനാലു ഭാഷകളിൽ ഒരുപോലെ പ്രയോഗക്ഷമമായ പാണ്ഡിത്യം സമ്പാദിച്ചിട്ടുള്ള മററൊരാൾ ഇന്നു കേരളക്കരയിൽ ജീവിച്ചിരിപ്പുണ്ടോയെന്നു സംശയമാണ്. മററുള്ളവർക്കു സ്വപ്നത്തിൽപോലും സ്മരിക്കുവാൻ സാധിക്കാത്തവിധം ഭാഷയെ ബഹുമുഖമായി പോഷിപ്പിക്കുവാൻ ഉള്ളൂരിനു സാധി

ക്കന്നതു് ഈ ബഹുഭാഷാപാണ്ഡിത്യം കൊണ്ടാകുന്നു. ജിജ്ഞാസയെന്നതു്, അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം, പ്രത്യേകം എടുത്തു പറയേണ്ട ഒരു പ്രധാനഗുണമാകുന്നു. തമിഴ്, മലയാളം, സംസ്കൃതം എന്നീ ഭാഷകളിലേ പ്രകാശിതമോ അപ്രകാശിതമോ ആയ ഏതു ഗ്രന്ഥം കണ്ടാലും മി. പരമേശ്വരയ്യർ അതു വായിക്കാതിരിക്കുകയില്ല. വായിക്കുന്ന ഗ്രന്ഥങ്ങളെ സംബന്ധിച്ച സ്വന്തം കൈകൊണ്ടുതന്നെ ആവശ്യകമായ നോട്ടെടുക്കുന്നതിലും അദ്ദേഹം പ്രത്യേകം ഉത്സുകനാണു്. അങ്ങനെയുള്ള ഒട്ടധികം നോട്ടുബുക്കുകൾ അദ്ദേഹത്തിന്റെ കൈവശമുണ്ടു്.

തിരുവനന്തപുരം പബ്ളിക്ക ലൈബ്രറിയിൽപോയി ഗ്രന്ഥങ്ങളും മാസികകളും പത്രങ്ങളും മററും വായിക്കുകയെന്നതു് അദ്ദേഹത്തിന്റെ അലംഘനീയമായ ദിനകൃത്യങ്ങളിലൊന്നാണു്. തനിക്കു് അഭിരുചിയുള്ള വിഷയങ്ങളെപ്പററി പ്രസിദ്ധീകൃതമാകുന്ന സകലലേഖനങ്ങളും അദ്ദേഹം വായിച്ചു നോട്ടെടുക്കും. അന്നന്നു വരുന്ന വർത്തമാനപത്രങ്ങൾ അന്നന്നുതന്നെ വായിച്ചുതീർക്കുക എന്നതിൽ അദ്ദേഹം അത്യന്തം ശ്രദ്ധാലുവാണു്. പകൽ കിട്ടുന്നിടത്തോളം സമയം ഉള്ളൂർ വായനയ്ക്കായിത്തന്നെ ചിലവഴിക്കുന്നു. ഈയിടെ കുറച്ചു കാലമായി രാത്രിയിൽ വർത്തമാനപത്രങ്ങൾ മാത്രമേ അദ്ദേഹം വായിക്കാറുള്ളൂ. അദ്ദേഹത്തിനു പ്രതിദിനം കിട്ടിക്കൊണ്ടിരിക്കുന്ന അനവധി കത്തുകൾക്കു മറുപടി അയയ്ക്കുവാൻതന്നെ വളരെ സമയം വേണ്ടിവരുന്നുവെന്നു മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. വിശ്രമമെന്ന വാക്കു് ഉള്ളൂരിന്റെ ജീവിതനിഘണ്ടുവിൽ കാണു

കയില്ല. കാലത്തും വൈകുന്നേരവും കുറച്ചുസമയം നടക്കുകയെന്നതു മാത്രമാണു് അദ്ദേഹത്തിനുണ്ടെന്നു പറയാവുന്ന ഒരു വ്യായാമം; അതു് ഒരിക്കലും, നിവൃത്തിയുണ്ടെങ്കിൽ, മുടക്കുകയില്ലതാനും. "വേലയ്ക്കുവേണ്ടി വിശ്രമിക്കുക" എന്നതാണു് തന്റെ ആദർശമെന്നു് അദ്ദേഹംതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

പൊതുജനങ്ങളുടെ വകയായ ഗ്രന്ഥശേഖരങ്ങൾ തന്നെ ദുർല്ലഭമായിരിക്കുന്ന കേരളത്തിൽ വ്യക്തികളുടെ സ്വന്തമായ പുസ്തകശാലകളെപ്പററി അധികം പറയേണ്ടതായിട്ടില്ല. എന്നാൽ മി. പരമേശ്വരയ്യർക്കു് അതിവിപുലമായ ഒരു ഗ്രന്ഥശാലയാണുള്ളതു്. അച്ചടിച്ചവയും അല്ലാത്തവയുമായ ഒട്ടുവളരെ ഗ്രന്ഥങ്ങൾ അദ്ദേഹം അതിൽ ശേഖരിച്ചുവച്ചിരിക്കുന്നു. മലയാളം, സംസ്കൃതം, തമിഴ്, ഇംഗ്ലീഷ് എന്നീ ഭാഷകളിലുള്ള പ്രധാനഗ്രന്ഥങ്ങളെല്ലാം തന്നെ ആ ഗ്രന്ഥശാലയിലുണ്ടെന്നു പറയാം. പ്രാചീനഗ്രന്ഥങ്ങളുടേയും കൈയെഴുത്തുകൃതികളുടേയും കാര്യം പ്രത്യേകം പറയേണ്ടതുമില്ല. സംസ്കൃതത്തിലും ഭാഷയിലും ഇത്രയധികം ഗ്രന്ഥങ്ങളുള്ള ഒരു ഗ്രന്ഥാലയം കേരളത്തിൽ മറെറാരു വ്യക്തിക്കും കാണുകയില്ല; പൊതുജനങ്ങളുടെ വകയായ സാധാരണഗ്രന്ഥാലയങ്ങൾ പോലും ഇതിനു താഴെ മാത്രമേ നില്ക്കുകയുള്ളൂ.

സംശയനിവാരണത്തിനു ഗ്രന്ഥങ്ങളുടെ സഹായം ആവശ്യമില്ലാത്ത വിധം, ചരിത്രനായകൻെറ ധാരണാശക്തി അത്രമാത്രം അത്ഭുതാവഹമാകുന്നു. വലിയകോയിത്തമ്പുരാൻ മുതലായ മഹാമതികൾ പല അവസരങ്ങളിലും അദ്ദേഹത്തിൻെറ ധാരണാശക്തിയെപ്പററി പ്രശം

സിച്ചു പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിന്റെ വാഗ്മിത്വവും വചോവിലാസവും മഹാമനസ്കതയും അതുപോലെ തന്നെ ബഹുജനപ്രശംസയെ ആവഹിച്ചു കഴിഞ്ഞിട്ടുള്ള വയാകുന്നു. മഹാകവിബിരുദലബ്ധിയിൽ അദ്ദേഹത്തെ അനുമോദിക്കുന്നതിനായി കൂടിയ സഹൃദയസമാജയോഗങ്ങളിൽ മള്ളൂർ ഗോവിന്ദപ്പിള്ള ബി. എ., ബി. എൽ., സദസ്യതിലകൻ ടി. കെ. വേലുപ്പിള്ള ബി. എ., ബി. എൽ., മുതലായവർ ഇക്കാര്യത്തിൽ അദ്ദേഹത്തെ അത്യധികം ശ്ലാഘിക്കുക ഉണ്ടായിട്ടുണ്ടു്.

സ്വദേശീയരെ ഉൽബുദ്ധരാക്കിത്തീർക്കത്തക്കവണ്ണം ദേശാഭിമാനസംവർദ്ധകങ്ങളും പതിതകാരുണ്യനിർഭരങ്ങളുമായ ഗാനങ്ങൾ രചിച്ചും മററും ലോകോപകാരതൽപരതയോടും ഭാഷാപോഷണവ്യഗ്രതയോടും കൂടി ജീവിതത്തിലെ ഓരോ നിമിഷവും നയിച്ചു് അനുഗൃഹീതചരിതനായിത്തീന്നിരിക്കുന്ന മഹാകവേ, അങ്ങയുടെ ശതാബ്ദപൂർത്തിയും ഈ യുള്ളവക്കു് ആഘോഷിക്കുവാൻ പരമകാരുണികനായ ജഗദീശ്വരൻ സംഗതി വരുത്തട്ടെ.



അനുബന്ധം എ.

മഹാകവി ഉള്ളൂർ.

# ചില പ്രധാനസംഭവങ്ങൾ.

---

1052 ജനനം.
1062 ഇംഗ്ലീഷ് സ്കൂളിൽ ചേൎന്നു.
1064 പത്രലേഖകനായി.
1065 അച്ഛൻ മരിച്ചു.
1066 വിവാഹം.
1068 മററിക്കുലേഷൻ ജയിച്ചു.
1070 എഫ്. എ. പാസായി.
1072 ബി. എ. പാസായി.
1702—6 അദ്ധ്യാപകജീവിതം.
1076 സെൻസസ് ആഫീസ് ക്ലാൎക്ക്.
1078 ഭാൎയ്യ മരിച്ചു.
" ബി. എൽ. പാസായി.
1079 എം. എ. പാസായി.
1080 'വഞ്ചീശഗീതി'; 'മയൂരസന്ദേശതൎജ്ജമ'.
,, ദ്വിതീയവിവാഹം.
1081 തഹശീൽ-മജിസ്ട്രേട്ട്.
1083 'സുജാതോദ്വാഹം ചമ്പു'; 'ഒരു നേൎച്ച'.
1085 ഡിസ്ട്രിക്ററ് മുൻസിഫ്.
1086 വീരശൃംഖല കിട്ടി.
1088 ഗവൎൺമെൻറ് അസി: സെക്രിറെററി.
1089 'ഉമാകേരളം'.
1091 'രാമചരിതം'.
1093 'മംഗളമഞ്ജരി'.
1094 'കവിതിലക'സ്ഥാനം.
1095 ഗവൎൺമെൻറ സെക്രിറെററി.

1098 ആക്ററിങ്ങ് ചീഫ്സെക്രിറെററി.
1100 ദിവാൻപേഷ്കാർ.
,, 'കിരണാവലി'; 'താരഹാരം'.
1103 'തരംഗിണി'
1104 'കർണ്ണഭൂഷണം'; 'പിംഗള'.
1105 'അരുണോദയം'; 'വിജ്ഞാനദീപിക' ഒന്നാംഭാഗം.
,, രണ്ടാമത്തെ ഭാര്യ മരിച്ചു.
1106 'ചിത്രശാല'.
,, 'റാവുസാഹിബ്' സ്ഥാനം.
1107 'ചിത്രോദയം'.
,, പെൻഷൻപററി.
1108 'മണിമഞ്ജുഷ'; 'ഭക്തിദീപിക'; 'വിജ്ഞാനദീപിക' രണ്ടാംഭാഗം.
1110 'ഹൃദയകൗമുദി'; 'ദീപാവലി'.
1112 'വിജ്ഞാനദീപിക' മൂന്നാംഭാഗം.
,, 'മഹാകവി' സ്ഥാനം.
,, രജതജൂബിലിമെഡൽ.
,, ഷഷ്ടിപൂർത്തി.
1113 പ്രാചീനരേഖാസംരക്ഷകൻ.
,, 'ചൈത്രപ്രഭാവം'; 'രത്നമാല'; 'വിജ്ഞാനദീപിക' നാലാംഭാഗം.
1114 'സാഹിത്യഭൂഷണ' പദവി.



അനുബന്ധം ബി.

# ഉള്ളൂരിന്റെ കൃതികൾ.

---

## I പദ്യം.

1. അരുണോദയം
2. ഉമാകേരളം
3. ഒരു നേർച്ച
4. കർണ്ണഭൂഷണം
5. കിരണാവലി
6. ചിത്രശാല
7. ചിത്രോദയം
8. ചൈത്രപ്രഭാവം
9. തരംഗിണി
10. താരഹാരം
11. ദീപാവലി
12. പിംഗള
13. ഭക്തിദീപിക
14. മംഗളമഞ്ജരി
15. മണിമഞ്ജൂഷ
16. രത്നമാല
17. വഞ്ചീശഗീതി
18. സുജാതോദ്വാഹം
19. ഹൃദയകൗമുദി

## II ഗദ്യം.

1. ഗദ്യകലിക
2. ബാലദീപിക
3. മാതൃകാജീവിതങ്ങൾ
4. വിജ്ഞാനദീപിക നാലുഭാഗങ്ങൾ
5. സദാചാരദീപിക

കേരള സാഹിത്യ അക്കാദമി

## III ഇംഗ്ലീഷ്.

1. മയൂരസന്ദേശതർജ്ജമ
2. ദ്രാവിഡഭാഷകളെപ്പററിയുള്ള ഉപന്യാസം

## IV പ്രസാധനംചെയ്ത കൃതികൾ.

### (a) സ്വന്തം നിലയിൽ.

1. പദ്യമഞ്ജരി—ഏഴുഭാഗങ്ങൾ
2. പ്രാചീനമലയാളമാതൃകകൾ
3. മദ്ധ്യകാലമലയാളമാതൃകകൾ, നാലുഭാഗങ്ങൾ

### (b) തിരുവിതാംകൂർ ഭാഷാഗ്രന്ഥങ്ങളുടെ ക്യൂറെററർ എന്ന നിലയിൽ.

1. കല്യാണസൗഗന്ധികം ചമ്പു
2. ഗിരിജാകല്യാണം ഗീതപ്രബന്ധം
3. ഗുരുദക്ഷിണപ്പാട്ട്
4. പടപ്പാട്ട്
5. പാർവതീപരിണയം കിളിപ്പാട്ട്
6. പ്രഹ്ലാദചരിതം ഹംസപ്പാട്ട്
7. ഭദ്രോൽപത്തി കിളിപ്പാട്ട്
8. വ്യവഹാരമാല
9. ശതമുഖരാമായണം കിളിപ്പാട്ട്

### (c) കൊച്ചി ഭാഷാപരിഷ്കരണകമ്മിററിയുടെ അദ്ധ്യക്ഷൻ എന്ന നിലയിൽ.

1. അർത്ഥശാസ്ത്രത്തിന്റെ പദാനുക്രമണിക
2. കേശഗ്രഹണം ചമ്പു
3. ത്രിപുരദഹനം ചമ്പു
4. ദൂതവാക്യം ഗദ്യപ്രബന്ധം
5. ബകവധം ചമ്പു

---

അനുബന്ധം സി.

# ഉള്ളൂർ അവതാരിക എഴുതിയ പുസ്തകങ്ങൾ.*

| | പുസ്തകം | ഗ്രന്ഥകർത്താവ് അല്ലെങ്കിൽ പ്രസാധകൻ |
|---|---|---|
| 1. | അതിരൂപചരിതം നാടകം | കണ്ടിയൂർ മഹാദേവശാസ്ത്രികൾ |
| 2. | അർത്ഥശാസ്ത്രം പദാനുക്രമണിക | കൊച്ചി. ഭാഷാപരിഷ്കരണക്കമ്മിററി |
| 3. | ആനന്ദമോഹൻ ബോസ് | കെ. പി. കരുണാകരമേനോൻ |
| 4. | ആശാകുല | മൂക്കോത്തു കുമാരൻ |
| 5. | ആശാങ്കുരം | കെ.എൻ. കേശവൻനമ്പൂരിപ്പാട് |
| 6. | ആശാൻെറ കൃതികൾ | (മിസസ്) കുമാരനാശാൻ (പ്രസാ) |
| 7. | ഇന്ദിര | എം. ആർ. കൃഷ്ണവാരിയർ |
| 8. | ഉദയപ്രഭ | മുതുകുളം പാർവ്വതിഅമ്മ |
| 9. | ഉപന്യാസപ്രകാശിക | ഫാദർ സി. കെ. മററം |
| 10. | എലിശായും നാമാനും | എം. എൽ. കമോയൻസ് |
| 11. | ഒട്ടുവിൻെറ കൃതികൾ രണ്ടാം ഭാഗം | പി. വി. കൃഷ്ണവാരിയർ (പ്രസാ) |
| 12. | കല്യാണസൗഗന്ധികം ചമ്പു | ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി |
| 13. | കാർത്തികോദയം | സി. വി. കുഞ്ഞുരാമൻ |
| 14. | കാവ്യകൌമുദി | കുത്താട്ടുകുളം മേരി ജോൺ |
| 15. | കാവ്യമേഖല | പി. കെ. നാരായണപിള്ള |
| 16. | കാളവാശാൻ | മടവൂർ. സി. നാരായണപിള്ള |
| 17. | കിരാതാർജ്ജുനീയം (1മുതൽ 3വരെ സർഗ്ഗങ്ങൾ) | കെ. സാംബശിവശാസ്ത്രി |

* ഓർമ്മയുള്ളിടത്തോളം.

| | |
|---|---|
| 18. കിരാതാർജ്ജുനീയം (പതിനൊന്നാം സർഗ്ഗം) | ശങ്കര രവിവർമ്മൻ തമ്പാൻ |
| 19. കുചേലഗോപാലം തുള്ളൽ | കരൂർ മാധവക്കുരുക്കൾ |
| 20. കുചേലമന്ദിരത്തിലെ ശ്രീദേവി | ആറന്മുള കെ. ജി. ദാസ് |
| 21. കുഞ്ഞിക്കുട്ടൻ തമ്പുരാന്റെ കൃതികൾ രണ്ടാംഭാഗം | പി. വി. കൃഷ്ണവാരിയർ (പ്രസാ) |
| 22. കുഞ്ചൻ നമ്പ്യാർ | എം. ആർ. ബാലകൃഷ്ണവാരിയർ |
| 23. കുമാരസംഭവം | കുണ്ടൂർ നാരായണമേനോൻ |
| 24. കുറമ്പൻ ദൈവത്താൻ | ദൈവത്താൻ കുഞ്ഞൻ |
| 25. കുസുമാഞ്ജലി | കുറവാൻതൊടിയിൽ ശങ്കരനെഴുത്തച്ഛൻ |
| 26. കുസുമോപഹാരം | കെ. എൻ. എഴുത്തച്ഛൻ |
| 27. കൃശോദരി | നെയ്യൂർ പത്മനാഭപിള്ള |
| 28. കേരളപുത്രൻ | അമ്പാടി നാരായണപ്പൊതുവാൾ |
| 29. കേരളവർമ്മ | ആർ. കുളത്തുഅയ്യർ |
| 30. കേരളവർമ്മദേവൻ | എം. ആർ. ബാലകൃഷ്ണവാരിയർ |
| 31. കേളീസൌധം | ഈ. വി. കൃഷ്ണപിള്ള |
| 32. കേശഗ്രഹണം ചമ്പു | കൊ: ഭാ: പരിഷ്കരണകമ്മിറ്റി |
| 33. ഗദ്യപുഷ്പാഞ്ജലി ഒന്നാം | അമ്മാവൻ തമ്പുരാൻ |
| 34. ഗിരിജാകല്യാണം [ഭാഗം | ശ്രീമൂലം മ: ഭാ: ഗ്രന്ഥാവലി |
| 35. ഗീതാവലി | മേരി ജോൺ തോട്ടം |
| 36. ഗുരുദക്ഷിണപ്പാട്ട് | ശ്രീമൂലം മ: ഭാ: ഗ്രന്ഥാവലി |
| 37. ഗോകർണ്ണപ്രതിഷ്ഠ | കുഞ്ഞുലക്ഷ്മിക്കെട്ടിലമ്മ മുതൽപേർ |
| 38. ചണ്ഡാലഭിക്ഷുകി | കുമാരനാശാൻ |
| 39. ചിത്രമെഴുത്തുകോയിത്തമ്പുരാൻ | പി. ആർ. നാരായണപിള്ള |
| 40. ചിറവാരാജസ്വരൂപം | പി. എം. നായർ |
| 41. ചെങ്ങന്നൂർ ക്ഷേത്രമാഹാത്മ്യം | കല്ലൂർ നാരായണപിള്ള |

| | |
|---|---|
| 42. ജലന്ധരാസുരവധം കഥകളി | എച്ച്. രാമസ്വാമിശാസ്ത്രി (പ്രസാ) |
| 43. തച്ചോളി ഒതേനൻ | കടത്തനാട്ട കെ. മാധവിഅമ്മ |
| 44. തിരുമലനായിക്കർ | വി. ആർ. പരമേശ്വരൻപിള്ള |
| 45. തിരുമുൽക്കാഴ്ച | പൊൻകുന്നം വി. ഏ. വർക്കി |
| 46. തുഷാരഹാരം | ഇടപ്പള്ളി രാഘവൻപിള്ള |
| 47. തുളസീദാമം | കെ. കെ. രാജാ |
| 48. ത്രിപുരദഹനം ചമ്പു | കൊം. ഭാ: പരിഷ്കരണക്കമ്മററി |
| 49. ദക്ഷാധ്വരഹരണം | എൽ. എസ്. ഗൌരിക്കുട്ടിഅമ്മ |
| 50. ദിവാൻപേഷ്കാർ ശങ്കുണ്ണി മേനോൻ | ആർ. കുളത്തുഅയ്യർ |
| 51. ദിവാൻ ബഹദൂർ എം. കൃഷ്ണൻ നായർ | ഭക്തൻ ഗോവിന്ദപ്പിള്ള |
| 52. ദുർഗ്ഗേശനന്ദിനി | സി. എസ്. സുബ്രഹ്മണ്യൻപോററി |
| 53. ദൂതവാക്യം ഗദ്യപ്രബന്ധം | കൊ: ഭാ: പരിഷ്കരണക്കമ്മിററി |
| 54. ധനശാസ്ത്രതത്വം | പി. എൻ. മൂസ്സത് |
| 55. നാഗാനന്ദം നാടകം | കെ. പി. ഗോവിന്ദപ്പിഷാരടി |
| 56. നാട്യഭാഷാരത്നങ്ങൾ | സി. എൻ. രാമൻപിള്ള |
| 57. പടപ്പാട്ട് | ശ്രീമൂലം മ: ഭാ: ഗ്രന്ഥാവലി |
| 58. പത്മാവതി | അമ്പലപ്പുഴ വെങ്കടേശ്വരശർമ്മാ |
| 59. പത്മിനി | കെ. പി. മാധവൻ നായർ |
| 60. പഥികബന്ധു | എം. കേശവൻ ഇളയത് |
| 61. പന്തളത്തുതമ്പുരാൻ | ഏ. ഡി. ഹരിശർമ്മാ |
| 62. പാർവതിപരിണയം കഥകളി | ഇടപ്പള്ളി ഗോവിന്ദപ്പിള്ള (പ്രസാ) |
| 63. പാർവതിപരിണയം കിളിപ്പാട്ട് | ശ്രീമൂലം മ: ഭാ: ഗ്രന്ഥാവലി |
| 64. പുരാവൃത്തദീപിക | വി. ആർ. പരമേശ്വരൻപിള്ള |
| 65. പുരുഷസിംഹൻ | പി. ജി. കൃഷ്ണയ്യർ |
| 66. പ്രഹ്ലാദചരിതം കിളിപ്പാട്ട് | ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാല തിരുവനന്തപുരം (പ്രസാ) |

കേരള സാഹിത്യ അക്കാദമി

| | |
|---|---|
| 67. പ്രഹ്ലാദചരിതം ഹംസപ്പാട്ട് | ശ്രീമൂലം മ: ഭാ: ഗ്രന്ഥാവലി |
| 68. പ്രാചീനചേരചരിതം | വി. വെങ്കടരാമശർമ്മാ |
| 69. ബകവധം ചമ്പു | കൊ. ഭാ: പരിഷ്കരണക്കമ്മിററി |
| 70. ബാലഭാരതം | പി. കെ. നാരായണശാസ്ത്രി |
| 71. ഭദ്രോൽപത്തികിളിപ്പാട്ട് | ശ്രീമൂലം ഭാ: ഗ്രന്ഥാവലി |
| 72. ഭർത്തൃപരിത്യക്തയായ ശകുന്തള | ആർ. സി. ശർമ്മാ |
| 73. ഭാരതചമ്പു ആദ്യഭാഗം | കവിയൂർ വെങ്കടാചലമയ്യർ |
| 74. ഭാരതചമ്പു | ചുനക്കര ഉണ്ണിക്കൃഷ്ണവാരിയർ |
| 75. ഭാരതീയവനിതാദർശങ്ങൾ | ടി. കെ. കൃഷ്ണമേനോൻമുതൽപേർ |
| 76. ഭാഷാപഞ്ചദശി | കെ. സി. എൻ. വാഴുന്നവർ |
| 77. ഭാവനാകൌമുദി | പള്ളിപ്പാട്ടു കെ. കുഞ്ഞുകൃഷ്ണൻ |
| 78. ഭാഷാനൈഷധചമ്പു | പാട്ടത്തിൽ പത്മനാഭമേനോൻ |
| 78. മങ്ഗളോപഹാരം | കുട്ടമത്തു നാരായണപ്പിഷാരടി |
| 80. മലയാളത്തിലെ പഴയ പാട്ടുകൾ | സി. പി. ഗോവിന്ദപ്പിള്ള |
| 81. മഹാത്യാഗി | എം. ഓ. അവരാ |
| 82. മുക്താലത | വി. ഉണ്ണിക്കൃഷ്ണൻനായർ |
| 83. യാത്രാചിത്രം | കെ. എബ്രഹാം പോൾ |
| 84. രക്തകാന്തി | റെ. ഫാ: ജോസഫ് നെടുഞ്ചിറ |
| 85. രത്നാവലി | കെ. പി. രാഘവപ്പണിക്കർ |
| 86. രവിവർമ്മവിജയം നാടകം | കൊട്ടാരത്തിൽ ശങ്കുണ്ണി |
| 87. രുക്മിണീപരിണയം നാടകം | എ. ഡി. ഹരിശർമ്മാ |
| 88. ലക്ഷ്മീരാജ്ഞി | ശ്രീകണ്ഠേശ്വരം ജീ. പത്മനാഭപിള്ള |
| 89. ലാസർ | പീ. സി. കോരുത് |
| 80. ലേഖനമാല | ററി. കെ. കൃഷ്ണമേനോൻ |
| 91. വാടിയപൂവ് | കറിനംകുളം കൃഷ്ണൻവൈദ്യൻ |
| 92. വിരഹവിഹാരം | എൻ. എം. ജേക്കബ് |
| 93. വിലാസലഹരി | ജി. ശങ്കരക്കുറുപ്പ് |
| 94. വിറൻമിണ്ടനായനാർ | പി. എസ്. പൊന്നപ്പൻപിള്ള |

| | | |
|---|---|---|
| 95. | വിഷ്ണുപാദാദികേശം | പുലിയന്നൂർ എസ്. രാമയ്യർ |
| 96. | വൃത്തരത്നാകരം | പി. കെ. പണിക്കർ |
| 97. | വേണീസംഹാരം | പന്തളത്തു കേരളവർമ്മതമ്പുരാൻ |
| 98. | വേദവിഹാരം | കെ. വി. സൈമൺ |
| 99. | വൈഖരീലഹരി | ഇ. വി. രാമൻനമ്പൂരി |
| 100. | വ്യവഹാരമാല | ശ്രീമൂലം മ: ഭാ: ഗ്രന്ഥാവലി |
| 111. | വ്യാകരണമിത്രം | എം. ശേഷഗിരിപ്രഭു |
| 102. | ശതമുഖരാമായണം | ശ്രീമൂലം മ: ഭാ: ഗ്രന്ഥാവലി |
| 103. | ശരഭൻ | പോത്തുകാട കൊച്ചപ്പൻ |
| 104. | ശൂരസിംഹൻ | അനന്തപുരത്തു കാർത്തികതിരുനാൾ തമ്പുരാട്ടി |
| 105. | ശ്രീയേശുവിജയം | കട്ടക്കയത്തിൽ ചെറിയാൻ മാപ്പിള |
| 106. | ശ്രീഹസ്തരത്നാവലി | മേലങ്ങത്ത് അച്യുതമേനോൻ |
| 107. | സർ. രാജഗോപാലാചാരി | ലേഡി രാജഗോപാലാചാരി |
| 108. | സന്മാർഗസംഗ്രഹം | വി. മാധവൻ തമ്പി |
| 109. | സാഹിത്യകൗതുകം ഒന്നാം ഭാഗം | ജി. ശങ്കരക്കുറുപ്പ് |
| 110. | സാഹിത്യഭൂഷണം | കെ. കുട്ടികൃഷ്ണമാരാർ |
| 111. | സാഹിത്യമുകുരം | വരിക്കോലിൽ കേശവനുണ്ണിത്താൻ |
| 112. | സാഹിത്യാരാമം | ബി. ഭാഗീരഥിഅമ്മ |
| 113. | സാഹിത്യാരാമം | പള്ളത്തു രാമൻ |
| 114. | സുമതി | എസ്. എൽ. ഗൌരിക്കുട്ടിഅമ്മ |
| 115. | സുലോചന | നാലപ്പാട്ടു് നാരായണമേനോൻ |
| 116. | സൂക്തിമാലിക | അനന്തപുരത്തു പൂയംതിരുനാൾ തമ്പുരാട്ടി |
| 117. | സൌന്ദര്യപൂജ | വെണ്ണിക്കുളം ഗോപാലക്കുറുപ്പ് |
| 118. | സൌന്ദര്യലഹരി | അമ്പാടി മീനാക്ഷിഅമ്മ |
| 119. | സ്തുതിശതകം | കേരളവർമ്മ വലിയകോയിത്തമ്പുരാൻ |
| 120. | ഹരിശ്ചന്ദ്രചരിതം തുള്ളൽ | കാത്തുവൊപ്പു ഗുരുക്കൾ |

കേരള സാഹിത്യ അക്കാദമി

# ശുദ്ധിപത്രം

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 1 | 10 | കുടുബത്തി | കുടുംബത്തി |
| 3 | 21 | സുബ്രഹ്മയ്യർ | സുബ്രഹ്മണ്യയ്യർ |
| 5 | 3 | സുബ്രഹ്മണ്യക്ക് | സുബ്രഹ്മണ്യയ്യർക്ക് |
| 7 | 23 | വന്നിട്ടുണ്ട | വന്നിട്ടുണ്ട് |
| 15 | 25 | കൊട്ടാരത്തിനടുത്തു | കച്ചേരിക്കടുത്തു |
| 19 | 11 | രാമകുറുപ്പിൻേറയും | രാമക്കുറുപ്പിൻേറയും |
| | 19 | അവഹാഗം | അവഗാഹം |
| | 21 | വിഷയങ്ങളിൽ | വിഷയത്തിൽ |
| 23 | 12 | അനസാന | അവസാന |
| 27 | 5 | (1091) ലെ | (1901) ലെ |
| 28 | 5 | ഉദ്ദേശ | നിർദ്ദേശ |
| 39 | 19-20 | പരിഷ്കുരിച്ച | പരിഷ്കരിച്ച |
| 43 | 9 | നിഷ്കുപടനം | നിഷ്കപടനം |
| 57 | 11 | കര്യശ്രേണി | കാര്യശ്രേണി |
| | 11 | പ്രപിക്കാ | പ്രാപിക്കാ |
| 59 | 4 | മാറഹഹ | മാരമിഹ |
| 60 | 10 | മിങ്ങയ്യാൻ | മിങ്ങയപ്പാൻ |
| | 20 | നേടിയോര | നേടിയൊര |
| 67 | 12 | ദ്ദുതകവിത | ദൂതകവിത |
| 85 | 4 | യിട്ടുള്ളതെ'ന്നു | യിട്ടുള്ളതെ'ന്നു |
| | 18 | ഉദരംഭരണവ്യഗ്രത | ഉദരഭരണവ്യഗ്രത |
| 110 | 18 | വിശ്വാസ്യമോ | സ്വസമ്മതമോ |
| 132 | 19 | ചരിത്രതിന്നാതന്റെ | ചരിത്രനിന്നാതന്റെ |
| 136 | 25 | അസംബന്ധം ബി. | അനുബന്ധം സി. |
| 137 | 21 | പ്രശാംസി | പ്രശംസി |
| 141 | 22 | പരമേശയ്യർ | പരമേശ്വരയ്യർ |

കേരള സാഹിത്യ അക്കാദമി

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 144 | 15 | 1105-ലെ | "1105-ലെ |
| 153 | 15 | പഴക്കീട്ട | പഴക്കീട്ടം |
| | 24 | മഹാംകവി | മഹാകവി |
| 155 | 15 | സാഹിത്യത്തിൽന്റയും | സാഹിത്യത്തിന്റേയും |
| 160 | 17 | സവ്വകാശാ | സവ്വകലാശാ |
| 162 | 24 | എല്ലാവക്കം | എല്ലാവക്കും |
| 166 | 5 | സാധിക്കാസ്സയാൽ | സാധിക്കാസ്സയാണ് |
| | 17 | ചരിത്രഭംഗം | ചാരിത്രഭംഗം |
| 167 | 15 | പൊന്നിരുന്നു | പോന്നിരുന്നു |
| | | കരുമന്തികളെ | കരുമത്തികളെ |
| 181 | 16-17 | ഏറെ പറിക്കേണ്ട തെറ്റ തോന്നുന്നില്ല. | ഏറെക്കിലും തെറ്റ് ഞരുക്ക പിക്കാമെന്നു തോന്നുന്നില്ല." |
| 184 | 7 | ദംഷ്ട്രകൾ | 'ദംഷ്ട്രകൾ |
| | 13 | എങ്ങിനെ | എങ്ങനെ |
| 186 | 7 | ഞ്ചുകിതനായിത്തീരും | ഞ്ചുകിതനാക്കിത്തീരും |
| | 20 | പുത്ര | പുത്രമാ |
| 187 | 5 | ഗതാകഗതി | ഗതാനുഗതി |
| 189 | 8 | ഇപ്പോത്തെ | ഇപ്പോഴത്തെ |
| 191 | 16 | ഇങ്ങിനെ | ഇങ്ങനെ |
| 192 | 9-10 | ത്തുനെററി | ത്തുനെററി |
| | 21 | പൂക്കളെത്രേ! | പൂക്കളത്രേ! |
| 197 | 12 | ഞ്ഞിഞ്ഞുന്നി | ഞ്ഞാഞ്ഞുന്നി |
| 201 | 5 | മെന്മ | മേന്മ |
| | 15 | പ്രൌഢടിക്കെ | പ്രൌഢിക്കെ |
| 202 | 1 | നെകുന്നതിനു | നേകുന്നതിനു |
| | 15 | സുജതോദ്ഭാഹം | സുജാതോദ്ഭാഹം |
| 205 | 1 | രുതിമിഴി | തിരുമിഴി |
| | 4 | നരനാവഗ | നരവാനര |
| | 12 | വത്താമൊരു | വത്തായൊരു |
| 210 | 23 | ശൈഷ്യരുടെ | ശൈലഷ്യരുടെ |

| പുറം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 213 | 2 | ഭൂമിയെ | ജന്മഭൂമിയെ |
| | " | പട്ടിണി | പട്ടണി |
| | 22 | "ഗാഥാമഞ്ജലി" | "ഗാഥാഞ്ജലി" |
| 214 | 9 | ഹൃദയാഷ്ക | ഹൃദയാകഷ്ക |
| 216 | 20 | പ്പാരുഷത്തിൽ | പ്പൂരുഷത്തിൽ |
| 218 | 24 | കാലികരം | കാലികരം |
| 221 | 9 | സാധന | സാദ്ധ്യ |
| 225 | 18 | വഴി "മാവ്" | വഴി "മാവ്" എന്ന് |
| 231 | 15 | ഇതാണ് | ഇതാണ് |
| | 16 | ന്നത് | ന്നതു് |
| 232 | 4 | വശമുള്ള | വശമുള്ള |
| | 12 | ഇതാണ് | ഇതാണ് |
| 232 | 20 | എന്നി | എന്നി |
| 233 | 6 | പെൻഷ്യണ | പെൻഷണ |
| 234 | 11 | ആ | ഈ |
| 235 | 15 | ദാഹണ | ദാഹരണ |
| | 17 | അഭിനന്ദത്തെ | അഭിനന്ദനത്തെ |
| 236 | 13 | രഹസ | രഹസ്യ |
| | 24 | പറത്തിട്ടു | പറഞ്ഞിട്ടു |
| 239 | 9 | അഡ്വെസറായി | അഡ്വൈസറായി |
| 240 | 14 | പറയണ്ടയില്ലല്ലോ | പറയണ്ടതില്ലല്ലോ |
| | 18 | ഉപാ | ഉപാ |
| | 19 | മായ | മായി |
| | 24 | ററിയുടെ | ററി"യുടെ |
| 241 | 7 | ശ്രിമൂലം | ശ്രീമൂലം |
| | 10 | ദ്യോഗസന്ദർശകനും | ദ്യോഗസ്ഥസന്ദർശകനും |
| | 10 | വിതാക്കൂർ | വിതാംക്കൂർ |
| | 18 | നാകനെ | നായകനെ |
| 242 | 24 | കോൺഫിഡേൻഷ്യൽ | കോൺഫിഡെൻഷ്യൽ |
| 243 | 18 | വിതാക്കൂറിലെ | വിതാംക്കൂറിലെ |
| | 23 | " | " |

കേരള സാഹിത്യ അക്കാദമി

| | | | |
|---|---|---|---|
| | 25 | ദെവദെശായി | ദേവദേശായി |
| 246 | 22 | ന്വേഷകന്ന | ന്വേഷകൻ |
| 248 | 1 | മലലാള | മലയാള |
| | 22 | കുവി | കവി |
| 249 | 17 | ഇരുവടേയും | ഇരുവരുടേയും |
| | 19 | ങ്ങളാണെന്നു | ങ്ങളാണെന്നു |
| | 20 | നല്ലത് | നല്ലതു് |
| | 21 | നിസർഗ്ഗ | നിസർഗ്ഗ |
| 250 | 21 | വർളുടെ | വർകളുടെ |
| 362 | 3 | ഫലമാണ് | ഫലമാണു് |
| | 8 | ആദ്യസൂയാവഹ | അഭ്യസൂയാവഹ |
| 263 | 20 | നടോൽകടാ | നടോൽകട |

---



